1087 കലാകൗമുദി

ജൂലൈ 14, 1996

വില: 7 രൂപ







മുഖചിത്രം ഫോട്ടോ : കെ.വി. രവിശങ്കർ
ശ്രീ. അനിൽഭാസ്കർ
ഡിസൈൻ : ശ്രീ. ഭട്ടതിരി

## സാഹിത്യ പ്രവർത്തക സഹകരണ സംഘം

"**അ**ക്ഷരത്തെ അമ്മയായി കരുതുന്ന സാഹിത്യകാരന്മാരുടെ അച്ചുക്കൂടത്തെ രക്ഷിക്കാൻ ആര്?

ആനുകാലികപ്രാധാന്യമുള്ള ഈ ലേഖനം പുസ്തകത്തെ സ്നേഹിക്കുന്നവർക്കു നൊമ്പരമാണ്. സാഹിത്യകാരന്മാരുടെ ആത്മാർത്ഥതയും സ്വാർത്ഥതയും എടുത്തുകാട്ടുന്ന ലേഖനം മികച്ചതാണ്.

അക്ഷരവൈരികളെ അടിച്ചു പുറത്താക്കി കലശം കഴിച്ചു ശുദ്ധമാക്കുക. ജനാധിപത്യത്തിന്റെ പേരിൽ സംഘം തുലച്ചവരോട് അക്ഷരകേരളം പൊറുക്കില്ല. ഡി.സിയെപ്പോലെ ബിസിനസ്സ് മൈൻഡുള്ളവരെ "പൂർണ്ണകുംഭം" നല്കി സംഘത്തിന്റെ ഭരണസാരഥ്യം ഏല്പിക്കാതെ സംഘം രക്ഷപ്പെടില്ല."

**മുരളി മുളക്കുഴ**
തിരുവനന്തപുരം.

### രണ്ട്

**സാ**ഹിത്യ പ്രവർത്തക സഹകരണ സംഘത്തെ രക്ഷിക്കുവാനുള്ള ഏക മാർഗ്ഗം ചുരുങ്ങിയത് അഞ്ചു



കൊല്ലത്തേക്കെങ്കിലും സംഘത്തെ ഡി.സി. കിഴക്കേമുറിയെ ഏല്പിക്കുക എന്നതാണ്.

**വി.കെ. മനോഹരൻ**
എസ്.ഡി.പി.വൈ റോഡ്
കൊച്ചി.

## ക്രിക്കറ്റും കേരളവും

**ക**ലാകൗമുദി 1085-ാം ലക്കത്തിൽ, രാഷ്ട്രീയ ലേഖകൻ എഴുതിയ ക്രിക്കറ്റിനെക്കുറിച്ചുള്ള അഭിപ്രായം വളരെ പ്രസക്തമാണ്. ക്രിക്കറ്റിനു നല്കുന്ന ഈ അമിത പ്രാധാന്യം എന്തിനാണെന്നു മനസ്സിലാകുന്നില്ല. ലോകത്തിന്റെ ഏതെങ്കിലും കോണിലുള്ള മൂന്നോ, നാലോ രാഷ്ട്രങ്ങൾ തമ്മിൽ മത്സരം നടന്നാൽ ലോകകപ്പായി. പിന്നെ പത്രങ്ങളായ പത്രങ്ങളൊക്കെ ഇതിനെക്കുറിച്ചുള്ള വാർത്തകളും ചിത്രങ്ങളും കൊണ്ടു നിറയ്ക്കുകയായി. ടി.വിയിലാണെങ്കിൽ ഇതു തുടങ്ങിയാൽപ്പിന്നെ. മറ്റു പരിപാടികളൊന്നുംതന്നെയില്ല. അവസാനം പതിവുപോലെ ഇന്ത്യ തോറ്റതായ വാർത്തയും വരും. ഇത് അസഹനീയമായിരിക്കുന്നു. കളിയെ ഒരു സ്പോർട്സ്മാൻ സ്പിരിറ്റോടെ കാണുന്നതു മനസ്സിലാക്കാം. എന്നാൽ ഫുട്ബോൾപോലുള്ള മത്സരങ്ങൾക്ക് ഇത്തരത്തിലുള്ള ഒരു വാർത്തയോ, പ്രചാരണമോ എന്തുകൊണ്ടു നല്കുന്നില്ല? നിലവാരമുള്ള മത്സരങ്ങൾപോലും ടി.വിയിൽക്കൂടി കാണുക അപൂർവ്വംതന്നെ. കേരളീയർക്ക് ഏറെ നേട്ടങ്ങൾ ഉണ്ടാക്കിക്കൊടുത്ത കളിയാണ് ഫുട്ബോൾ. നമ്മുടെ മണ്ണിനു പറ്റിയത് ഫുട്ബോളും വോളിബോളുംതന്നെ. ക്രിക്കറ്റ് നമ്മുടെ കാലാവസ്ഥയ്ക്കും യോജിച്ചതല്ല. ഇതിനെ നിരുത്സാഹപ്പെടുത്തേണ്ടത് കലാകൗമുദിപോലുള്ള പ്രസിദ്ധീകരണങ്ങളുടെ കടമയാണ്. അതു മനസ്സിലാക്കുന്നു എന്നതിൽ സന്തോഷമുണ്ട്. അഭിനന്ദനങ്ങൾ.

**കെ.പി. പദ്മനാഭൻ**
കൊക്കാനിശ്ശേരി.

### രണ്ട്

**ക്രി**ക്കറ്റും കേരളവും (ലക്കം 1085) കലാകൗമുദിയുടെ രാഷ്ട്രീയലേഖകനെ ആത്മാർത്ഥമായി അഭിനന്ദിക്കുന്നു.

നമ്മുടെ പത്രങ്ങളും ടെലിവിഷനും ക്രിക്കറ്റിനു കൊടുക്കുന്ന അമിതപ്രാധാന്യം സമീപഭാവിയിൽ കായികകേരളത്തെ മുരടിപ്പിക്കും എന്ന കാര്യത്തിൽ തർക്കമില്ല; സാക്ഷരതയിൽ മുൻപന്തിയിൽ നില്ക്കുന്നവർ എന്നു സ്വയം അഭിമാനിക്കുന്ന നമ്മൾ, മലയാളികൾ സത്യത്തിൽ കോമാളികൾ തന്നെയാണ്. അല്ലായിരുന്നെങ്കിൽ നമ്മുടെ അനുജന്മാർ മൂന്നു വടിയും കുത്തി പൊരിവെയിലത്ത് ഓടിക്കിതയ്ക്കുമായിരുന്നോ?

**പി.ടി.കെ.വിനയൻ**
വടകര.

### മൂന്ന്

ക്രിക്കറ്റ് ഭ്രാന്തിനെക്കുറിച്ചുള്ള മുഖലേഖനം നന്നായി. അഭിനന്ദനങ്ങൾ.

വർഷങ്ങൾക്കുമുമ്പ് റഷ്യയിൽ പോയിവന്ന ഒരു കേരളീയൻ പറഞ്ഞ കഥയാണോർമ്മ വരുന്നത്. ഓഫീസു വിട്ട് കക്ഷത്തിൽ ചെസ്ബോർഡുമായി കളിക്കൂട്ടുകാരനേയും കാത്ത് പാർക്കുകളിൽ ഇരിക്കുന്ന റഷ്യാക്കാരെ അദ്ദേഹം അവിടെ കണ്ടിട്ടുണ്ടത്രേ. അടുത്തു വരുന്നവരെ അവർ കളിക്കാൻ ക്ഷണിക്കും.

ജോലിയില്ലാത്തവർ അവിടെയില്ല. വരുമാനവുമുണ്ട്. ജീവിതം അരക്ഷിതമല്ല. ജോലികഴിഞ്ഞുള്ള സമയം ഇഷ്ടമുള്ള വിനോദങ്ങളിൽ അവർ പൂർണ്ണമായും മുഴുകുന്നു--രണ്ടിലും പരമാവധി വിജയവും നേടുന്നു. സാമൂഹ്യ സുരക്ഷിതത്വമാണ് വ്യക്തിത്വ വികസനത്തിന്റെ ആണിക്കല്ല്. വെറുതെയല്ല ചെസ്സിൽ റഷ്യ ലോകാധിപത്യം പുലർത്തുന്നത്.

ഇത്രയും പറഞ്ഞശേഷം അദ്ദേഹം തിരിഞ്ഞ് എന്നോടു ചോദിച്ചു. "താൻ അദ്ധ്യാപകനല്ലേ? കഷ്ടിച്ചു ജീവിക്കാനുള്ള ശമ്പളവുമുണ്ട്. ആകട്ടെ. താൻ എത്ര ശതമാനം അദ്ധ്യാപകനാണ്? ഒരു നാല്പത് അമ്പത്-ബാക്കി മനുഷ്യശക്തി വ്യയം ചെയ്യപ്പെടുന്നത് ജീവിതമത്സരത്തിലാണ്. (സത്യം. ഞാനന്ന് ഒരു സ്വന്തം വീടുണ്ടാക്കാൻ ഓടിനടക്കുകയായിരുന്നു.) മത്സരാധിഷ്ഠിതമായ മുതലാളിത്തം കാഴ്ചവയ്ക്കുന്ന പ്രലോഭനങ്ങളിൽ കുരുങ്ങി വട്ടംകറങ്ങുകയും. ഈ 'സ്വന്തം കാര്യ'ങ്ങളും പ്രലോഭനങ്ങളും ഒഴിവാക്കി നമുക്ക്. ഇന്ത്യാക്കാരന് ഒരിടത്തും എത്താൻ കഴിയില്ല. ഇന്ത്യാക്കാരന് ഒളിമ്പിക്സിൽ മെഡൽ കിട്ടിയാലാണ് അദ്ഭുതം!

ടി.വി സമ്മാനിച്ച ക്രിക്കറ്റ് ഭ്രാന്ത് നമ്മുടെ കുട്ടികളെ വഴിപിഴപ്പിക്കുന്നതു കാണുമ്പോൾ ഈ വാക്കുകളാണ് ഞാനോർമ്മിക്കുന്നത്.

ഇതു പറഞ്ഞതു മറ്റാരുമല്ല. സർവ്വാദരണീയനായ ശ്രീ. എൻ.വി. കൃഷ്ണവാരിയരാണ്.

**എസ്. പ്രഭാകരൻനായർ**
മഞ്ചേരി-676121.

### നാല്

**മൂ**ന്നു കമ്പും കുത്തി റബർപന്തു കൊണ്ടുള്ള ക്രിക്കറ്റ് ഭ്രമം കേരളത്തിലെ കുട്ടികളിലുണ്ടായതിൽ സങ്കടം വേണ്ട. ഇത്രയുംനാൾ ഫുട്ബോളും വോളിബോളും കളിച്ചിട്ട് ലോകത്തിലെ നൂറോളം രാജ്യങ്ങളുടെ പിറകിൽ ഓച്ഛാനിച്ചു നില്ക്കാനുള്ള നേട്ടമല്ലേ ഉണ്ടായുള്ളൂ? ക്രിക്കറ്റിലൂടെയെങ്കിലും ചില സൂപ്പർ സ്റ്റാറുകൾ നമ്മൾക്കുണ്ടായല്ലോ. ഭാഗ്യം. അവരെ കേരളീയർ അംഗീകരിച്ച്. അനുകരിച്ചാൽ ആകാശമിടിയില്ല സോദരാ....

പണ്ടത്തെ കുട്ടിയും കോലും കളി തന്നെയല്ലേ ക്രിക്കറ്റ്? ആണോ?

**ജോയ്മോൻ. പി.ആർ.**
പൗർണ്ണമി.
കെ.ആർ. പുരം





# ക്രൂരമായ അവഗണന

**ജ**നതാദളും തമിഴ് മാനിലാ കോൺഗ്രസ്സും തെലുങ്കുദേശവുമായാൽ കേന്ദ്രഭരണകൂടമാകുമോ?

പ്രധാനമന്ത്രി ദേവഗൗഡ അങ്ങനെയാണെന്നു തോന്നുന്നു വിചാരിക്കുന്നത്. അതുകൊണ്ടാണല്ലോ ആ പാർട്ടികളിലുള്ള മൂന്നാംകൂലികളെപ്പോലും മന്ത്രിസഭാംഗങ്ങളാക്കിക്കൊണ്ടിരിക്കുന്നത്. അങ്ങനെ ചെയ്യുമ്പോൾ, പ്രാതിനിധ്യം കിട്ടേണ്ട സ്റ്റേറ്റുകൾ തഴയപ്പെടുകയാണെന്ന വസ്തുത പക്ഷെ അദ്ദേഹം കണക്കിലെടുക്കുന്നില്ലെന്നുതോന്നുന്നു.

കേന്ദ്രത്തിൽ ആരു ഭരിച്ചാലും കേരളം അവഗണിക്കപ്പെടുമെന്നത് തീർച്ചയാണ്. മന്ത്രിസഭയുടെ രണ്ടാംഘട്ട വികസനം വരുമ്പോഴെങ്കിലും കേരളത്തിന്റെ പ്രതിനിധി ഉണ്ടാകുമെന്നായിരുന്നു കേട്ടിരുന്നത്. പക്ഷെ അതുണ്ടായില്ല. ഭരണസഖ്യത്തിൽ തിരഞ്ഞെടുക്കപ്പെട്ട അംഗം ഇല്ലാതിരുന്നിട്ടുകൂടി സിക്കുകാരുടെ പ്രതിനിധിയായി ഉറങ്ങിക്കിടന്ന ഒരാളെ വിളിച്ചുകൊണ്ടുവന്ന് മന്ത്രിയാക്കാൻ ദേവഗൗഡ മറന്നില്ല. എന്നാൽ മലയാളിയുടെ കാര്യം വന്നപ്പോൾ ഉറങ്ങിപ്പോയത് ദേവഗൗഡയായിരുന്നു. സിക്കുകാർക്ക് മന്ത്രിസഭയിൽ പ്രാതിനിധ്യം ഇല്ലാതെ വന്നാൽ ആകാശം ഇടിഞ്ഞുവീഴും. കേന്ദ്രമന്ത്രിസഭയിൽ മലയാളികളില്ലെങ്കിലും യാതൊന്നും സംഭവിക്കുകയില്ല. ഇതിൽപ്പരം ക്രൂരമായ അവഗണന, ഇനി എന്തുണ്ടാവാൻ!

ഭരണസഖ്യത്തിൽപ്പെട്ട ശ്രീ.വി.വി. രാഘവനും, ശ്രീ.സേവിയർ അറയ്ക്കലും, ശ്രീ.എം. പി. വീരേന്ദ്രകുമാറുമെല്ലാം മന്ത്രിമാരാകുമെന്നായിരുന്നു കേട്ടിരുന്നത്. തമിഴ്നാട്ടിൽനിന്നും ബാലസുബ്രഹ്മണ്യത്തേയും ധനുഷ്ക്കോടി ആദിത്യനേയും കർണ്ണാടകത്തിൽനിന്നും ജാലപ്പയേയും എല്ലാം വിളിച്ചുകൊണ്ടുവന്ന ദേവഗൗഡയ്ക്ക് നിരന്നുനില്ക്കുന്ന മലയാളി പ്രതിനിധികളുടെ നേർക്കു നോക്കാനുള്ള മഹാമനസ്കതപോലും ഇല്ലാതെപോയത് കേരളത്തോടു കാണിച്ച നിന്ദയായിപ്പോയി. ഇത്തരമൊരു അവഗണന കാണിക്കാൻ ദേവഗൗഡയെ പ്രേരിപ്പിച്ചത് മറ്റു ചില രാഷ്ട്രീയ കണക്കുകൂട്ടലുകളായിരുന്നോ എന്ന് ഇനിമേലേ അറിയാനൊക്കൂ. നരസിംഹറാവു പുറത്തുപോകുന്ന സാഹചര്യം സംജാതമാകുമ്പോൾ കോൺഗ്രസ്സുകാരെ മന്ത്രിസഭയിൽ പങ്കാളികളാക്കാമെന്നും, അപ്പോൾ കേരളത്തിൽനിന്നുള്ളവരെ ഉൾപ്പെടുത്താമെന്നും അദ്ദേഹം വിചാരിച്ചിരിക്കുകയാണോ? മന്ത്രിസഭാ വികസനത്തിനുമുമ്പ് കെ.കരുണാകരൻ പ്രധാനമന്ത്രിയുമായി സംസാരം നടത്തിയതായും ആ ചായകുടി സന്ദർശനം നാല്പതുമിനിട്ടു നീണ്ടുനിന്നതായും റിപ്പോർട്ടുണ്ടായിരുന്നു. കരുണാകരന്റെ രാഷ്ട്രീയ പ്രതിയോഗികളാണല്ലോ വി.വി.രാഘവനും, അറയ്ക്കലും, വീരേന്ദ്രകുമാറും. ദേവഗൗഡയുടെ മനസ്സുമാറ്റിയത് ആ സന്ദർശനമായിരുന്നോ എന്ന് ഉടയതമ്പുരാനു മാത്രമേ അറിയൂ.

ഏതായാലും കേരളത്തോടും അതുവഴി മലയാളികളോടും ദേവഗൗഡ നീതിപൂർവകമായല്ല പെരുമാറിയിരിക്കുന്നത്. അതുമൂലം മലയാളികളുടെ ആത്മാഭിമാനത്തിന് മുറിവേറ്റിരിക്കുകയാണ്. പ്രധാനമന്ത്രിക്കസേര കിട്ടിയ പരിഭ്രമത്തിൽ ഒരുപക്ഷെ ഇതൊന്നും മനസ്സിലാക്കാൻ അദ്ദേഹത്തിന് സാധിച്ചിട്ടില്ലെന്നുവരാം. അദ്ദേഹത്തിന്റെ അടുത്ത സഹപ്രവർത്തകനാണ് സി. എം. ഇബ്രാഹിം. മലയാളിമനസ്സിനെപ്പറ്റി നല്ല തിട്ടമുള്ള അദ്ദേഹമെങ്കിലും ഇക്കാര്യം തന്റെ നേതാവിനെ തെര്യപ്പെടുത്തണം.

**രാഷ്ട്രീയ ലേഖകൻ.**



എം. പി. നാരായണപിള്ള

# അഴിമതിക്കാരന്റെ അരക്ഷിതത്വം

രാഘവനെ പുറത്താക്കിയപ്പോഴും ഗൗരിയമ്മയെ ചാടിച്ചപ്പോഴും പ്രതികൾക്ക് പറയാനുണ്ടായിരുന്നത് മാർക്സിസ്റ്റുപാർട്ടി നേതൃത്വം കേട്ടു. എങ്ങനെ പ്രതികരിച്ചു എന്നതപ്രസക്തമാണ്-കുവിയിട്ടാണോ കല്ലെറിഞ്ഞിട്ടാണോ പുരയ്ക്ക് തീകൊളുത്തിയിട്ടാണോ എന്നതല്ല പ്രശ്നം. അവരുടെ ഭാഗം പറയാനവസരം അവർക്കു കൊടുത്തു. അതായത് സാമാന്യനീതിയുടെ അടിസ്ഥാന തത്ത്വം പാലിച്ചു-No man shall be condemned unheard.

—ഒട്ടും ജനാധിപത്യമില്ലെന്ന ദുഷ്പ്പേരാണ് മാർക്സിസ്റ്റ് പാർട്ടിക്ക്.

അത്രകൂടി ഉൾപ്പാർട്ടി ജനാധിപത്യമില്ലെന്നു പറയപ്പെടുന്ന കോൺഗ്രസ്സിന്റെ കാര്യമെടുത്താലോ?

അർജ്ജുൻസിംഗിനായാലും ചിദംബരത്തിനായാലും തങ്ങളെ പുറത്താക്കിയ വിവരം പത്രക്കാരിൽനിന്നറിയേണ്ട ഗതികേടുണ്ടായില്ല. എന്തിന് പുറത്താക്കി എന്ന കാര്യം അവർക്കെങ്കിലും വ്യക്തമായിരുന്നു. തീരുമാനം നരസിംഹറാവു തനിച്ചല്ല എടുത്തത്. അർജ്ജുൻസിംഗിനെയും ചിദംബരത്തിനെയും പുറത്താക്കിയതിനുശേഷം കുറെക്കാലം പിന്നെയും കാത്തിരുന്നു-നാരായൺദത്ത് തിവാരിയേയും മൂപ്പനാരേയും പുറത്താക്കാൻ.

ഒരാളെ പുറത്താക്കുന്നതിനു മുമ്പ് പാലിക്കേണ്ട മിനിമം സാമാന്യ മര്യാദ കോൺഗ്രസ്സുകാർപോലും പാലിക്കുന്നു.

കാലത്തെണീറ്റാൽ പല്ലുതേയ്ക്കുന്നതിനുപകരം കരുണാകരനെ നാലു തെറി പറഞ്ഞാലേ വായിലെ അരുചി മാറൂ എന്നു വിശ്വസിച്ചിരിക്കുന്ന 'വികാരവേദി'ക്കാർ പോലും കോൺഗ്രസ്സുകാരായി തുടരുന്നു. നാലാലൊരു നിവൃത്തിയുണ്ടെങ്കിൽ ആരെയും പുറത്താക്കാതിരിക്കാനാണ് ഉത്തരവാദിത്വബോധമുള്ള രാഷ്ട്രീയ പാർട്ടികൾ ശ്രമിക്കുന്നത്.

ഗുജറാത്തിൽ വഘേല പുതിയ സംഘടനയുണ്ടാക്കി. ബി.ജെ.പി നേതൃത്വം അദ്ദേഹത്തെ പുറത്താക്കിയില്ല. അദ്ദേഹത്തിനു പറയാനുള്ളതു മുഴുവൻ കേട്ടു. വാദിഭാഗത്തിന് പറയാനുള്ളതും കേട്ടു. എന്നിട്ട് അസ്മിതാ മഞ്ച് പിരിച്ചുവിടാൻ പറഞ്ഞതല്ലാതെ വഘേലയെ പാർട്ടിയിൽനിന്ന് പുറത്താക്കിയില്ല.

ഒരു ജനാധിപത്യ വ്യവസ്ഥിതിക്കകത്ത് വ്യത്യസ്തമായ അഭിപ്രായങ്ങളും സമീപനങ്ങളും ആവുന്നത്ര സമ്മതിച്ചുകൊടുക്കാറാണുപതിവ്. വേറൊരു വഴിയുമില്ലാതാകുമ്പോൾ-കുറ്റവാളിക്കു പറയാനുള്ളത് മുഴുവൻ കേട്ട് അതിയാൻ ഗുണം പിടിക്കില്ലെന്ന് അധികാരപ്പെട്ട ഒരു സമിതിക്ക് നൂറു ശതമാനം ബോദ്ധ്യമാകുമ്പോഴാണ്. അറ്റകൈ പ്രയോഗിക്കുന്നത്.

ഈ സാമാന്യമര്യാദ നേതാക്കന്മാരുടെ സൽഗുണം കൊണ്ടല്ല: ജനാധിപത്യത്തിന്റെ സംസ്കാരമാണത്. ഈ സംസ്കാരത്തിന്റെ നിരാവകൾ ഒരായിരം ചൂണ്ടിക്കാണിക്കാം. ഉദാഹരണത്തിന് സ്വാമി വോൾട്ടയർ പറഞ്ഞതോർക്കുന്നോ? "I may not agree with what you say. But unto my last I shall defend your right to say it."

—ഇത്തരം ജനാധിപത്യ മൂല്യങ്ങൾ മുള്ളിത്തെറിച്ചുപോലും കിട്ടാത്ത ഒരു രാഷ്ട്രീയപ്പാർട്ടി നമ്മുടെ രാജ്യത്തുണ്ട്. നമ്മളെ ഭരിക്കുന്ന "ജനതാദൾ."

അതിന്റെ സ്ഥാപകനും വി.പി.സിംഗ് കഴിഞ്ഞാൽ ഏറ്റവും പ്രധാനപ്പെട്ട നേതാവുമായ രാമകൃഷ്ണ ഹെഗ്ഡെ തന്നെ പാർട്ടിയുടെ പ്രാഥമികാംഗത്വത്തിൽനിന്ന് ആറുവർഷത്തേക്ക് പുറന്തള്ളിയ കഥ പത്രക്കാർ വിളിച്ചുചോദിക്കുമ്പോഴാണറിയുന്നത്!

ഒരുദിവസം കാലത്ത് ഇ.എം.എസ്. നമ്പൂതിരിപ്പാടിന് ദില്ലിയിൽ നിന്നൊരു പത്രക്കാരന്റെ ഫോൺ വരുന്നു. "സഖാവിനെ പാർട്ടിയിൽനിന്ന് ആറുവർഷത്തേക്ക് പുറന്തള്ളിയതായി സുർജിത് പറയുന്നു. എന്താണ് പ്രതികരണം?" എന്ന് ചോദിക്കുന്നപോലത്തെ സിനേറിയോ ആയിരുന്നു രാമകൃഷ്ണ ഹെഗ്ഡെ അനുഭവിച്ചത്.

ഹെഗ്ഡേയ്ക്ക് കുറ്റപത്രം നൽകിയില്ല. അദ്ദേഹത്തോട് വിശദീകരണമാവശ്യപ്പെട്ടില്ല. പാർട്ടി പ്രസിഡന്റ് ലല്ലുയാദവനും ഹവാല ഡയറിയിലെ എസ്.ആർ.ബിയും പ്രധാനമന്ത്രി ദേവഗൗഡയും കൂടി-ഇരുചെവിയറിയാതെ-തീരുമാനമെടുക്കുന്നു. പാർട്ടിയുടെ സ്ഥാപകനേതാവിനെ പുറത്താക്കാൻ അഞ്ചു മിനിട്ടു നേരത്തെ ആലോചനപോലും ആവശ്യത്തിലധികമായിരുന്നു.

ഞാൻ ഹെഗ്ഡെയുടെ വക്കാലത്ത് പിടിക്കുകയല്ല. വി.പി.സിംഗ് അടക്കമുള്ള ജനതാദളക്കാർ വെറും ജാതിയുടെ പേരിൽ വോട്ടുപിടിക്കാൻ നടക്കുന്ന നീചവർഗ്ഗമാണെന്നാണ് എന്റെ വിശ്വാസം. ബാൽതാക്കറെക്കാളും മദനിയെക്കാളും അരക്കഴഞ്ച് കൂടുതൽ യോഗ്യത എന്റെ തുലാസ്സിൽ വി.പി.സിംഗിനുപോലുമില്ല.

എന്നാൽ ഈ ഇതിവൃത്തത്തിന് മറ്റുചില മാനങ്ങളുണ്ട്.

ഹെഗ്ഡെയെ പുറത്താക്കിയത് പാർട്ടിവിരുദ്ധ പ്രവർത്തനങ്ങൾക്കായിരുന്നില്ല. ഗൗഡയുടേയും ലല്ലുയാദവിന്റേയും എസ്.ആർ.ബി.യുടേയും സ്ഥാനങ്ങൾക്ക് നേരിടുന്ന വെല്ലുവിളിയാണ് ഹെഗ്ഡെ. ദേശീയ നേതാക്കന്മാരെ പുറത്താക്കിയാൽ മാത്രമേ ഈ പ്രാദേശിക നേതാക്കൾക്ക് പേടിക്കാതെ കഴിയാൻ പറ്റൂ. പ്രധാനമന്ത്രിയാകാൻ താത്പര്യമില്ലെന്ന് രാപകൽ പറയുന്നതുകൊണ്ട് വി.പി.സിംഗ് രക്ഷപ്പെട്ടുപോരുന്നു. "പ്രധാനമന്ത്രിയാകാൻ വിരോധമില്ല" എന്നൊരു വാക്ക് വി.പി. സിംഗ് പറയട്ടെ. അന്ന് ഹെഗ്ഡെയുടെ ഗതിയായിരിക്കും അദ്ദേഹത്തിനും.

ഇതാണ് ജനതാദളക്കാരുടെ രാഷ്ട്രീയം.

സാധാരണഗതിയിൽ ഇതുകൊണ്ട് നമുക്ക് യാതൊരു കുഴപ്പവുമില്ല. ദാരിദ്ര്യത്തിൽ ഇന്ത്യയിൽ ഒന്നാം സ്ഥാനത്തു നിൽക്കുന്ന ബീഹാറിൽ നിന്ന് കാലിത്തീറ്റയിൽ ഇത്രയധികം കോടികൾ കക്കാൻ ജനതാദളക്കാർ കാണിച്ച സാമർത്ഥ്യം നമ്മളെ ബാധിക്കില്ല.അവിടെ ദാരിദ്ര്യം വർദ്ധിക്കുന്നത് ഒരുകണക്കിനു നമുക്ക് നല്ലതുമാണ്. കുറഞ്ഞകൂലിക്ക് പഞ്ചാബിലും ഹരിയാനയിലും കൃഷിപ്പണിക്ക് ബീഹാറികളെ കിട്ടില്ലെന്നുവന്നാൽ നമ്മൾ റേഷൻകടയിൽ അരിക്കും ഗോതമ്പിനും കൊടുക്കുന്ന വില വർദ്ധിക്കാനിടയുണ്ട്.

മറ്റൊരു വഴിക്കാലോചിച്ചാലോ?

പാർട്ടിക്കുള്ളിലെ അധികാരം നിലനിർത്താൻവേണ്ടി ഇത്തരം വേലകൾ കാണിക്കുന്ന ജനതാദളന്മാർ ഇന്ത്യാ മഹാരാജ്യത്തെ ഭരണം കൈയിൽ വയ്ക്കാൻവേണ്ടി ഇതിനപ്പുറം ചെയ്യാൻ മടിക്കുമോ?

മടിക്കില്ല.

തെളിവുകൾ വേണോ?

ജെ.എം.എം എം.പി.മാരെ പിടിക്കാൻവേണ്ടി കോഴ കൊടുത്ത കേസിലെ എഫ്.ഐ.ആർ ഇപ്പോൾ വന്നു! ഇതു വരാതിരിക്കാൻ. ആയതിലേക്കുള്ള

(ശേഷം 11-ാം പേജിൽ)





വി.ആർ. ജ്യോതിഷ്

# കേരളത്തിന് വയസ്സാവുന്നു

**കേരളത്തിന്റെ ജനസംഖ്യ വരുന്ന മുപ്പതുവർഷങ്ങൾക്കുള്ളിൽ വൃദ്ധജനതയെക്കൊണ്ട് നിറയാൻ പോകുന്നു. ലോക ചരിത്രത്തിൽ തന്നെ ഇതൊരു അപൂർവ്വ സംഭവമാണ്. ഒരു ജനതയുടെ മുഴുവൻ ഭാഗധേയവും ഒരു റിട്ടയർമെന്റ് ജീവിതം പോലെ അലസമാക്കുന്ന ഈ പ്രതിഭാസം. കേരളത്തിന്റെ സാമൂഹിക രംഗത്തോ, സാംസ്കാരിക രംഗത്തോ, വിപ്ളവോന്മുഖമായ ഒരു ചലനം സ്വപ്നങ്ങൾക്കുപോലും അപ്പുറമാക്കിയിരിക്കുന്നു**

കേരളത്തിന്റെ ജനസംഖ്യ വരുന്ന മുപ്പതുവർഷങ്ങൾക്കുള്ളിൽ വൃദ്ധജനതയെക്കൊണ്ടു നിറയാൻ പോകുന്നു. ഒരു ചെറിയ സംസ്ഥാനത്തിലാകെ നരവീഴുക ലോക ചരിത്രത്തെ സംബന്ധിച്ച് അപൂർവ്വമായൊരു സംഭവമാണ്. അത്തരമൊരു അപൂർവ്വതയാണ് കേരളത്തിന്റെ ഭൂപടത്തിൽ സംഭവിച്ചിരിക്കുന്നത്. കേരളത്തിന്റെ ചരിത്രത്തിൽ ഇന്നോളം ഉണ്ടായിട്ടില്ലാത്തതും. ഒരു നൂറ്റാണ്ടിനിടയ്ക്ക് ഇനി സംഭവിക്കാൻ സാദ്ധ്യതയില്ലാത്തതുമായ ഒരു പ്രതിഭാസമാണിത്.

ഒരു ജനതതിയുടെ മുഴുവൻ ഭാഗധേയവും. ഒരു റിട്ടയർമെന്റ് ജീവിതംപോലെ അലസമാക്കുന്നു ഈ പ്രതിഭാസം. ആനുപാതികമായി സമൂഹത്തിലെ ചെറിയ ശതമാനം വരുന്ന യുവത്വം അസാധാരണമായ വാർദ്ധക്യ സ്വഭാവം പ്രകടിപ്പിക്കുന്ന ഇന്നത്തെ പരിതഃസ്ഥിതിയിൽ കേരളത്തിന്റെ സാമൂഹികരംഗത്തോ. സാംസ്കാരികരംഗത്തോ, വിപ്ളവോന്മുഖമായ ഒരു ചലനം സ്വപ്നങ്ങൾക്കുപോലും അപ്പുറമായിരിക്കുന്നു. ഒരു വികസ്വര രാഷ്ട്ര സംസ്ഥാനം മാത്രമായ കേരളത്തെ സംബന്ധിച്ചിടത്തോളം വാർദ്ധക്യം ഉയർത്തുന്ന പ്രശ്നങ്ങൾ ആഴമുള്ളതാണ്. കേരളത്തിന്റെ സാമ്പത്തിക. സാമൂഹിക. രാഷ്ട്രീയ. സാംസ്കാരിക. ആരോഗ്യ. വിദ്യാഭ്യാസ. ഔദ്യോഗിക രംഗങ്ങളിൽ വൃദ്ധാധിപത്യത്തിന്റെ പ്രശ്നങ്ങൾ കടന്നുവരുന്നു.

ഒരു രാജ്യത്തിന്റെ ജനസംഖ്യയെ നയിക്കുന്ന പ്രധാനപ്പെട്ട മൂന്നു ഘടകങ്ങൾ മരണനിരക്ക്. ജനനനിരക്ക്. കുടിയേറ്റം എന്നിവയാണ്. വികസിത രാജ്യങ്ങളെ സംബന്ധിച്ചിടത്തോളം ജനനനിരക്കിന്റെ ക്രമാതീതമായ വർദ്ധനയാണ് ജനസംഖ്യയിൽ വൃദ്ധരുടെ എണ്ണം കൂട്ടുന്നത്. മരണനിരക്ക് ഒരു വികസിതരാജ്യത്തിന്റെ വൃദ്ധജനസംഖ്യയിൽ രണ്ടാം സ്ഥാനമാണ് വഹിക്കുന്നത്. ഇന്ത്യയെപ്പോലുള്ള ഒരു വികസ്വര രാഷ്ട്രത്തെ സംബന്ധിച്ചും, അതിൽ കേരളംപോലുള്ള സംസ്ഥാനത്തെ സംബന്ധിച്ചും വ്യത്യസ്ത കാരണങ്ങളാണ് ജനസംഖ്യയുടെ വാർദ്ധക്യത്തിനു കാരണമാവുന്നത്.

ജനനനിരക്കിലുണ്ടാവുന്ന സ്വാഭാവികമായ കുറവ് മരണനിരക്കിനെയും ബാധിക്കുന്നു. ആധുനികവൽക്കരണത്തിന്റെ ഫലമായാണ് ജനനമരണനിരക്കുകളിൽ ഈ കുറവുണ്ടാകുന്നത്. ജീവിതാവസ്ഥകൾ യുവതലമുറയെ അന്യരാജ്യങ്ങളിലേക്കു കുടിയേറാൻ പ്രേരിപ്പിച്ചു. കേരളത്തിൽ വൃദ്ധജനസംഖ്യയെ വർദ്ധിപ്പിക്കുന്നതിന് ഇതും ഒരു കാരണമാണ്.

ഒരു സമൂഹത്തിന്റെ ജീവിതനിലവാരത്തെയും. പരിതഃസ്ഥിതിയെയും ആശ്രയിച്ചാണ് ജനസംഖ്യയിൽ മരണനിരക്ക് സ്വാധീനം ചെലുത്തുന്നത്. മരണനിരക്കിൽത്തന്നെ ശിശുമരണനിരക്ക് പ്രധാനപ്പെട്ടതാണ്. കേരളത്തിന്റെ ജനസംഖ്യയെ ഇതുപോലെ ശക്തമായി സ്വാധീനിച്ചിട്ടുള്ള മറ്റൊരു ഘടകമില്ല. എഴുപതു വർഷങ്ങൾക്കുമുമ്പ് കേരളത്തിലെ ശിശുമരണനിരക്ക് ആയിരത്തിന് 242 ആയിരുന്നു. ഇന്ത്യയിൽ അത് 278 ആയിരുന്നു. 1951-60 കാലഘട്ടത്തോടെ ശിശുമരണനിരക്ക് 128 ആയി കുറയുകയാണുണ്ടായത്. ഇന്ത്യൻ ശരാശരി ഈ കാലഘട്ടത്തിൽ 140 ആയും കുറഞ്ഞു. ഈ അടിസ്ഥാനത്തിൽ ഇന്ത്യയുടെ ആകെ ശരാശരിയെക്കാളും ശിശുമരണനിരക്കിൽ കേരളം വളരെ താഴെയാണെന്നു കാണാം. ഇതു കേരളത്തിന്റെ ജനസംഖ്യയുടെ ഘടനയെ ബാധിക്കുന്നു.

ശിശുമരണനിരക്കിലെ ഈ വ്യതിയാനംപോലെതന്നെ ശരാശരി ആയുർദൈർഘ്യത്തിലും കേരളം ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ച് മുൻപന്തിയിലാണ്. ശരാശരി ആയുർദൈർഘ്യത്തിന്റെ വർദ്ധന ഒരു ജനസംഖ്യയുടെ പൊതുവായ ആരോഗ്യത്തെയാണ് സൂചിപ്പിക്കുന്നത്. 1961-71 കാലത്ത് ഇന്ത്യയുടെയും. കേരളത്തിന്റെയും പൊതുവായ ആയുർദൈർഘ്യത്തിൽ 11.9 വർഷത്തിന്റെ വ്യതിയാനമുണ്ടായിരുന്നു. ഇത് 1971-81 കാലത്ത് 10.7 വർഷമായി മാറി. ഇതിന് ആനുപാതികമായ ആയുർദൈർഘ്യം കേരളത്തിൽ ഇപ്പോഴും നിലനില്ക്കുന്നു. ആയുർദൈർഘ്യത്തെ സംബന്ധിച്ച മറ്റൊരു പ്രത്യേകത ഇന്ത്യയിൽ സ്ത്രീകളെ അപേക്ഷിച്ച് പുരുഷന്മാർക്ക് ആയുർദൈർഘ്യം കൂടുതലായിരിക്കുമ്പോൾ കേരളത്തിൽ പുരുഷന്മാരെ അപേക്ഷിച്ച് സ്ത്രീകൾക്കാണ് ആയുർദൈർഘ്യം കൂടുതൽ.

തൊള്ളായിരത്തി എഴുപതുകളിലാണ് കേരളത്തിൽനിന്നു വ്യാപകമായ രീതിയിൽ വിദേശത്തേക്കു കുടിയേറ്റമുണ്ടായത്. അതിനു കേരളത്തിന്റെ സാമൂഹികാന്തരീക്ഷവും. കൂടുതൽ മെച്ചപ്പെട്ട ജീവിതം എന്ന ആശയവും കാരണമായി. 1977-ൽ കേരളത്തിൽനിന്ന് 4.30.00 പേർ വിദേശത്തേക്കു കുടിയേറി. ഇന്ത്യയുടെ മൊത്തം വിദേശ കുടിയേറ്റത്തിന്റെ 31 ശതമാനമാണിത്. 1980-ൽ കേരളീയരുടെ വിദേശയാത്ര 2.10.000 ആയി കുറഞ്ഞെങ്കിലും മാറിയ ചുറ്റുപാടുകളുടെ പ്രേരണകൊണ്ട് ആറുലക്ഷത്തി



എൺപതിനായിരം പേർ 1987-ൽ വിദേശത്തു കുടിയേറി. ഇങ്ങനെ കേരളം വിട്ടുപോകുന്ന ജനസംഖ്യയുടെ ഭൂരിപക്ഷം 20 മുതൽ 40 വരെ വയസ്സിനകമുള്ളവരാണ്. ഇതു പ്രത്യക്ഷത്തിൽ നമ്മുടെ ജനസംഖ്യയിൽ വൃദ്ധജനങ്ങളുടെ പെരുപ്പത്തിനു കാരണമാവുന്നു. കൂടാതെ ആസൂത്രിത കുടുംബസംവിധാനം. ആരോഗ്യപരിപാലന കേന്ദ്രങ്ങൾ. വൃദ്ധജന പരിപാലനത്തിനുള്ള സാമൂഹികപിന്തുണ തുടങ്ങിയവ കേരളത്തിലെ വൃദ്ധജനഘടനയെ സംരക്ഷിച്ചിരുന്ന പ്രധാന ഘടകങ്ങളാണ്.

കേരളത്തിന്റെ ജനസംഖ്യയിൽ വൃദ്ധജനങ്ങളുടെ പെരുപ്പം ക്രമമായ രീതിയിലായിരുന്നു. 1961-ൽ അറുപതിനും അതിനുമുകളിലുമുള്ള വയസ്സുള്ളവർ ജനസംഖ്യയിൽ 5.8 ശതമാനമായിരുന്നു. 1971-ൽ അത് 6.2 ശതമാനമായി. 1981-ൽ 7.5 ശതമാനവും 1991-ൽ 8.8 ശതമാനവുമായി. ജനനമരണനിരക്കുകളിൽ സംഭവിച്ചിരിക്കുന്ന കുറവ് അടിസ്ഥാനപ്പെടുത്തിത്തന്നെ കണക്കാക്കുകയാണെങ്കിൽ 1996-ലെ കേരള ജനസംഖ്യയിൽ അറുപതു കഴിഞ്ഞവർ 9.5 ശതമാനം വരും. പിന്നീടു ക്രമമായി ഓരോ അഞ്ചു വർഷം കണക്കാക്കുകയാണെങ്കിൽ 10.2, 10.8, 11.9, 13.8 ഈ ശതമാനങ്ങളിൽ വർദ്ധിക്കും. ചുരുക്കത്തിൽ 2026-ാമാണ്ട് ആവുമ്പോഴേക്കും കേരളത്തിലെ മൊത്തം ജനസംഖ്യയുടെ ഏകദേശം 18.5 ശതമാനം വൃദ്ധജനങ്ങളാവും.



കേരള ജനസംഖ്യയിൽ സംഭവിച്ചിരിക്കുന്ന ഈ വൃദ്ധാധിപത്യം സമൂഹത്തിന്റെ ഘടനാപരമായ പ്രശ്നങ്ങളിൽ ഒന്നിലധികം അപനിർമ്മാണങ്ങൾക്കു കാരണമാവുന്നു. കുടുംബഘടനയിൽത്തന്നെ സംഭവിച്ച വ്യതിയാനവുമായി ബന്ധപ്പെട്ട് ജനസംഖ്യയുടെ നല്ലൊരു ശതമാനം ജീവിതത്തിന്റെ പുറമ്പോക്കിലേക്കു വലിച്ചെറിയപ്പെടാൻ പോകുകയാണ്. അങ്ങനെ അഗതികളായ വൃദ്ധജനതയെക്കൊണ്ടു നിറഞ്ഞ ഒരു സമൂഹവുമായാണ് ഇരുപത്തിയൊന്നാം നൂറ്റാണ്ടിനെ കേരളം വരവേല്ക്കുന്നത്.

ഫ്യൂഡൽ ഘടനയിൽനിന്നു സ്വതന്ത്രമായ കുടുംബസങ്കല്പങ്ങളിലേക്കു മാറിയ കേരളസമൂഹത്തിനു പതിറ്റാണ്ടുകളുടെ പഴക്കമേയുള്ളൂ. കൂട്ടുകുടുംബ വ്യവസ്ഥിതി തകിടംമറിഞ്ഞതിനു വ്യക്തമായ ചരിത്രവും രാഷ്ട്രീയവുമുണ്ട്. അവിടെനിന്നാണ് അച്ഛനും അമ്മയും മക്കളും ഉൾപ്പെട്ട ന്യൂക്ളിയർ ഫാമിലി എന്ന യാഥാർത്ഥ്യം സംജാതമായത്. എന്നാൽ ഗ്രാമങ്ങളെ നഗരങ്ങൾ വളയുന്ന ഇന്നത്തെ ഉപഭോഗാധിഷ്ഠിത സമൂഹത്തിൽ ഈ കുടുംബസങ്കല്പത്തിലും വിഘടനം സംഭവിച്ചിരിക്കുന്നു. കേരളത്തിലെ വൃദ്ധജനത നേരിടുന്ന ഏറ്റവും വലിയ ഭീഷണി കുടുംബസങ്കല്പത്തിനുണ്ടാവുന്ന ഈ വ്യതിയാനമാണ്. അച്ഛനും അമ്മയും മക്കളും ഉൾപ്പെട്ട സൂക്ഷ്മാവസ്ഥയിൽനിന്നു മറ്റൊരു സൂക്ഷ്മാവസ്ഥയിലേക്കും. ഒരു വ്യക്തിതന്നെ അവനെ നേരിടുന്ന പ്രശ്നമാകത്തക്കവിധത്തിലുള്ള അണുഘടനയിലേക്കും കേരളത്തിലെ സാമൂഹ്യവിതാനം പരിവർത്തനം ചെയ്യപ്പെട്ടു. ഈ പശ്ചാത്തലത്തിലാണ് ജനസംഖ്യയിലെ പ്രോട്ടോണായ വ്യക്തിയും വ്യക്തി സൃഷ്ടിക്കുന്ന സമൂഹവും കൂടുതൽ ദൈന്യാവസ്ഥയിലേക്കു പരിവർത്തനം ചെയ്യപ്പെടുന്നത്.

കേരളത്തിന്റെ ജനസംഖ്യയിൽ സംഭവിച്ചിരിക്കുന്ന വൃദ്ധാധിപത്യം ഏറ്റവും കൂടുതൽ സ്വാധീനിക്കുന്നത് ആരോഗ്യരംഗത്തെയാണ്. ബാഹ്യഘടകങ്ങളെ ആശ്രയിച്ചു നില്ക്കുന്ന കേരളത്തിന്റെ സാമ്പത്തിക വ്യവസ്ഥയെ ഏറെ സ്വാധീനിക്കുന്ന ഒന്നായി ആരോഗ്യവകുപ്പ് മാറേണ്ട സ്ഥിതിവിശേഷമാണ് വരാൻ പോകുന്നത്. മെച്ചപ്പെട്ട ആരോഗ്യം, പൊതുജനങ്ങൾക്കു നല്കുന്നതിന് അടിയന്തര ജീവനൗഷധികൾ ഉൾപ്പെടെയുള്ള സാമഗ്രികൾ ആശുപത്രികളിലെത്തിക്കേണ്ടത് അത്യാവശ്യമാവും. സർക്കാർ ആശുപത്രികളുടെ എണ്ണം ഇനിയും വർദ്ധിപ്പിക്കേണ്ടി വരും. വൃദ്ധജനസംഖ്യയുടെ നല്ലൊരു ശതമാനം ഗ്രാമങ്ങളിലായതുകൊണ്ട് അവരെ ശുശ്രൂഷിക്കുന്നതിനു കൂടുതൽ ആശുപത്രികൾ സ്ഥാപിക്കേണ്ടിവരും. 1956-57 കാലഘട്ടത്തിൽ സംസ്ഥാനത്തെ മൊത്തം സർക്കാർ ആശുപത്രികളിലായി 9405 കിടക്കകളാണ് ഉണ്ടായിരുന്നതെങ്കിൽ 1994-ഓടുകൂടി അത് അരലക്ഷത്തോട് അടുത്തിട്ടുണ്ട്. രണ്ടായിരാമാണ്ടോടെ ഒരുലക്ഷത്തോളം കിടക്കകളുണ്ടെങ്കിൽ മാത്രമേ ശരാശരി ആരോഗ്യപരിപാലനം സാദ്ധ്യമാവൂ. ആശുപത്രികളുടെ ധാർമ്മികത സർക്കാർ വിസ്മരിക്കുന്നതിന്റെ അടിസ്ഥാനത്തിലാണ് സ്വകാര്യ ആശുപത്രികൾ തഴച്ചു വളരുന്നതും സമൂഹത്തിലെ താഴേത്തട്ടിലുള്ളവർക്ക് ചികിത്സാസൗകര്യങ്ങൾ നിഷേധിക്കപ്പെടുന്നതും. മരണനിരക്ക് കുറയുന്നതിനാലും വൃദ്ധജനത വർദ്ധിക്കുന്നതിനാലും കേരളം രോഗത്തിന്റെയും ദാരിദ്ര്യത്തിന്റെയും കളിത്തൊട്ടിലാവാൻ ഇനി അധികകാലം കാത്തിരിക്കേണ്ടതില്ല.

**കേരള ജനസംഖ്യയിൽ സംഭവിച്ചിരിക്കുന്ന ഈ വൃദ്ധാധിപത്യം സമൂഹത്തിന്റെ ഘടനാപരമായ പ്രശ്നങ്ങളിൽ ഒന്നിലധികം അപനിർമ്മാണങ്ങൾക്കു കാരണമാവുന്നു. കുടുംബഘടനയിൽത്തന്നെ സംഭവിച്ച വ്യതിയാനവുമായി ബന്ധപ്പെട്ട് ജനസംഖ്യയുടെ നല്ലൊരു ശതമാനം ജീവിതത്തിന്റെ പുറമ്പോക്കിലേക്കു വലിച്ചെറിയപ്പെടാൻ പോകുകയാണ്.**

ജനസംഖ്യ വൃദ്ധമാവുന്നത് സ്ത്രീകളെയാണ് കൂടുതലായും ബാധിക്കുന്നത്. പുരാതനകാലം മുതൽക്കുതന്നെ ഭാരതസ്ത്രീകൾക്കു കുടുംബജീവിതത്തിൽ അതിപ്രധാനമായൊരു സ്ഥാനം നല്കിയിരുന്നു. കാലഘട്ടത്തിന്റെ ചലനങ്ങളോടൊപ്പംതന്നെ ഇതിനും മാറ്റമുണ്ടായി. എന്നാലും വിശുദ്ധിയും പവിത്രതയുമൊക്കെ സ്ത്രീക്കുള്ള വിശേഷണങ്ങളായി. അങ്ങനെ സമൂഹത്തിന്റെ ഘടനയിൽ സ്ത്രീക്കുള്ള സ്ഥാനത്തെ അടിസ്ഥാനമാക്കി കുടുംബങ്ങൾ നിലനിന്നു. ഇതിന്റെ തുടർച്ചയായാണ് കേരളത്തിലെയും കുടുംബബന്ധങ്ങൾ വികസിതമായത്. അമ്മയെയോ, അമ്മയുടെ സഹോദരനെയോ കേന്ദ്രമാക്കിയാണ് മക്കത്തായ മരുമക്കത്തായ സമ്പ്രദായങ്ങൾ നിലനിന്നിരുന്നത്.

ഈ പശ്ചാത്തലത്തിലാണ് ജനസംഖ്യയിലെ സ്ത്രീകൾ നേരിടുന്ന പ്രശ്നങ്ങൾ വിശകലനം ചെയ്യേണ്ടത്. പുരുഷന്മാരെക്കാൾ സ്ത്രീകൾക്ക് ആയുർദൈർഘ്യം കൂടിയ ഒരു കാലാവസ്ഥയാണ് കേരളത്തിലുള്ളത്. അതുകൊണ്ടുകൂടി കേരള ജനസംഖ്യയിൽ വിധവകളുടെ എണ്ണം ക്രമാതീതമായി ഉയർന്നിരിക്കുന്നു. ജനസംഖ്യയിൽ കാണുന്ന 'ആശ്രയത്വം' എന്ന ഘടകത്തെ അടിസ്ഥാനപ്പെടുത്തി നോക്കുമ്പോൾ മറുനാടുകളിലേക്കു കുടിയേറിപ്പോയ മക്കളുള്ള അമ്മമാരും നിരാലംബമായ ഒരു അവസ്ഥാവിശേഷത്തിലേക്ക് എടുത്തെറിയപ്പെടുകയാണ്. 1988-ൽ പ്രസിദ്ധീകരിച്ച ഒരു റിപ്പോർട്ടുപ്രകാരം 60-നും 64-നും ഇടയ്ക്കു പ്രായമുള്ളവരിൽ 9 ശതമാനം പേരും, 70 വയസ്സിനു മുകളിലുള്ളവരിൽ 19 ശതമാനം പേരും വിധവകളാണ്.

വൃദ്ധജനങ്ങൾക്കിടയിൽ കൂടുതൽ പുനരധിവാസം ആവശ്യമായിരിക്കുന്നത് സ്ത്രീജനങ്ങൾക്കാണ്. നിലവിലുള്ള വൃദ്ധസദനങ്ങളിൽ പുരുഷന്മാരെ അപേക്ഷിച്ച് സ്ത്രീകളാണ് കൂടുതലായുള്ളത്. ഇതിനു മറ്റൊരു കാരണമുണ്ട്. 1981-ലെ കണക്കുകൾ അനുസരിച്ച് 60 വയസ്സു കഴിഞ്ഞവരുടെ മൊത്തം ജനസംഖ്യയിൽ 40 ശതമാനത്തോളം പുരുഷന്മാർ ജോലിചെയ്യുന്നു. എന്നാൽ സ്ത്രീകൾ ശരാശരി 7 ശതമാനം മാത്രമാണ്. മക്കൾ ഉപേക്ഷിച്ചവരോ, അവരെ നഷ്ടപ്പെട്ടവരോ, സഹായിക്കുന്ന മറ്റു വ്യക്തികളോ, സ്ഥാപനങ്ങളോ ഇല്ലാത്ത അവസ്ഥയിലാണ് ഈ വൃദ്ധർ ഉപജീവനാർത്ഥം ജോലിചെയ്യേണ്ട അവസ്ഥ ഉണ്ടാകുന്നത്. ജനസംഖ്യയുടെ പെരുപ്പവും വാർദ്ധക്യവും ഈ അവസ്ഥയെ വരും വർഷങ്ങളിൽ കൂടുതൽ രൂക്ഷമാക്കും.

1951 മുതൽ 1981 വരെയുള്ള 30 വർഷക്കാലത്തെ കേരളത്തിന്റെ സാമ്പത്തികവികസനത്തെ സംബന്ധിക്കുന്ന സർവ്വേകൾ പരിശോധിക്കുമ്പോൾ ജനസംഖ്യയുടെ പെരുപ്പവും അതിൽ വൃദ്ധർ കൂടുന്നതും എങ്ങനെ കേരളത്തിന്റെ സാമ്പത്തികമേഖലയെ ബാധിക്കുന്നു എന്നു മനസ്സിലാവും. 1951-ൽ ഇന്ത്യയുടെ പ്രതിശീർഷ വരുമാനം 700 രൂപയായിരുന്നുവെങ്കിൽ കേരളത്തിൽ അത് 570 രൂപ മാത്രമായിരുന്നു. 1986-87-ൽ ഇന്ത്യയുടെ ശരാശരി പ്രതിശീർഷ വരുമാനം 801 രൂപയായി വർദ്ധിച്ചപ്പോൾ കേരളത്തിൽ അത് 639 രൂപയായി മാറി. എന്നാൽ 1977-78-ൽ ഇന്ത്യയിലെ മൊത്തം ജനസംഖ്യയുടെ 48.3 ശതമാനം ദാരിദ്ര്യരേഖയ്ക്കു താഴെയായിരുന്നുവെങ്കിൽ കേരളത്തിൽ അത് 48.4 ശതമാനമായിരുന്നു. 1983-84 ആയപ്പോഴേക്കും ഇന്ത്യയിൽ 37.4 ശതമാനമായും കേരളത്തിൽ 26.8 ശതമാനമായും കുറഞ്ഞു. ഇതു ബാഹ്യമായ നോട്ടത്തിൽ ഒരു പുരോഗതിയായി തോന്നാമെങ്കിലും സൂക്ഷ്മവിശകലനം വേറൊരു സത്യത്തിലേക്കു നമ്മെക്കൊണ്ടെത്തിക്കുന്നു. 1984-ലെ കണക്കനുസരിച്ച് ദാരിദ്ര്യരേഖയ്ക്കു മുകളിൽ വരുന്ന 73.2 ശതമാനം ജനങ്ങളിൽ നല്ലൊരു ശതമാനം കടുത്ത ദാരിദ്ര്യത്തിലേക്കു കൂപ്പുകുത്തി വീഴുകയും ഒരു ചെറിയ ന്യൂനപക്ഷം കൂടുതൽ സമ്പന്നാവസ്ഥ പ്രാപിക്കുകയും ചെയ്തു. ഇത്തരത്തിൽ സംഖ്യാശാസ്ത്രവും, യാഥാർത്ഥ്യവും വ്യത്യാസപ്പെട്ട ഒരു സാമ്പത്തിക ഘടനയാണ് നമുക്കുള്ളത്. രേഖകളിൽനിന്ന് ഏറെ വ്യത്യാസപ്പെട്ട ഈ സാമ്പത്തികശാസ്ത്രത്തിന്റെ യാഥാർത്ഥ്യം നിരാലംബതയും ദാരിദ്ര്യവുമാണ്.



കേരളം പൂർണ്ണമായും ഇന്നൊരു ഉപഭോക്തൃ സംസ്ഥാനമാണ്. മൊത്തം ജനസംഖ്യയെ ബാധിക്കുന്ന ഒരു പ്രശ്നമാണിത്. ജനസംഖ്യയുടെ 80 ശതമാനം കാർഷികവൃത്തിയെ ആശ്രയിക്കുന്ന ഇന്ന് കൃഷി ആകെ താളംതെറ്റിയ അവസ്ഥയിലാണ്. മൊത്തം ഉപഭോഗത്തിന്റെ 35 ശതമാനം നെല്ലു മാത്രമാണ് കേരളത്തിൽ ഉല്പാദിപ്പിക്കുന്നത്. സംസ്ഥാനത്തെ വിഭവങ്ങൾ ഉപയോഗിക്കാതിരിക്കുകയും പൂർണ്ണമായും ഇറക്കുമതിയെ ആശ്രയിക്കുകയും ചെയ്യുന്ന സമ്പ്രദായം കേരളത്തിന്റെ പൊതുവായ സാമ്പത്തികമാന്ദ്യത്തിനും കാരണമാവുന്നു. ഇതു ജനസംഖ്യയിൽ ഒരു നിശ്ചലാവസ്ഥ സൃഷ്ടിക്കുന്നു. തൊഴിലില്ലായ്മ, ദാരിദ്ര്യം, അരാജകാവസ്ഥ തുടങ്ങിയവ ഈ നിശ്ചലാവസ്ഥയുടെ ഭാഗമാണ്. ജനസംഖ്യ വൃദ്ധമാവുന്നതോടെ നിശ്ചലാവസ്ഥ കൂടുതൽ രൂക്ഷമാവുകയും, അത് സമൂഹത്തെ സംബന്ധിച്ച് ഒരു വെല്ലുവിളിയായി മാറുകയും ചെയ്യുന്നു.

സ്ത്രീധനംപോലുള്ള പല സമ്പ്രദായങ്ങളും വൃദ്ധജനങ്ങളെ നിരാലംബരാക്കുന്നതിൽ ഒരു പ്രധാന പങ്കു വഹിക്കുന്നു. വിവാഹത്തിനുള്ള ഒരു പ്രധാന ഘടകമായി സ്ത്രീധന സമ്പ്രദായം മാറിയതോടെ കുടുംബം മുഴുവൻ തീറെഴുതേണ്ട അവസ്ഥ വരികയും ഇത് ബന്ധങ്ങളുടെ ദൃഢതപോലെ കുടുംബങ്ങളേയും ശിഥിലമാക്കി. വിവാഹാനന്തരജീവിതം വാർദ്ധക്യനിരാസത്തിനു കാരണമാവുന്നത് മറ്റൊരു പട്ടികയുടെ അടിസ്ഥാനത്തിലാണ്. ഒരു സ്ത്രീ 22-ാമത്തെ വയസ്സിൽ വിവാഹം കഴിക്കുകയാണെങ്കിൽ 26-ാമത്തെ വയസ്സിൽ അവൾ മിക്കവാറും രണ്ടു കുട്ടികളുടെ അമ്മയാവുന്നു. ഒരു സ്ത്രീയുടെ ശരാശരി ആയുസ്സ് 70 വയസ്സാണെങ്കിൽ 44 വർഷം മക്കളോടൊപ്പം ജീവിക്കാൻ കഴിയുന്നു. ഈ 44 വർഷത്തെ നീണ്ട ജീവിതത്തിനിടയിൽ മക്കൾക്കു ശരാശരി 40-നും 42-നും ഇടയ്ക്കു വയസ്സാവുകയും അവരുടെ കുട്ടികൾക്കു ശരാശരി 18 മുതൽ 20 വരെ പ്രായമാവുകയും ചെയ്യുന്നു. ഇവരെ സംരക്ഷിക്കാനുള്ള ധൃതിയിൽ 70 വയസ്സു കഴിഞ്ഞ മാതാപിതാക്കളെ അവഗണിക്കാൻ കാരണമാവുന്നു. ഇത്തരത്തിലുള്ള ചലനാത്മകമായ ആവർത്തനങ്ങൾ ജനസംഖ്യയിലെ കാരുണ്യരഹിതമായ അദ്ധ്യായങ്ങളാണ്.

**കേരളത്തിന്റെ ജനസംഖ്യാ ശാസ്ത്രത്തിൽ വീണ നര ഒന്നൊന്നായി പെരുകും. സാംഖ്യശാസ്ത്രത്തിനുമപ്പുറത്ത് സമൂഹത്തിന്റെ ഘടന അതു മാറ്റിമറിക്കും. ഭരണയന്ത്രങ്ങളിൽ, സാംസ്കാരിക കേന്ദ്രങ്ങളിൽ, സാമൂഹിക പരിവർത്തനങ്ങളിൽ ആലസ്യം ബാധിച്ച ഒരവസ്ഥ അതു സംജാതമാക്കും.**



കേരള ജനസംഖ്യയിലെ ഒരു പ്രധാന പ്രശ്നമായി ആശ്രയത്വം നിലനില്ക്കുന്നു. ഈ ആശ്രയത്വത്തിന്റെ മാനങ്ങൾ വ്യത്യസ്തമാണെങ്കിലും, പൊതുവായ ഒരു പ്രത്യേകത വൃദ്ധജനങ്ങളും, കുട്ടികളും യുവജനങ്ങളെ ആശ്രയിച്ചാണ് കഴിയുന്നതെന്നാണ്. വൃദ്ധജനങ്ങൾ യുവജനങ്ങളെ ആശ്രയിക്കുന്നത് ഒന്നിലധികം തലങ്ങളിലാണ്. സാമ്പത്തികമായ ആശ്രയത്വം മാത്രമല്ല, ശാരീരികവും മാനസികവുമായ ആശ്രയത്വവും സാന്നിദ്ധ്യവും അവർ ആഗ്രഹിക്കുന്നു. എന്നാൽ വൃദ്ധജനത വർദ്ധിക്കുന്നതോടെ ആശ്രയത്വം കുറയുന്നു. വരുന്ന പതിറ്റാണ്ടുകളിൽ ആശ്രയത്വം എന്നത് നിരാശ്രയത്വത്തിന്റെ വഴിയിലേക്കുള്ള പാതയാവും.

ജനസംഖ്യയിലെ വൃദ്ധാധിപത്യം ഔദ്യോഗിക രംഗത്തും ഒട്ടേറെ പ്രശ്നങ്ങൾ സൃഷ്ടിക്കുന്നുണ്ട്. പെൻഷൻ പ്രായം ഉയർത്തണമെന്ന ആവശ്യം ജീവിതത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്ന് ഉയർന്നു വരുന്നുണ്ട്. എന്നാൽ അത്തരമൊരു നടപടി തികച്ചും ആപൽക്കരമാണ്. ഗ്രാറ്റുവിറ്റി, പ്രോവിഡന്റ് ഫണ്ട് തുടങ്ങിയവയിൽ വൻ തുകകൾ ഖജനാവിൽനിന്നു ചോരുന്നത് ഒരു പ്രധാന സാമ്പത്തികപ്രശ്നം മാത്രം. 20 മുതൽ 30 വർഷം വരെ സർക്കാർ സർവീസിലുള്ളവരുടെ ശമ്പളവും പുതുതായി നിയമനം ലഭിക്കുന്ന ഒരാളുടെ ശമ്പളവും തമ്മിൽ താരതമ്യപ്പെടുത്തിയാൽ ഈ വ്യതിയാനം വ്യക്തമാവും. മാത്രമല്ല, കേരളത്തിന്റെ രൂക്ഷമായ തൊഴിലില്ലായ്മയെ ഈ പ്രശ്നം കാര്യമായി സ്വാധീനിക്കുകയും, അരാജകത്വമാർന്ന ഒരു സാമൂഹ്യ വ്യവസ്ഥിതി സംജാതമാവുകയും ചെയ്യും. കേരളത്തിലെ ഭൂരിപക്ഷം വൃദ്ധജനതയേയും ഇത്തരമൊരു നടപടി സ്വാധീനിക്കും. കാരണം ജനസംഖ്യയിൽ ആശ്രയത്വമെന്ന ഘടകം ചെലുത്തുന്ന സ്വാധീനം വളരെ വലുതാണ്.

റിട്ടയർമെന്റിനുശേഷം അലസത അനുഭവിക്കുന്ന ഒരു വിഭാഗം വൃദ്ധജനതയുണ്ട്. ഇവരുടെ പുനരധിവാസം ഒരു വലിയ പ്രശ്നമാണ്. ഇതു കൂടാതെ ജീവിതസായാഹ്നത്തിൽ ഒറ്റപ്പെട്ടുപോയ അഗതികളെ സംരക്ഷിക്കുന്നതിൽ സർക്കാർ കൂടുതൽ ഭാരം ചുമക്കേണ്ട സ്ഥിതിവിശേഷം ഉണ്ടായിരിക്കുകയാണ്. ഇന്ത്യയിൽ ഏറ്റവും കൂടുതൽ വൃദ്ധസദനങ്ങളുള്ളത് കേരളത്തിലാണ്. സർക്കാർ സദനങ്ങൾ കുറവാണെങ്കിലും ഭാവിയിൽ നല്ലൊരു തുക ഇതിനുവേണ്ടി മാറ്റിവയ്ക്കേണ്ടിവരും.

ഇന്ത്യയിലെ പല യൂണിവേഴ്സിറ്റികളിലും ഇപ്പോൾത്തന്നെ വൃദ്ധജനങ്ങളെക്കുറിച്ചുള്ള പഠനത്തിന് ജെറണ്ടോളജി ഡിപ്പാർട്ടുമെന്റുകൾ ആരംഭിച്ചിട്ടുണ്ട്. കേരളത്തിലെ സർവ്വകലാശാലകളിലും ജെറണ്ടോളജി ഡിപ്പാർട്ടുമെന്റുകൾ അധികം താമസിയാതെആരംഭിക്കേണ്ടിവരും. കേന്ദ്ര മാനവശേഷി വകുപ്പ് വൃദ്ധജനങ്ങൾക്കായി ജിറിയാട്രിക്സ് വിഭാഗവും ആരംഭിച്ചിട്ടുണ്ട്. വൃദ്ധജനങ്ങളുടെ ശാരീരികവും, മാനസികവുമായ ആരോഗ്യപരിപാലനത്തിനു മരുന്നുകളും മറ്റും നിർമ്മിക്കുക, കലാസാഹിത്യ സംരംഭങ്ങൾ പ്രോത്സാഹിപ്പിക്കുക, ആരോഗ്യപരമായ പ്രശ്നങ്ങൾക്ക് അനുയോജ്യമായ രൂപകല്പനകൾ നടത്തുക തുടങ്ങിയവയാണ് ജിറിയാട്രിക്സ് വിഭാഗം ചെയ്യുന്നത്. കേരളത്തിലും വൃദ്ധജന പരിപാലനാർത്ഥം ഇത്തരമൊരു സാമ്പത്തികബാദ്ധ്യതയുള്ള വിഭാഗം സർക്കാർ ആരംഭിക്കേണ്ടിവരുന്ന കാലം വിദൂരമല്ല. കേരളത്തിന്റെ ജനസംഖ്യാ ശാസ്ത്രത്തിൽ വീണ നര ഒന്നൊന്നായി പെരുകും. സാംഖ്യശാസ്ത്രത്തിനുമപ്പുറത്ത് സമൂഹത്തിന്റെ ഘടന അതു മാറ്റിമറിക്കും. ഭരണയന്ത്രങ്ങളിൽ, സാംസ്കാരിക കേന്ദ്രങ്ങളിൽ, സാമൂഹിക പരിവർത്തനങ്ങളിൽ ആലസ്യം ബാധിച്ച ഒരവസ്ഥ അതു സംജാതമാക്കും.

കേരളത്തിന്റെ ചരിത്രത്തിനു വരുന്ന പതിറ്റാണ്ടുകളിൽ പ്രതീക്ഷയുടെ പ്രഭാതങ്ങളോ, തീക്ഷ്ണതയുടെ നട്ടുച്ചകളോ ഇല്ല. മാന്ദ്യം പിടിച്ച സായാഹ്നങ്ങൾ മാത്രമേയുള്ളൂ. ഭയാനകമാണ് ആ വരുംസായാഹ്നങ്ങൾ.

വിജു വി. നായർ

# അർദ്ധരാത്രിക്കു ശേഷം പിറന്നവരുടെ അർത്ഥങ്ങൾ

ഇന്ത്യയുടെ പുതിയ അർത്ഥംതേടുന്ന യാത്രയിലെ ആദ്യഘട്ടം നമ്മുടെ ബഹുമുഖമായ സംസ്കാരം എന്തെന്നു തിരിച്ചറിയുകയാണ്. ഏതു സംസ്കാരത്തിനും രണ്ടു മുഖങ്ങളുണ്ട്– പ്രതീകാത്മകവും, മാനുഷികവും.

വികെഎന്നിന്റെ ഏതോ കഥാപാത്രം പറയുന്നുണ്ട്, വൈരുധ്യാത്മക ഭൗതികവാദത്തെപ്പറ്റി പറഞ്ഞു തലതല്ലിച്ചിരിച്ചെന്ന്. നമ്മുടെ അറിവുകളുടെയും വിചാരസാമ്രാജ്യങ്ങളുടേയും നടുവൊടിക്കുന്ന ഇത്തരം ഹെവിവെയ്റ്റ് സ്മാഷുകൾ പ്രിയപ്പെട്ട കോമിക്ജീനിയസ് ഉതിർത്തത് പത്തുമുപ്പതുകൊല്ലം മുമ്പാണ്. ഇന്നിപ്പോൾ ടെലിവിഷൻ പെട്ടി തുറക്കുമ്പോഴേ വികെഎന് നമുക്ക് എത്രയോ മുമ്പേ കേറി നടന്നവനാണെന്ന് അറിയൂ.

വിചിത്രമായ കൊളാഴാണ് പുതിയ ടിവി ചാനലുകൾ. മഹാഭാരതം, കൃഷ്ണ, ബൈബിൾ കഹാനി, ടിപ്പു തൊട്ട് വീഡിയോ കോണിന്റെ വിരഹനുമാൻ വരെ ഇന്ത്യക്കാരുടെ ഇരിപ്പുമുറിയിൽ തകർത്താടുന്നു. ബെല്ലും ബ്രേക്കുമില്ലാത്ത ഈ പുരാണപ്രവാഹത്തിനിടയ്ക്ക് ( ടിവി ഭാഷയിൽ) 'ബ്രേക്കു വരുമ്പോഴുണ്ട്. മൊബൈൽ ഫോൺ തൊട്ട് ഓട്ടോ മാറ്റിക് കറിക്കത്തിവരെയുള്ള വിഭവങ്ങളുടെ മാടിവിളിക്കൽ. മരവുരിയിട്ട പരമശിവന്റെ സീരിയലിനിടയ്ക്കു തന്നെ വാൻഹൂസൻ കുപ്പായത്തിന്റെ വിളി കേൾക്കുമ്പോൾ കാണി ഒന്നു പറങ്ങാതെ വയ്യ. പക്ഷെ ഒന്നു പറഞ്ഞാൻപോലും പരുവമില്ലാത്ത നിലയിലാണ് പുതിയ ഇന്ത്യക്കാരൻ, കാരിയും.

എന്താണു നമ്മുടെ രാജ്യത്തിനു സംഭവിക്കുന്നതെന്നാണു പലരുടെയും ചോദ്യം. പക്ഷെ അതിനുമുമ്പേ ചോദിക്കേണ്ട ഒന്നുണ്ട്. ആരാണീ നമ്മൾ?

ഏതോ ഒരു അർധരാത്രിയിൽ ലഭിച്ചതായി പറയപ്പെടുന്ന ഒരു സ്വാതന്ത്ര്യത്തിന്റെ മക്കളാണല്ലോ നമ്മള്. തെളിച്ചു പറഞ്ഞാൽ, നമ്മുടെ അച്ചരനപ്പൂപ്പൻമാരുടെ ഘടികാരങ്ങളിൽ ഒരു 12 മണിമുഴങ്ങുകയും പണ്ഡിറ്റ്നെഹ്റു ആകാശവാണിവഴി ഇന്ത്യൻ സ്വാതന്ത്ര്യം പ്രഖ്യാപിക്കുകയും ചെയ്തതിനു ശേഷമുണ്ടായ പൗരാവലി. ആ തലമുറയിൽപ്പെടുന്ന ആരും ബ്രിട്ടീഷുകൾക്കെതിരെ പോരാടിയിട്ടില്ല. മറിച്ച് സാമ്രാജ്യത്വത്തിന്റെ ഭീകരകഥകൾ കേട്ടുവളരുക മാത്രമാണ് ചെയ്തത്. ഖദറിടുന്നവർക്കുകൂടി ചർക്ക നൂൽക്കാനറിയാത്ത ഇക്കാലത്ത് സ്വദേശിപ്രസ്ഥാനം ഒരു കേട്ടറിവുമാത്രമാണ്. എന്നിട്ടും പുതിയ ആഗോളവൽക്കരണത്തെയും കമ്പോളവൽക്കരണത്തെയും നമ്മളെന്തിനു ഭയപ്പെടുന്നു?

മേപ്പടി അർധരാത്രിക്കുശേഷം പിറന്ന ഭാരതമക്കൾ പൊടുന്നനെ സ്വദേശാഭിമാനികളായതല്ല കാരണം. സീനോഫോബിയയുടെ കടന്നാക്രമണവും ഇവിടില്ല. പാശ്ചാത്യവൽക്കരണം നമുക്കത്ര അപരിചിതമല്ലതാനും. പിന്നെവിടെയാണുത്തരം?

ഇന്ത്യയുടെ മാറുന്ന സമ്പദ്ചിത്രവും, പുതിയ ഇന്ത്യക്കാരൻ വളർന്നു ശീലിച്ചതും സ്വന്തം സാംസ്കാരിക വ്യക്തിത്വം ഉറപ്പിച്ചതുമായ മണ്ണിന്റെ ഇളക്കവുമാണു പ്രശ്നം. ഒരു പുതിയ ക്രമവും നിർവ്വചനവും ഈ രാജ്യത്തിനു വരുന്നു.

ഈ പുതിയ ക്രമത്തെ നിരാകരിക്കുക പഴയ ക്രമത്തിന്റെ ഗതിശീലങ്ങൾ ആർജിച്ചവർ സ്വാഭാവികമായി നടത്തുന്ന ക്ഷിപ്രപ്രതികരണമാണ്. ഈ തിരസ്കാരത്തെ ഏതെങ്കിലും മൂല്യാധിഷ്ഠിത വിധികല്പനയായി കരുതുകയുമരുത്. കാരണം, ഏഴുപതുകളിലും എൺപതുകളിലും ഇന്ത്യയിൽ കാര്യങ്ങൾ ഒട്ടുംസുഗമമായിരുന്നില്ല. ഇന്നത്തെപ്പോലെ അന്നും രാഷ്ട്രീയം അഭിശപ്തമായൊരു ആഭിചാരക്കളരിയായിരുന്നു. അടിയന്തരാവസ്ഥ അതിന്റെ ആളിക്കത്തലും പഞ്ചാബ്– കശ്മീർ പ്രശ്നങ്ങൾ അതിന്റെ കാട്ടുതീയുമായി. വ്യവസായ– വാണിഭ രംഗങ്ങളും നിഷേധാത്മക മുഖം അന്നേ പ്രകടമാക്കിയിരുന്നു. വിദ്യാഭ്യാസനിലവാരം എമ്പണ്ടേ ക്ഷയിച്ചു തുടങ്ങിയിരുന്നു. പടിഞ്ഞാട്ടേയ്ക്കുള്ള ' ബ്രെയിൻ ഡ്രെയിൻ' അന്നു തന്നെ ചർച്ചയായിട്ടുണ്ട്.

എന്നിട്ടും, ആഗോളവൽക്കരണത്തിനു മുമ്പുള്ള കാലത്തെപ്പറ്റി അഥവാ 1991 നു മുമ്പുള്ള സ്വാതന്ത്ര്യയെപ്പറ്റി നമുക്കൊന്തൊരു ഗൃഹാതുരതയാണ്. ശക്തമായൊരു ഐഡന്റിറ്റി– ക്രൈസിസ് നമുക്കുണ്ടെന്നു വ്യക്തമാണിവിടെ. ഈ സ്വത്വപ്രതിസന്ധി ഉണ്ടാക്കിയത്, വാൾസ്ട്രീറ്റോ, ഹോളിവുഡോ, മാഡിസൺ അവന്യൂവോ കാപ്പിറ്റോൾ കുന്നോ ഒന്നുമല്ല. മറിച്ച്, മുമ്പു നമ്മൾ അനധികൃതമെന്നു മുദ്രയടിച്ച വസ്തുക്കൾ ഇന്നു നമ്മുടെ പലവ്യഞ്ജനപ്പട്ടികയിൽ സ്ഥിരംപാക്തികളായതാണു കാര്യം.

രാജ്യം ഭരിച്ച ദേശീയനേതാക്കൾ പടച്ച ഈ വൈരുധ്യവുമായി പൊരുത്തപ്പെട്ട പൗരാവലി പക്ഷെ മറ്റൊരു വൈരുധ്യത്തിലേക്കു എടുത്തുചാടുന്നു. അതായത്, നിലവിലുള്ള പഴയ രാഷ്ട്രഘടനയ്ക്കുള്ളിൽ ( നേഷൻ– സ്റ്റേറ്റ് ഘടന) നിന്നുകൊണ്ടുതന്നെ പുതിയൊരു ഐഡന്റിറ്റി തേടുക എന്ന വ്യർത്ഥവ്യായാമം. അങ്ങനെയാണ് പുതിയൊരു ഇന്ത്യത്വത്തിനായുള്ള ആവിഷ്കാത്വര പടർന്നുപിടിച്ചത്. മാൽസര്യത്തിൽ അടിസ്ഥാനമാക്കിയ പുതിയ ആഗോള പശ്ചാത്തലത്തോടു പൊരുത്തപ്പെടാനാവാത്തതുകൊണ്ടാണ് പുതിയ ഇന്ത്യക്കാരൻ ഇങ്ങനെ ശ്രമിക്കുന്നതെന്ന് പൊതുവെ ഭള്ളുപറയാറുണ്ട്. അതേസമയം തന്നെ, മുപ്പതു നാല്പതു വയസുള്ള ദേശീയതാവാദിയെ കപടസ്വദേശിയായി മുദ്രയടിക്കയും ചെയ്യുന്നു. അതെന്തായാലും, ആഗോളവൽക്കരണം ഇന്ത്യയുടെ രാഷ്ട്രീയ– സാമ്പത്തിക മേഖലകളെ പുനർനിർവ്വചിക്കുമ്പോൾ വളരുന്ന തലമുറ രാജ്യത്തിന്റെ സാമൂഹിക– മാനസിക ഭൂമികയെ പുനർനിർവ്വചിക്കാൻ ശ്രമിക്കുകതന്നെ ചെയ്യും. അതവരുടെ സ്വത്വാന്വേഷണത്തിന്റെ ഭാഗമാണുതാനും.

ഇന്ത്യയുടെ പുതിയ അർത്ഥംതേടുന്ന യാത്രയിലെ ആദ്യഘട്ടം നമ്മുടെ ബഹുമുഖമായ സംസ്കാരം എന്തെന്നു തിരിച്ചറിയുകയാണ്. ഏതു സംസ്കാരത്തിനും രണ്ടു മുഖങ്ങളുണ്ട്– പ്രതീകാത്മകവും, മാനുഷികവും.

ഇന്ത്യൻ സംസ്കാരത്തിന്റെ പ്രതീകാത്മകമുഖത്തിന് അയ്യായിരത്തില്പരം വർഷം പഴക്കമുണ്ട്. അതു നമ്മുടെ വേഷത്തിലും ഭക്ഷണശീലങ്ങളിലും ഭാഷണത്തിലും പ്രാർത്ഥനയിൽപ്പോലും പ്രതിഫലിക്കുന്നു. നമ്മുടെ ഉൽസവങ്ങളിൽ ഹിന്ദു– മുസ്ലീം– ക്രൈസ്തവ ഭേദമില്ലാതെ പ്രത്യക്ഷപ്പെടുന്ന നിറങ്ങളും മൂർത്തി രൂപങ്ങളും ശ്രദ്ധിക്കുക. സിനിമയിൽപ്പോലും ഇപ്പറഞ്ഞ സാംസ്കാരികമുഖം ഇന്നും വലിയ സ്വാധീനമല്ലേ? പുരാണേതിഹാസങ്ങൾ ടിവി സീരിയലുകളായതെങ്ങനെ? രാഷ്ട്രീയവും, പലപ്പോഴും ജനപ്രിയത തേടാൻ പ്രതീകാത്മക സംസ്കാരത്തെ തെളിച്ചും വളച്ചും ഉപയോഗിക്കാറില്ലേ? ഇത്രയൊക്കെയായിട്ടും, ഇപ്പറഞ്ഞ ഒരു സാംസ്കാരിക പ്രതീകവും പുതിയ ഇന്ത്യക്കാരന്റെ സ്വത്വപ്രതിസന്ധിക്കു പരിഹാരമാകുന്നില്ല. ഇന്നും ഇന്ത്യക്കാരൻ, എന്ന ഐഡന്റിറ്റിയുടെ അർത്ഥം പരതുകയാണവൻ. കോളണിഭരണത്തിൽ നിന്നു മുക്തിനേടി അരനൂറ്റാണ്ടു കഴിയുമ്പോഴും, വിദേശചരക്കുകളുടെ കോളനിവൽക്കരണത്തിന് നാം വിധേയരായിക്കൊടുക്കുന്നു. ഈ രാജ്യത്തിന്റെ ആത്മസത്ത നമുക്കിന്നും അന്യമാകുന്നു എന്നർത്ഥം.

ഈ ആശയക്കുഴപ്പം പരിഹരിക്കാമെന്ന വ്യാമോഹത്തിലാണു നമുക്ക് പ്രതീകാത്മക സംസ്കാരത്തിന്റെ മേനിക്കൊഴുപ്പുള്ള പുരാണസീരിയലുകൾ തരുന്നത്. അതേ മനോഭാവത്താലാണു നാമവ കൂടുതൽ കൂടുതൽ കാണുന്നതും. പ്രതീകാത്മക സംസ്കാരം കൊണ്ടുള്ള ഈ വ്യായാമം വ്യർത്ഥമാണെന്നു ബോധ്യപ്പെടുമ്പോഴാണ് പുതിയ സ്വത്വാന്വേഷണം സംസ്കാരത്തിന്റെ മാനുഷികമുഖത്തു ചെന്നവസാനിക്കുക.

**പ്രതീകങ്ങളല്ല, മനഷ്യമുഖമാണ് ഏതു രാജ്യത്തിനും ദേശീയസംസ്കാരം പ്രദാനം ചെയ്യുക. അങ്ങനെ പിറക്കുന്നൊരു സംസ്കാരത്തിന്റെ അസ്ഥിവാരം, കൂട്ടായബോധത്തിന്റെയും ആന്തരിക മൂല്യവ്യവസ്ഥിതിയുടെയും ആർജ്ജവത്തിന്റെയും വിളനിലമായിരിക്കും. ഇന്ത്യക്കും ഇങ്ങനെയൊരു മുഖമുണ്ട്. പക്ഷെ അതിനെയാണ്, പഴഞ്ചൻ മതാധിഷ്ഠിത വ്യവസ്ഥിതിയുടെയും ആധുനിക കമ്പോളവ്യവസ്ഥിതിയുടെയും കുശുമ്പിലും കുന്നായ്മയിലുമിട്ട് മെതിച്ചു ജീർണമാക്കുന്നത്.**

പ്രതീകങ്ങളല്ല, മനഷ്യമുഖമാണ് ഏതു രാജ്യത്തിനും ദേശീയസംസ്കാരം പ്രദാനം ചെയ്യുക. അങ്ങനെ പിറക്കുന്നൊരു സംസ്കാരത്തിന്റെ അസ്ഥിവാരം, കൂട്ടായബോധത്തിന്റെയും ആന്തരിക മൂല്യവ്യവസ്ഥിതിയുടെയും ആർജ്ജവത്തിന്റെയും വിളനിലമായിരിക്കും. ഇന്ത്യക്കും ഇങ്ങനെയൊരു മുഖമുണ്ട്. പക്ഷെ അതിനെയാണ്, പഴഞ്ചൻ മതാധിഷ്ഠിത വ്യവസ്ഥിതിയുടെയും ആധുനിക കമ്പോളവ്യവസ്ഥിതിയുടെയും കുശുമ്പിലും കുന്നായ്മയിലുമിട്ട് മെതിച്ചു ജീർണമാക്കുന്നത്. അതുകൊണ്ട്, പ്രതിഭയ്ക്കുപകരം ശരാശരിത്തത്തെ നെഞ്ചേറ്റാൻ നമ്മൾ ശീലിച്ചിരിക്കുന്നു. വാങ്ങുന്ന ഉല്പന്നത്തിന്റെ ഗുണത്തിലല്ല ഡിസ്ക്കൗണ്ടിലാണു നമ്മുടെ കണ്ണ്. ഇതറിഞ്ഞുതന്നെ രണ്ടാംകിട ചരക്കുകൾ നമ്മുടെ വിപണയിലേക്ക് ഉന്തിവിടുന്നു. ഡ്യൂപ്ളിക്കേറ്റുകളെ പ്രണയിച്ച് സ്വയം ഡ്യൂപ്പുകളായി നാം മാറുന്നു. മൗലികതയും തനതുഭാവവും മാറ്റിവച്ച് രണ്ടാംകിടക്കാരാവുന്ന നമ്മുടെ സംസ്കാരത്തിന്റെ മനുഷ്യമുഖം ഇവ്വിധം അപായപ്പെട്ടപ്പോൾ, സ്വത്വം തേടി നമ്മൾ സംസ്കാരത്തിന്റെ പ്രതീകാത്മകമുഖത്തേക്കു തന്നെ ആഞ്ഞാഞ്ഞു നോക്കുന്നു. രാമത്വമല്ല, അയോധ്യരാമനും അരുൺ ഗോവിലനുമാണ് നമുക്കുപഥ്യം. വീഡിയോ കോണിന്റെ ഹനുമാനിസത്തിലാണ് നമ്മുടെ പുരുഷസങ്കല്പം നാമ്പെടുക്കുന്നത്.

വാച്ചു പിന്നോട്ടാക്കി സമാധാനിക്കാം. പക്ഷെ കാലം പിന്നോക്കം മലയ്ക്കില്ല. 1947നു പിന്നോട്ടെന്നല്ല, 1991 നു പിന്നോട്ടേയ്ക്കും രാഷ്ട്രദേഹത്തെ മാറ്റുക സാധ്യമല്ല. സ്വതന്ത്ര്യത്തിന്റെ അർധരാത്രിക്കുശേഷം പിറന്ന തലമുറകളെ ഈ യഥാർത്ഥ്യത്തോടു പൊരുത്തപ്പെടാൻ അനുവദിക്കമാത്രമാണ് ഇന്ത്യയുടെ പുതിയ ഐഡന്റിറ്റി ക്രൈസിസിനൊരു പരിഹാരക്രിയ. മാറുന്ന ലോകക്രമങ്ങളോട് തനതുരീതിയിൽ പ്രതികരിക്കുന്നൊരു പുതിയ മൂല്യവ്യവസ്ഥിതിയാണു കാലം ആവശ്യപ്പെടുന്നത്. കാലത്തിന് ഒരിക്കലും നിശ്ചയങ്ങളില്ല. നിശ്ചയം വരുത്തേണ്ടതു മനുഷ്യനാണ്.

ആഗോളവത്കരണവും സാംസ്കാരികാവബോധവും തമ്മിലുള്ളസംഘർഷം ലഘൂകരിക്കാൻ ഒരു രാഷ്ട്ര സംസ്കാരത്തിന്റെ അവിഭാജ്യഘടകമായി വികസനത്തെ ഉൾപ്പെടുത്തുകയേ പോംവഴിയുള്ളൂ. ഇന്ത്യയുടെ കാര്യത്തിൽ സംസ്കാരബന്ധിയായ ഒരു വികസനസങ്കല്പമുണ്ടാക്കിയാൽ അതിന്റെ ആധാരശിലകളാവേണ്ടത്, നിരക്ഷരത, പട്ടിണി, മലിനീകരണം, പാർപ്പിടദൗർലഭ്യം, അനാരോഗ്യം തുടങ്ങിയ പ്രശ്നങ്ങളാണ്. പക്ഷെ നമ്മുടെ തമ്പുരാക്കൻമാർക്ക് ഇപ്പോഴും പ്രതീകാത്മകസംസ്കാരത്തിലാണു ശ്രദ്ധയത്രയും.

ദേശീയത പലരും പ്രചരിപ്പിക്കുമ്പോലെ അമ്പലത്തിലെ നൈവേദ്യമല്ല. ഭക്തിപാരവശ്യങ്ങൾ കൊണ്ടു മെഴുകിയ അയകൊയമ്പൻ ത്രിമധുരവുമല്ല. അടിസ്ഥാന ജനാവലിയുടെ വികസനത്തിലൂന്നിയ പരിശ്രമത്തിന്റെ കൂട്ടായ്മ മാത്രമാണത്. നിരന്തരമായ ബോധവും ശ്രദ്ധയും ശ്രമവും വേണ്ടുന്ന ഒത്തുപിടിത്തമാണു ദേശീയത. പക്ഷെ എന്തു ബോധം? എന്തിനെക്കുറിച്ച ശ്രദ്ധ? എങ്ങനെയുള്ള ശ്രമം? ഇതൊക്കെ വകതിരിച്ചറിയാനുള്ള വിവേകമാണ് പൗരന് ഐഡന്റിറ്റിയുണ്ടാക്കുന്നത്. ടി എൻ ശേഷന്റെ ലാമിനേറ്റഡ് കാർഡിനോ, ഭരണഘടനയുടെ ഔദാര്യങ്ങൾക്കോ അതുണ്ടാക്കിത്തരാൻ പറ്റില്ല. ഭാരതമാതാവിനു കീജയ് വിളിക്കയും ടി വിപ്പെട്ടിയിൽ മഹാഭാരതം കണ്ട് നിർവൃതി പൂകുകയും ചെയ്യുമ്പോൾ നമുക്കന്യമാകുന്നത് സ്വന്തം ഐഡന്റിറ്റിയാണെന്ന തിരിച്ചറിവാണ് അർധരാത്രിക്കുശേഷം പിറന്നവരുണ്ടാക്കേണ്ടത്. ഗ്രഹണരാവിന്റെ ത്രാസങ്ങളിൽ നിന്നുള്ള സ്വാതന്ത്ര്യത്തിന് അതേ വഴിയുള്ളൂ. അതിനും കഴിഞ്ഞില്ലെങ്കിൽ, കുറഞ്ഞപക്ഷം വൈരുധ്യാത്മക ഭൗതികവാദത്തെപ്പറ്റി പറഞ്ഞു തലതല്ലിച്ചിരിക്കാനെങ്കിലും. ശ്രമിക്കാം.



(6-ാം പേജിൽ നിന്നും തുടർച്ച)

ഹൈക്കോടതി വിധിക്കെതിരേ സുപ്രീംകോടതിയിൽ അപ്പീൽ പോകാനും പ്രഭാകർ റാവുവിനെ അഴിമതിക്കേസിൽനിന്ന് സംരക്ഷിക്കാനും, ഉത്തരവിട്ടതാരാണ്?

പി.വി.നരസിംഹറാവുവല്ല.

അടൽബിഹാരി വാജ്പേയിയല്ല.

പിന്നാര്?

മതേതരത്വത്തിന്റെ ജീവാത്മാവും പരമാത്മാവുമായ സാക്ഷാൽ "മണ്ണിന്നമഗ" ഹരദനഹല്ലി ദോഡേ ഗൗഡ്ഡേ ദേവഗൗഡയായിരുന്നില്ലേ?

ആ തീരുമാനമെടുക്കുന്നതിനു മുമ്പ് വിശ്വാസ വോട്ടെടുപ്പിൽ പിന്തുണയ്ക്കേണ്ട സുർജിത്തിനോടും സോംനാഥ് ചാറ്റർജിയോടും ചതുരാനനമിശ്രയോടും ഗൗഡ അനുവാദം വാങ്ങിയില്ലേ?

സോംനാഥ് ചാറ്റർജിക്കോ (എന്തിന് എൻ.സി.ചാറ്റർജിക്കോ) പ്രതീക്ഷിക്കാത്ത ഒരു മാന്യത-അഴിമതിയുടെ കാര്യത്തിലെങ്കിലും-നമ്മൾ ഇ.കെ. നായനാരിൽനിന്നും പി.കെ.വാസുദേവൻ നായരിൽനിന്നും പ്രതീക്ഷിക്കുന്നില്ലേ?

ഭരണം പാിച്ച അവർക്കറിയില്ലേ ഗവൺമെന്റിന്റെ അനുവാദമില്ലാതെ സി.ബി.ഐക്ക് അപ്പീൽ പോകാൻ പറ്റില്ലെന്ന്. അപ്പീലിന്റെ ലക്ഷ്യവും അവർക്കറിയില്ലേ?

നമ്മുടെ ധർമ്മനിഷ്ഠയുടെ തുലാസ്സിൽ നായനാരും പി.കെ.വിയും സംശയത്തിന്റെ ആനുകൂല്യം അർഹിക്കുന്നുണ്ടോ? അഴിമതിക്കെതിരേയുള്ള അവരുടെ പ്രതിബദ്ധത തൊലിപ്പുറത്തു മാത്രമാണോ? ഭരണത്തിൽ തുടരാൻ കോൺഗ്രസ്സിന്റെ പിന്തുണ ഉറപ്പാക്കാൻ ഇതുപോലെ പലതും ജനതാദളക്കാർ ഇനിയും ചെയ്തുകൊണ്ടിരിക്കും.

ഹെഗ്ഡെയെ പുറത്താക്കിയത് അഴിമതിക്കാരന്റെ വിട്ടുമാറാത്ത അരക്ഷിതബോധം കൊണ്ടാണ്. അതിന്റെ ഇലനക്കിപ്പട്ടിയുടെ ചിറിനക്കിപ്പട്ടികളായി മാറുകയല്ലേ ഇടതുപക്ഷ കക്ഷികൾ.

# മുസ്സോളിനിയുടെ പ്രേതം



**മു**സ്സോളിനിയുടെ പ്രേതം ഇറ്റലിയിലേക്കു മടങ്ങിവന്നിരിക്കുന്നു. ഏകാധിപതിയെ വെടിവച്ചുകൊന്നത് നേരത്തേ കരുതിയിരുന്നതുപോലെ വീട്ടിൽ വച്ചല്ല. മറിച്ച് ഒരു കൃഷിത്തോട്ടത്തിൽ വച്ചാണ് എന്ന വെളിപ്പെടുത്തലാണ് പ്രേതത്തെ ആവാഹിച്ചുകൊണ്ടുവന്നിരിക്കുന്നത്. മുസ്സോളിനിയുടെ ഘാതകൻ കേണൽ വലേറിയോ അല്ലെന്നും മറിച്ച് അറുപതുകളിൽ ഇറ്റാലിയൻ കമ്മ്യൂണിസ്റ്റുപാർട്ടി നേതാവായിരുന്ന ലൂഗിലോഗോ ആണെന്നും ചൂണ്ടിക്കാണിക്കുന്നു.

ഇറ്റലിയിലെ മുൻ സെനറ്ററായ ജോർജ്ജി പിസാനോ എഴുതിയ 'ദ ലാസ്റ്റ് ഫൈവ് സെക്കന്റ്സ് ഓഫ് മുസ്സോളിനി' എന്ന പുസ്തകത്തിലാണ് ഈ വിവരങ്ങൾ വെളിപ്പെടുത്തിയിട്ടുള്ളത്. നവ ഫാസിസ്റ്റ് പ്രസ്ഥാനത്തിന്റെ നേതാവായ ഇദ്ദേഹം കഴിഞ്ഞ നാല്പതു വർഷമായി മുസ്സോളിനിയുടെ മരണത്തെക്കുറിച്ച് ഗവേഷണം നടത്തിവരികയാണ്.!

1945 ഏപ്രിൽ 27-ന്, മുസ്സോളിനിയും പത്നി ക്ളാരറ്റയും ഇറ്റലിയിൽനിന്നും സ്വിറ്റ്സർണ്ടിലേക്ക് ഒളിച്ചോടാൻ തുടങ്ങുമ്പോഴാണ് പിടിയിലാകുന്നത്. തൊട്ടടുത്ത ദിവസം രണ്ടുപേരേയും വെടിവച്ചുകൊന്ന് മിലാന് സമീപമുള്ള പെട്രോൾ പമ്പിന്റെ മേൽക്കൂരയിൽ തലകീഴായി കെട്ടിത്തൂങ്ങിയ നിലയിലാണു കാണുന്നത്. പിയാനോയുടെ കമ്പികളിലാണ് ഇരുവരേയും കെട്ടിത്തൂക്കിയത്. ഔദ്യോഗിക ഭാഷ്യമനുസരിച്ച് മുസ്സോളിനിയെയും പത്നിയെയും കേണൽ വലേര വെടിവച്ചുകൊല്ലുകയായിരുന്നു. എന്നാൽ ഈ വിശദീകരണം ജനം മുഖവിലയ്ക്ക് എടുത്തില്ലെന്നു മാത്രമല്ല ഏകാധിപയുടെ മരണം ദുരൂഹതയായി മാറുകയും ചെയ്തു.

പിടിയിലായ മുസ്സോളിനിയെ ജീവനോടെ സഖ്യകക്ഷികൾക്ക് കൈമാറാമെന്ന് അന്നത്തെ ഇറ്റാലിയൻ നാഷണൽ ലിബറേഷൻ മൂവ്മെന്റ് സമ്മതിച്ചിരുന്നതാണ്. എന്നാൽ മൂവ്മെന്റിൽ അംഗമായ കമ്മ്യൂണിസ്റ്റുകാർ അതിനെ എതിർക്കുകയായിരുന്നു. സഖ്യകക്ഷികളുടെ വിചാരണയിൽനിന്നു രക്ഷപ്പെട്ടാൽ മുസ്സോളിനി വീണ്ടും ഏകാധിപത്യം തുടരുമെന്ന് അവർ ഭയന്നു. മുസ്സോളിനി ഒരു കാരണവശാലും മടങ്ങിവരാതിരിക്കാൻ കൊല്ലുകയാണു പരിഹാരമെന്നും കമ്മ്യൂണിസ്റ്റുകാർ രഹസ്യമായി വഴി കണ്ടു-പിസാനോ തന്റെ പുസ്തകത്തിൽ വിവരിക്കുന്നു.

മുസ്സോളിനിയെ വെടിവച്ചുകൊല്ലുന്നതിന് ദൃക്സാക്ഷിയായ ഡോറിനോ മസ്സോല എന്ന സ്ത്രീയുടെ സംഭവ വിവരണവും പുസ്തകത്തിലുണ്ട്. അന്ന് 19 കാരിയായ മസ്സോലയ്ക്ക് ഇപ്പോൾ എഴുപതു വയസ്സായി.



*മുസ്സോളിനി*

സംഭവം നടന്ന കൃഷിയിടത്തിന് ഏതാനും വാരമാത്രം അകലെയുള്ള സ്വന്തം വീട്ടിലിരുന്നാണ് മസ്സോല ആ രംഗം കണ്ടത്. കളപ്പുരയിൽ നിന്നാണ് മുസ്സോളിനിക്കു നേരേ നിറയൊഴിച്ചത്. പിന്നീട് മുസ്സോളിനിയുടെയും പത്നിയുടെയും ജഡം വലിച്ചിഴച്ചുകൊണ്ടുപോകുന്നതു കണ്ടു. ഈ സമയം ക്ളാരറ്റയുടെ ആർത്തനാദം കേട്ടത് മസ്സോല ഒരു ഞെട്ടലോടെ ഓർക്കുന്നു.

1945 ഏപ്രിൽ 28-നു രാവിലെ നടന്ന ഈ ഭീകര ദൃശ്യം എല്ലാ ദിവസവും ഞെട്ടലോടെ അവർ ഓർമ്മിക്കാറുണ്ട്. മുസ്സോളിനിക്കു നേരേ ഏഴുതവണ നിറയൊഴിച്ചതായി മസ്സോല ഓർമ്മിക്കുന്നു. ആർത്തനാദത്തോടെ വീണ മുസ്സോളിനിയുടെ ജഡം, ഒട്ടും ദൈന്യമില്ലാതെ വലിച്ചിഴച്ചുകൊണ്ടുപോകുന്നതുകണ്ടു. മിലാനിൽ കൊണ്ടുപോയി തലകീഴായി കെട്ടിത്തൂക്കും മുമ്പ് ജഡം കുളിപ്പിച്ച് വൃത്തിയാക്കുകയുണ്ടായി.



*മുസ്സോളിനിയും പത്നിയും*

പുതിയ പുസ്തകത്തിലെ പരാമർശങ്ങൾ ശരിയാണോ എന്നറിയാൻ കമ്മ്യൂണിസ്റ്റുപാർട്ടിയുടെ പുരാരേഖകൾ പരിശോധിക്കണമെന്ന് ഇറ്റലിയിലെ പത്രങ്ങൾ ചരിത്രകാരന്മാരോടൊപ്പം ചേർന്ന് അധികൃതരോട് ആവശ്യപ്പെട്ടിട്ടുണ്ട്.

മുസ്സോളിനിയെ വധിക്കാൻ ഒത്തുചേർന്നവരിൽ ഒരാൾ സംഭവങ്ങളുടെ ഫോട്ടോഗ്രാഫുകൾ എടുത്തിരുന്നതായി പുസ്തകത്തിൽ പറയുന്നു. കളപ്പുരയിൽ മുസ്സോളിനിയും ഭാര്യയും വെടിയേറ്റു മരിച്ചതുമുതൽ തലകീഴായി കെട്ടിത്തൂക്കിയതുവരെയുള്ള രംഗങ്ങൾ ക്യാമറയിലാക്കിയതായി പറയപ്പെടുന്നു.

ബ്രിട്ടീഷ് സ്പെഷൽ ഫോഴ്സിന്റെ സഹായത്തോടെയാണ് മുസ്സോളിനിയെ വധിച്ചതെന്ന്, മുസ്സോളിനിയെ അറസ്റ്റു ചെയ്ത ഉർബാനോ ലസ്സാറോ വെളിപ്പെടുത്തിയിട്ടുണ്ട്. വെടിവച്ചുകൊല്ലുംമുമ്പ് ക്ളാരറ്റ പെറ്റാച്ചിയെ ബലാത്സംഗം ചെയ്തതായും പുസ്തകത്തിൽ പറയുന്നു.

'ദ ലാസ്റ്റ് ഫൈവ് സെക്കന്റ്സ് ഓഫ് മുസ്സോളിനി' പുറത്തുവിടുന്ന, കാര്യങ്ങളിൽ എത്രത്തോളം സത്യമുണ്ടെന്ന കാര്യം തെളിയാനിരിക്കുന്നതേയുള്ളൂ. അത് എന്തുതന്നെയായാലും മുസ്സോളിനിയുടെ പ്രേതം വീണ്ടും ഇറ്റലിയെ വേട്ടയാടുകയാണ്.

**-സ്റ്റാഫ്‌ലേഖകൻ**





അനിൽകുമാർ. എ.വി.

# മ്യാൻമാറിന്റെ സങ്കടങ്ങൾ

**മ്യാ**ൻമാറിൽ നിന്ന് വീണ്ടും സങ്കടവർത്തമാനങ്ങൾ. അവിടുന്ന് വരുന്ന പുതിയ വിശേഷങ്ങൾക്ക് രക്തത്തിന്റെ ചുവ. ആ രാജ്യത്തടിക്കുന്ന കാറ്റിൽ നേർത്തുകേൾക്കുന്നത് ജനാധിപത്യപോരാളികളുടെ നിശ്വാസങ്ങൾ. ജനാധിപത്യപുനഃസ്ഥാപനപ്രസ്ഥാനങ്ങളോട് പട്ടാള സ്വേച്ഛാധിപത്യമെടുക്കുന്ന ദയാരഹിതമായ അടിച്ചമർത്തൽ നടപടികളാണ് മ്യാൻമാറിനെ വീണ്ടും ലോകരാഷ്ട്രീയഭൂപടത്തിലെ ചർച്ചാവേദിയാക്കുന്നത്.

1988-ൽ മ്യാൻമാറിന്റെ സിരാധമനികളെ ഞെരിച്ചുകൊണ്ട് അധികാരമേറ്റ പട്ടാളസർവ്വാധിപത്യം. ജനാധിപത്യത്തിനേറ്റ ഈ ക്ഷതത്തിനെതിരെ രാജ്യമെങ്ങും ഉണർന്നെണീറ്റ പ്രതീക്ഷാനിർഭരമായ അവസ്ഥ. ഈ ജാഗ്രതയുടെ ജീവനാണ് ഔങ്ങ് സാൻ സൂക്കി നേതൃത്വം നൽകുന്ന നാഷണൽ ലിഗ് ഫോർ ഡമോക്രസി ( എൻ. എൽ. ഡി). ബർമിസ് രാഷ്ട്രപിതാവും രക്തസാക്ഷിയുമായ ഔങ്ങ്സാന്റെ പുത്രിയാണ് സൂക്കി.

പട്ടാളസ്വേച്ഛാധിപത്യത്തിനെതിരേ ബർമ്മയുടെ പ്രതിഷേധം കൊടുങ്കാറ്റായുയർത്തിയ സൂക്കി ആറുവർഷം വീട്ടുതടങ്കലിലായിരുന്നു. കടുത്ത സമ്മർദ്ദത്തെയും ജനകീയ മുന്നേറ്റങ്ങളെയും തുടർന്ന് അവരെ വിമോചിപ്പിച്ച പട്ടാളകിരാതത്വം ഇതാ വീണ്ടും ആ രാജ്യത്ത് ബുൾഡോസറുകളുരുട്ടുന്നു. ശബ്ദിക്കുന്ന നാവുകൾ പിഴുതെടുക്കുന്നു. സത്യം കാണുന്ന കണ്ണുകൾ മൂടിക്കെട്ടുന്നു.

എൻ. എൽ. ഡിയുടെ പ്രവർത്തനങ്ങൾ തടയാൻ സ്വേച്ഛാധിപത്യ പ്രവണതകൾക്ക് ശക്തികൂട്ടിയ പട്ടാളഭരണം സൂക്കിയുടെ ചലനങ്ങൾ സസൂക്ഷ്മം വീക്ഷിക്കുകയാണ്. അവരെ വീണ്ടും അഴികളുടെ ഇരുട്ടിലേക്ക് കൂടിയിരുത്തുമോ എന്ന സംശയം പ്രബലമായിട്ടുണ്ട്. മേയ് 23-ന് എൻ. എൽ. ഡിയുടെ പ്രധാനനേതാക്കളും 238 പാർലമെന്റംഗങ്ങളുമുൾപ്പെടെ 258 പേരെ പട്ടാളഭരണം അറസ്റ്റു ചെയ്ത സംഭവം ഈ സംശയം പ്രബലമാക്കുന്നു. ജനാധിപത്യപ്രസ്ഥാനത്തിന്റെ ചലനങ്ങൾക്ക് ആവേശം കൂട്ടാൻ സൂക്കി ആഴ്ചയിലൊരിക്കൽ തന്റെ വസതിക്കുമുന്നിൽ നടത്തിവരികയായിരുന്ന പ്രസംഗം ജൂൺ എട്ടുമുതൽ നിരോധിക്കപ്പെട്ടതും നിസ്സാരമല്ല.

ജനാധിപത്യത്തിന്റെ പരിമിതികളും അതിന്റെ കെടുതികളും ചൂണ്ടിക്കാട്ടിയാണ് ചിലേടത്തെല്ലാം പട്ടാളഭരണവും സ്വേച്ഛാധിപതികളും കൊടിയുയർത്തിയത്. ചെളിയിലമർന്നുകഴിഞ്ഞ ഭരണസംവിധാനത്തിന്റെ രക്ഷകരെന്ന മുഖംമൂടിയും അവർ ധരിച്ചുവന്നു. അഴിമതിയിൽ മുങ്ങിത്താണുകൊണ്ടിരിക്കുന്ന രാഷ്ട്രീയനേതൃത്വത്തെ ഒഴിവാക്കാനും ക്രമസമാധാനനില പുനഃസ്ഥാപിക്കാനുമാണ് തങ്ങളുടെ അധികാരാരോഹണം എന്നായിരുന്നു മ്യാൻമാറിലെ പട്ടാളഭരണം പറഞ്ഞത്. തിരഞ്ഞെടുപ്പ് നടത്തി ഉടൻ അധികാരക്കൈമാറ്റം നടത്താമെന്നും അവർ ഉറപ്പുനൽകി.



*സ്വാതന്ത്ര്യത്തിന്റെ ശബ്ദം - സൂകി*

പട്ടാളവാഴ്ചയ്ക്ക് സുസംഘടിത രൂപം നൽകാൻ സംഘടനയും രൂപീകരിച്ചു. ' സ്റ്റേറ്റ് ലോ ആന്റ് ഓർഡർ റിസ്റ്റോറേഷൻ കൗൺസിൽ' (രാഷ്ട്രത്തിലെ നിയമസമാധാനങ്ങൾ പുനഃസ്ഥാപിക്കുന്നതിനുള്ള സമിതി) എന്ന പേരിൽ. എസ്. എൽ. ഒ. ആർ. സി എന്ന ചുരുക്കപ്പേരിലാണ് സമിതി അറിയപ്പെട്ടത്. ഈ സമിതിയുടെ പേരിൽ 21 ജനറൽമാർക്കാണ് ഇപ്പോൾ പട്ടാളഭരണത്തിന്റെ ചുക്കാൻ.

പിതാവിന്റെ മരണശേഷം വിദേശത്ത് ( ഇംഗ്ലണ്ടിൽ) വിദ്യാഭ്യാസത്തിനു പോയ സൂക്കി സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള പുതിയ സ്വപ്നങ്ങളുമായാണ് തിരിച്ചുവന്നത്. പിതാവും രക്തസാക്ഷിയുമായ ഔങ്ങ് സാന്റെ രാഷ്ട്രീയസ്വപ്നങ്ങൾ സാക്ഷാത്കരിക്കാനും സ്വാതന്ത്ര്യപോരാട്ടത്തെ ശക്തിപ്പെടുത്താനും പിന്നീട് സൂക്കി എല്ലാം മറന്ന് ഇറങ്ങിത്തിരിച്ചു. 1988നുശേഷം വന്ന അവരെ പട്ടാളഭരണത്തിന്റെ നിരോധനങ്ങളും ക്രൗര്യവുമാണ് സ്വാഗതം ചെയ്തത്.

സൂക്കിയും എൻ. എൽ. ഡിയും മ്യാൻമാറിന്റെ ഹൃദയവികാരമായി മാറിമുന്നേറിക്കൊണ്ടിരുന്നപ്പോൾ ജനകീയ പ്രതിഷേധത്തെ അടക്കാൻ പട്ടാളഭരണം 1990-ൽ തിരഞ്ഞെടുപ്പിന് തയ്യാറായി. സൂക്കിയെയടക്കം തടവിലിട്ടും പൗരാവകാശങ്ങളിൽ കടന്നുകയറ്റം നടത്തിയും തിരഞ്ഞെടുപ്പിൽ ജയിച്ചുവരാമെന്നായിരുന്നു 'സ്ലോർകി'ന്റെ നോട്ടം. എന്നാൽ അവരുടെ എല്ലാ പ്രതീക്ഷകളും തകിടംമറിഞ്ഞു. 485 സീറ്റുകളിൽ 392 എണ്ണവും സൂക്കിയുടെ പാർട്ടി നേടി. ജനഹിതം മാനിക്കാനോ അധികാരം കൈമാറുന്നതിനോ പട്ടാളഭരണം തയ്യാറായില്ല. പാർലമെന്റ് വീണ്ടും അവഗണിക്കപ്പെട്ടു.

പട്ടാളകിരാതത്വത്തിൽ ചെറിയ നന്മയെങ്കിലും പ്രതീക്ഷിച്ചവർപോലും നിരാശരായി. പാർലമെന്റിനെയും തിരഞ്ഞെടുപ്പിനെയും മറികടന്ന പട്ടാളഭരണത്തിന്റെ ധാർഷ്ട്യത്തിനെതിരെ ലോകാഭിപ്രായം ഉയർന്നുപൊങ്ങി. മ്യാൻമാറിൽ വീണ്ടും ജനാധിപത്യത്തിനായുള്ള ഒളിപ്രവർത്തനങ്ങൾ ശക്തിപ്പെടുന്നു. ഈ ഘട്ടത്തിലാണ് 1991-ൽ സമാധാനത്തിനുള്ള നോബൽ സമ്മാനം സൂക്കിയെത്തേടിയെത്തിയത്. പട്ടാളമേധാവിത്വത്തിന്റെ ക്രൂരതകൾ ഇതേത്തുടർന്ന് ലോകവ്യാപകമായി ചർച്ച ചെയ്യപ്പെട്ടു. ഇത് ജനാധിപത്യശക്തികൾക്ക് പ്രോത്സാഹനവും ആവേശവും നൽകി. ലക്കുതെറ്റിയ അധികാരികൾ ആ വിശ്വോത്തര സമ്മാനം സ്വീകരിക്കാൻ പോലും സൂക്കിക്ക് അനുവാദം നൽകിയില്ല. രാജ്യത്തേക്ക് തിരികെ വരില്ലെന്ന് ഉറപ്പുതന്നാൽ ജയിൽ മോചിതയാക്കാമെന്നും പുരസ്കാര സ്വീകരണചടങ്ങിന് വിടാമെന്നുമുള്ള പട്ടാളധിക്കാരത്തെ ആ ജനാധിപത്യപ്രതീകം പുറംകാൽ കൊണ്ടുതൊഴിച്ചു.

മ്യാൻമാർ പിന്നീട് തിളച്ചുപൊങ്ങി. ലോകം ഒരേ ഹൃദയതാളത്തിൽ സൂക്കിക്കൊപ്പം നിന്നു. ലോകമനഃസാക്ഷിയെ താത്ക്കാലികമായി തൃപ്തമാ

ക്കുന്നതിന് 1995 ജൂലായ് 10-ന് സൂക്കിയെ ജയിൽ വിമുക്തയാക്കി. 2190 ദിവസത്തെ ഏകാന്തവാസത്തിനുശേഷം. പൗരാവകാശങ്ങൾക്കും അഭിപ്രായസ്വാതന്ത്ര്യത്തിനും നേരെ കുതിരകയറിയ ഇക്കാലം സൂക്കിയുടെ കുടുംബജീവിതത്തിൽപ്പോലും പട്ടാളഭരണം കണ്ണീർനിറച്ചു. ഇംഗ്ലണ്ടിലെ സഹപാഠികൂടിയായ ഭർത്താവ് മൈക്കൽ ഏരിസിനെയും രണ്ടുമക്കളെയും സന്ദർശകരെപ്പോലെ പോലും സൂക്കിക്ക് കണ്ടുനിൽക്കാനായില്ല. കടുത്ത നിബന്ധനകളും എതിർപ്പുകളുമായിരുന്നു കൂടിക്കാഴ്ചകൾക്ക്.

തുടർന്നങ്ങോട്ട് പട്ടാളഭരണം ജനാധിപത്യത്തിന്റെ പ്രാഥമിക ധാരണകളെങ്കിലും പിന്തുടരുമെന്ന് സൂക്കി ഉറച്ചുവിശ്വസിച്ചു. എന്നാൽ വീണ്ടും സമഗ്രാധിപത്യത്തിന്റെ നാളുകളായിരുന്നു. അപകടങ്ങൾ ശരിയാവണ്ണം തിരിച്ചറിഞ്ഞ സൂക്കി ജനാധിപത്യപോരാട്ടം ശക്തമാക്കാൻ തന്നെ തീരുമാനിച്ചു. അതിന്റെ ഭാഗമായിരുന്നു മേയ് അവസാനത്തിൽ ചേർന്ന എൻ. എൽ. ഡി ദേശീയ സമ്മേളനം. സ്വന്തംവീട്ടുവളപ്പിൽ ചേർന്ന ഈ സമ്മേളനം ഗംഭീരവിജയമായി. ഈ വിജയവും ജനങ്ങളുടെ ആവേശവും പട്ടാളഭരണാധികാരികളെ തളർത്തി. പരിഭ്രമത്തിലാണ്ട് അവർ വീണ്ടും അടിച്ചമർത്തൽ നടപടികളിലേക്ക് വന്നു. അതിന്റെ ഭാഗമായിരുന്നു കൂട്ട അറസ്റ്റും സൂക്കിയുടെ പ്രസംഗം നിരോധിച്ചതും മറ്റും.

എൻ. എൽ. ഡി ദേശീയ സമ്മേളനം ജനങ്ങൾക്കുമുന്നിൽ ജീവനുള്ള നിരവധി മുദ്രാവാക്യങ്ങളാണ് ഉയർത്തിയിരിക്കുന്നത്. 1990-ലെ തിരഞ്ഞെടുപ്പിന്റെ ജനഹിതം മാനിച്ച് പട്ടാളം ഭരണം ഒഴിയണമെന്നും തിരഞ്ഞെടുക്കപ്പെട്ടവർക്ക് അധികാരം കൈമാറണമെന്നും സമ്മേളനം ഭയലേശമില്ലാതെ പ്രഖ്യാപിച്ചിരിക്കയാണ്.

1988-ൽ അധികാരം പിടിച്ച പട്ടാളമേധാവിത്വം ബർമ്മയിലെ ജനാധിപത്യസംവിധാനങ്ങൾ ഒന്നടങ്കം തകർത്തു. 1989-ൽ രാജ്യത്തിന്റെ പേര് പട്ടാളഭരണം മാറ്റി. അതോടെയാണ് ബർമയ്ക്കു പകരം മ്യാൻമാർ നിലവിൽ വന്നത്. തലസ്ഥാനം റങ്കൂൺ ആയിരുന്നത് യാങ്ങ്ഗോൺ എന്നാക്കി. സൂക്കിയുടെ പിതാവ് ഔങ്ങ് സാന്റെ നേതൃത്വത്തിൽ 1948-ലാണ് ബർമ ബ്രിട്ടീഷുകാരിൽ നിന്ന് സ്വാതന്ത്ര്യം നേടിയത്. കുറച്ചുകാലത്തിനുശേഷം അദ്ദേഹം വധിക്കപ്പെട്ടു. തുടർന്ന് ഔങ്ങ് സാന്റെ സഹപ്രവർത്തകൻ ഉനുവിന്റെ നേതൃത്വത്തിലായി ജനാധിപത്യഭരണം. ഒരു പതിറ്റാണ്ടിനുശേഷം ജനറൽ നെവിൻ അട്ടിമറി നടത്തി. പിന്നീട് നടന്ന അനുരഞ്ജനരഹിതമായ പോരാട്ടത്തെത്തുടർന്ന് ജനാധിപത്യം പുനഃസ്ഥാപിക്കപ്പെട്ടെങ്കിലും 1988-ൽ സൈനിക മേധാവി ജനറൽ സോ മോങ്ങ് അധികാരം പിടിച്ചു.

ജനാധിപത്യപോരാട്ടങ്ങളെ ചോരയിൽ മുക്കിക്കൊല്ലുന്ന പട്ടാളസ്വേച്ഛാധിപത്യത്തിന്റെ നടപടികൾ സാധാരണമാണ്. കഴിഞ്ഞ ആറുവർഷത്തിനുള്ളിൽ മൂവായിരത്തിലധികം വിദ്യാർത്ഥി പ്രക്ഷോഭകരെയാണ് പട്ടാളഭരണം വെടിവെച്ചുകൊന്നത്. " രാജ്യത്തെ നാലരക്കോടി ജനങ്ങളും ഇപ്പോൾ ജയിലിലാണ്. ജയിൽ എന്നാൽ രാജ്യം മുഴുവനുമാണ്" എന്ന ഒരു മനുഷ്യാവകാശ പ്രവർത്തകന്റെ വാക്കുകളിൽ ചോരകിനിയുന്ന മ്യാൻമാറിന്റെ പൊതുചിത്രമാണ് തെളിയുന്നത്.

അട്ടിമറികളും രാഷ്ട്രീയാനിശ്ചിതത്വങ്ങളും ഇടയ്ക്കിടെ കയറിയിറങ്ങുന്ന മ്യാൻമാർ പലപ്പോഴും കടുത്ത സാമ്പത്തിക പ്രശ്നത്തിലുമായിരുന്നു.

അധികാരത്തിന്റെ മത്തുപിടിച്ച പട്ടാളഭരണത്തിന് രാജ്യത്തിന്റെ സാമ്പത്തിക പിന്നോക്കാവസ്ഥയിലൊന്നും ഉത്കണ്ഠയില്ല. പണപ്പെരുപ്പം ഭീതിജനകമായികൂടിവരികയാണ്. റോഡില്ല, ആവശ്യത്തിന് സ്കൂളുകളില്ല. ആളോഹരി ദേശീയോൽപാദനം 235 ഡോളറിന്റേതാണ്. ഇന്ത്യയുടേത് ഇതിന്റെ ഇരട്ടിയാണ്. ഏറ്റവും പിന്നോക്കം നിൽക്കുന്ന രാജ്യങ്ങളെന്ന അപഖ്യാതിയുള്ള ബംഗ്ലാദേശും നൈജീരിയയും ഇക്കാര്യത്തിൽ മ്യാൻമാറിന് മുകളിലാണ്. പത്തു ശതമാനം വീടുകളിൽ മാത്രമാണ് വൈദ്യുതി ലഭ്യമാക്കാൻ കഴിഞ്ഞത്. കയറ്റുമതി വസ്തുക്കളിൽ പ്രധാനം ഹെറോയിനാണ്. നാല്പതുവർഷമായി ഒരൊറ്റ വിമാനസാങ്കേതികവിദഗ്ദ്ധനെയും രാജ്യം പരിശീലിപ്പിച്ചിട്ടില്ലെന്നത് കൗതുകകരമാണ്. 75-80 വയസ്സുള്ള പൈലറ്റുകളാണ് വിമാനങ്ങളിലെന്ന് മുമ്പ് ഒരു പത്രം റിപ്പോർട്ടു ചെയ്തത് നമ്മുടെ ഓർമ്മയിലുണ്ട്.

എന്നാൽ ഇതിനൊരു മറുപുറമുണ്ട്. മ്യാൻമാറിലെ സാക്ഷരതാ നിരക്ക് 80 ശതമാനമാണ്. നിബിഢവനങ്ങളും സ്വർണ്ണം, വെള്ളി, ചെമ്പ് നിക്ഷേപങ്ങളും എണ്ണപ്പാടങ്ങളും സമൃദ്ധമാണ്. ഏറ്റവും വിലകുറഞ്ഞ തൊഴിൽശക്തിയും മ്യാൻമാറിന്റെ പ്രത്യേകതയാണ്. " ബർമ്മ ആശയങ്ങളുടെയും എത്തിനധികം മറ്റെല്ലാറ്റിന്റെയും ജീവിക്കുന്ന മ്യൂസിയമാണെ"ന്ന അമേരിക്കൻ വിദഗ്ദ്ധൻ ബർട്ടൺ ലെവിന്റെ വാക്കുകൾ ഭൂതകാല സമൃദ്ധിയുടെയും തുളുമ്പിനിൽക്കുന്ന വിഭവങ്ങളെയും സാക്ഷ്യം തന്നെയാണ്.

ഏറ്റവും പിന്തിരിപ്പനായ ഭരണകൂടങ്ങളെ ഇരുകൈയും നീട്ടി സ്വീകരിക്കുമ്പോൾ തന്നെ ജനാധിപത്യത്തിന്റെ കാവൽക്കാരാണെന്ന നാട്യം ചില വൻവികസിതമുതലാളിത്ത രാജ്യങ്ങളുടെ പൊതുപ്രകൃതമാണ്. സ്വാതന്ത്ര്യമെന്നാൽ ചിലർക്ക് ലാഭത്തിന്റെ വിഹിതമാണ്. അവരുടെ വാണിജ്യ താത്പര്യങ്ങളുമായി ബന്ധപ്പെടുത്തിയാണ് രാഷ്ട്രീയനിലപാടുകളെടുക്കുകയെന്നത് പുതിയ കാര്യവുമില്ല.

മുതലാളിത്ത ലോകത്തെ കുഴപ്പവും പരസ്പരമത്സരവും പുതിയ വിപണികൾ തേടിയുള്ള നെട്ടോട്ടത്തിലേക്കാണ് അവരെ ചെന്നെത്തിച്ചിരിക്കുന്നത്. സൂക്കിയെ മോചിപ്പിക്കണമെന്ന് ആവർത്തിച്ചുകൊണ്ടിരുന്ന ജപ്പാനെപ്പോലുള്ള ചില രാജ്യങ്ങൾ പട്ടാളഭരണത്തെ തൃപ്തിപ്പെടുത്താൻ പുതിയതന്ത്രങ്ങൾ ആരായുകയാണ്. മ്യാൻമാറിലെ ' ജനാധിപത്യ'ത്തെക്കുറിച്ച് ഇപ്പോൾ ജപ്പാന് പറയാനുള്ളത് നല്ല വാക്കുകൾ മാത്രം.

മ്യാൻമാറുമായി വ്യാപാരബന്ധം തുടങ്ങുന്നതിനുമുമ്പ് ജപ്പാൻ തലസ്ഥാനനഗരിയിലെ സ്കൂൾ വികസനത്തിന് 160 കോടിയെൻ അനുവദിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. ഈ 'സഹായ'ത്തെ സൂക്കി ശക്തമായി വിമർശിച്ചിരിക്കയാണ്. സൈനിക ജുണ്ടയിൽപ്പെട്ടവരുടെ കുട്ടികളുടെ വികസനത്തിന് മാത്രമായിരിക്കും ഈ തുക വിനിയോഗിക്കുകയെന്നും അവർ തുറന്നടിച്ചു.

മ്യാൻമാറിൽ നിക്ഷേപം നടത്തുന്ന വൻകിട കമ്പനികളുടെ ഉത്പന്നങ്ങൾ ബഹിഷ്കരിക്കാൻ സൂക്കി നൽകിയ ആഹ്വാനം രാഷ്ട്രീയ പോരാട്ടത്തിന്റെ തുടർച്ച തന്നെയാണ്. വാണിജ്യ - വ്യവസായ താത്പര്യം മാത്രം കണ്ട് മ്യാൻമാറിൽ നിക്ഷേപം നടത്തരുതെന്ന് പ്രശസ്ത ജപ്പാൻ പത്രമായ 'യോമിയുറി ഷിംബുന്' അനുവദിച്ച അഭിമുഖത്തിലൂടെ അവർ വൻകിട സ്ഥാപനങ്ങളോട് അഭ്യർത്ഥിച്ചിരിക്കുന്നു.

മ്യാൻമാറിന്റെ വിപണിയിലേക്ക് നുഴഞ്ഞുകയറാനുള്ള മുതലാളിത്തരാജ്യങ്ങളുടെ നീക്കത്തിന്റെ ഭാഗമായിരുന്നു കഴിഞ്ഞ ഡിസംബറിൽ ബാങ്കോക്കിൽ ചേർന്ന ' ആസിയൻ' ഉച്ചകോടിയുടെ തീരുമാനം. ' ആസിയൻ' മ്യാൻമാറിന്റെ ക്ഷണിതാവോ നിരീക്ഷകനോ ആയി സ്വീകരിക്കുമെന്നായിരുന്നു തീരുമാനത്തിന്റെ കാതൽ. 31 രാഷ്ട്രീയതടവുകാരെ മോചിപ്പിച്ചപ്പോൾ ജപ്പാനും ജർമ്മനിയും പട്ടാളഭരണത്തിന്റെ വിശാലതയിൽ പുളകം കൊണ്ടു. തുടർന്ന് ഇരുരാജ്യങ്ങളും ചേർന്ന് 300 കോടി ഡോളർ എഴുതിതള്ളി.

ജനഹിതം മാനിക്കുന്ന ജനാധിപത്യഭരണത്തിനു മാത്രമേ സഹായങ്ങൾ നൽകാവൂ എന്ന എൻ. എൽ. ഡി. പ്രമേയത്തിന് അമേരിക്കൻ സാമ്പത്തിക ഉപദേശകർ നേരിട്ടല്ലെങ്കിലും ഉത്തരം നൽകിക്കഴിഞ്ഞു. സാമ്പത്തിക പുരോഗതിക്ക് ഒരു തരം സമഗ്രാധിപത്യം ആവശ്യമാണെന്നാണ് ഇവരുടെ പ്രതിവിധി. അമേരിക്കയ്ക്ക് മ്യാൻമാറിൽ വലിയ താത്പര്യമുണ്ട്. അമേരിക്കയിലെ ഹെറോയിൻ മാർക്കറ്റിൽ 60 ശതമാനം എത്തുന്നത് മ്യാൻമാറിൽ നിന്നാണ്. ലോകമനസാക്ഷി പട്ടാളഭരണത്തിനെതിരായി നിന്ന 1988-ന് ശേഷം തായ്‌ലണ്ട് മ്യാൻമാറിലേക്ക് 4180 ലക്ഷം ഡോളറാണ് ഒഴുക്കിയത്.

മ്യാൻമാറിന്റെ സങ്കടങ്ങൾ തിരിച്ചറിയാനും ജനങ്ങളുടെ കണ്ണീരൊപ്പാനും അവരുടെ അഭിപ്രായങ്ങൾക്ക് ശബ്ദം നൽകാനും ഇന്നിതാ അനുരഞ്ജനമില്ലാത്ത ഒരു പോരാളി-ഔങ്ങ് സാൻ സൂക്കി. തന്റെ സ്വാതന്ത്ര്യത്തേക്കാൾ മറ്റുള്ളവരുടെ സ്വാതന്ത്ര്യത്തിനാണ് വിലമതിക്കുന്നതെന്ന് വ്യക്തമാക്കിയ നെൽസൺ മണ്ടേലയുടെ പിൻഗാമി. സ്വാതന്ത്ര്യത്തിലേക്ക് എളുപ്പവഴി (No Easy way to Freedom) യില്ലെന്ന് തിരിച്ചറിഞ്ഞ മണ്ടേല. ഭയത്തിൽ നിന്ന് സ്വാതന്ത്ര്യം (Freedom from Fear) ആഗ്രഹിക്കുന്ന സൂക്കി. ലോകം ഉറ്റുനോക്കുന്നത് സൂക്കിയിലേക്ക്; മ്യാൻമാറിലേക്ക്. പുതിയ ചരിത്രപാഠങ്ങൾക്കായി.





മധു ആലപ്പടമ്പ്

# ഭൂപടത്തിലെ പുതിയ രേഖകൾ

**അജ്ഞാനം അകറ്റി വിജ്ഞാനം നിറയ്ക്കുകയാണ് കവികൾ ചെയ്യേണ്ടത്**

ഓരോ സന്ധ്യയും ചോര ഛർദ്ദിച്ചു മരിച്ചുപൊയ്ക്കൊണ്ടിരിക്കുന്ന വർത്തമാനത്തിൽ അനുഭവങ്ങളുടെ മുൾമുനകളുമായി ഒരുകൂട്ടം യുവകവികൾ തിരുവല്ലയിൽ സമ്മേളിക്കുകയുണ്ടായി. എൻ.വി. കൃഷ്ണവാരിയർ സ്മാരക ട്രസ്റ്റിന്റെ ആഭിമുഖ്യത്തിൽ ഇക്കഴിഞ്ഞ മെയ് 10, 11, 12 തീയതികളിൽ ശ്രീവല്ലഭക്ഷേത്രത്തിന്റെ സത്രത്തിൽ നടന്ന കവിതാക്യാമ്പാണ് ഇതിന് അരങ്ങൊരുക്കിയത്. പ്രൊഫ. വിഷ്ണുനാരായണൻ നമ്പൂതിരിയായിരുന്നു ക്യാമ്പ് ഡയറക്ടർ. എൻ.വിയുടെ സ്മരണ പുതുക്കുവാനും യുവകവികൾക്കു മാർഗ്ഗനിർദ്ദേശം നല്കുവാനുമുള്ള കവിതാക്യാമ്പ് മെയ് 10-ന് വെള്ളിയാഴ്ച രാവിലെ, കവി എം.എൻ. പാലൂരിന്റെ പ്രാർത്ഥനയോടെയാണ് ആരംഭിച്ചത്.

പൂർവ്വ പ്രതിഭകളുടെ ജന്മംകൊണ്ടു നിർവൃതിദായകമായ മണ്ണിലാണ് നാം നിൽക്കുന്നതെന്നും നിരണംകവികൾതൊട്ട് ചിത്രകാരനായ സി.കെ. രാ വരെയുള്ള അപൂർവ്വപ്രതിഭകൾ പിറന്ന നാട്ടിന് കവിതയുടെ ഈ കൂട്ടായ്മ തികച്ചും ഉത്കൃഷ്ടമാണെന്നു പറഞ്ഞുകൊണ്ട് കെ. രാജഗോപാൽ സ്വാഗതം പറഞ്ഞു.

പ്രൊഫ. കെ.പി. നാരായണ പിഷാരടിയായിരുന്നു ക്യാമ്പ് ഉദ്ഘാടനം ചെയ്തത്. ജ്ഞാനം അമൃതമാണ്. അതു മഥനം ചെയ്താലേ ലഭിക്കുകയുള്ളൂ. ജ്ഞാനാമൃതം നേടാൻ ഇതുപോലുള്ള വേദികൾ വേണമെന്നും അജ്ഞാനം അകറ്റി വിജ്ഞാനം നിറയ്ക്കുകയാണ് കവികൾ ചെയ്യേണ്ടതെന്നും പിഷാരടിമാഷ് പറഞ്ഞു.

ആശീർവാദപ്രസംഗത്തിൽ ആദ്യം ഡോ. എം. ലീലാവതി സംസാരിച്ചു. അറിവും അനുഭൂതിയും ഒരുപോലെ ലഭിക്കുവാൻ ഈ ക്യാമ്പിൽനിന്നു കഴിയട്ടെ എന്നു ലീലാവതിടീച്ചർ ആശീർവദിച്ചു.

തന്റെ കുട്ടിക്കാലം വിവരിച്ചുകൊണ്ടാണ് പ്രൊഫ. ജി. കുമാരപിള്ള ആശീർവാദപ്രസംഗം ആരംഭിച്ചത്. പരിശീലനംകൊണ്ട് ഒരു സർഗ്ഗാത്മക സാഹിത്യകാരനെ സൃഷ്ടിക്കുവാൻ കഴിയുമെങ്കിലും പ്രതിഭയുണ്ടെങ്കിൽ കൂടുതൽ ഗുണകരമെന്നു കുമാരപിള്ള ഓർമ്മിപ്പിച്ചു.

തുടർന്ന് കഴിഞ്ഞവർഷം എൻ.വി. കൃഷ്ണവാരിയർ സ്മാരക ട്രസ്റ്റ് നടത്തിയ കവിതാക്യാമ്പിൽ പങ്കെടുത്തവരുടെ രചനകൾ ഉൾക്കൊള്ളുന്ന 'ഇളംചുവടുകൾ' എന്ന പുസ്തകത്തിന്റെ പ്രകാശനം പ്രൊഫ. കെ.പി. നാരായണ പിഷാരടി, വിഷ്ണുനാരായണൻനമ്പൂതിരിക്കു നല്കി നിർവ്വഹിച്ചു.

പ്രാരംഭ സദസ്സിനുശേഷം എൻ.വി. കൃഷ്ണവാരിയർ സ്മാരക ട്രസ്റ്റ് സെക്രട്ടറി പ്രൊഫ. കെ.വി. രാമകൃഷ്ണന്റെ ആമുഖഭാഷണമായിരുന്നു. ഔപചാരികതയില്ലാതെ തികച്ചും അനൗപചാരികമായ ക്യാമ്പാണിതെന്നും ഓരോ ക്ലാസ്സു കഴിയുമ്പോഴും ക്യാമ്പംഗങ്ങളിൽ അനേകം ചോദ്യങ്ങൾ ഉണ്ടാവുകയും. ആ ചോദ്യങ്ങൾക്കുത്തരം തേടുവാൻ അവരെ പ്രേരിപ്പിക്കുകയാണ് ക്യാമ്പിന്റെ മുഖ്യ ഉദ്ദേശ്യമെന്നും അദ്ദേഹം പറഞ്ഞു.

ഡോ. എം. ലീലാവതിയുടെ ക്ലാസ്സാണ് ആദ്യം ഉണ്ടായത്. തരംഗദൈർഘ്യം (Wave length) കവിതയിലും സഹൃദയനും കവിക്കുമിടയിൽ ഉണ്ടാവണമെന്ന് ടീച്ചർ പറഞ്ഞു. റൊളാങ്ബാത്തിന്റെ എഴുത്തുകാരന്റെ മരണം (Death of the author) എന്തെന്ന് അവർ വിശദീകരിച്ചു. വാക്കുകൾക്കു പൊതുവായി ഒരു അർത്ഥമുണ്ടെങ്കിലും വ്യത്യസ്ത പ്രകരണത്തിൽ അതിന്റെ അർത്ഥം മാറിവരുന്നു എന്ന കാര്യം ഉദാഹരണസഹിതം പറഞ്ഞശേഷം ധ്വനിയെക്കുറിച്ച് ടീച്ചർ വിശദീകരിച്ചു. മഹാകവി ജി. ശങ്കരക്കുറുപ്പിന്റെ 'ചന്ദനക്കട്ടിൽ' എന്ന കവിതയിലെ ധ്വനികളും കാളിദാസ ശാകുന്തളത്തിലെ അഞ്ചാം അങ്കത്തിലുള്ള ശ്ലോകങ്ങൾ സൃഷ്ടിക്കുന്ന ശേഷാർത്ഥതലങ്ങളും വിശദീകരിച്ച് ക്യാമ്പംഗങ്ങളെ അറിവിന്റെ അനുഭൂതിയിലേക്കു ടീച്ചർ നയിച്ചു.

കവിതയിൽ പദം എങ്ങനെ പ്രയോഗിക്കണം എന്നു വൈലോപ്പിള്ളിയുടെ കവിത ഉദ്ധരിച്ചുകൊണ്ടാണ് പ്രൊഫ. കെ.പി. ശങ്കരൻ കവിതയും പദബോധവും എന്ന ക്ലാസ്സ് ആരംഭിച്ചത്. ആശാന്റെയും ബാലാമണിയമ്മയുടെയും ഇടശ്ശേരിയുടെയും പുലാക്കാട്ടു രവീന്ദ്രന്റെയും കവിതകളിലെ പദഘടനയും പദപ്രയോഗവും ശങ്കരൻമാഷ് ഉദാഹരിച്ചു പറഞ്ഞു. 'കാലത്തിൻ പ്രയോജനവാദ കൈക്കോട്ട്' എന്ന അക്കിത്തത്തിന്റെ പ്രയോഗം ക്യാമ്പംഗങ്ങൾക്കിടയിലേക്കു ശങ്കരൻമാഷ് വലിച്ചിട്ടു.

കാവ്യപരിചയം എന്ന ക്ലാസ്സിൽ ഡിലൻതോമസിന്റെ കവിതയെക്കുറിച്ച് പ്രൊഫ. ജി. കുമാരപിള്ള സംസാരിച്ചു. ഡിലൻതോമസിന്റെ സർ-റിയലിസ്റ്റിക് മാനങ്ങൾ കുമാരപിള്ള വിശദീകരിച്ചു. തുടർന്ന് ഡിലൻതോമസിന്റെ The Force that through the Green Fuse Drives the Flower എന്ന കവിത അദ്ദേഹം പരിചയപ്പെടുത്തി.

ക്യാമ്പംഗങ്ങൾക്കു മറക്കാനാവാത്ത സായാഹ്നമാണ് സുഗ



ശ്രീ. വല്ലഭക്ഷേത്രസത്രത്തിൽ നടന്ന കവിതാ ക്യാമ്പ്

തകുമാരി സമ്മാനിച്ചത്. അസ്തമയസൂര്യന്റെ നേർത്ത വെയിൽച്ചീളുകൾ പതിഞ്ഞ സത്രത്തിന് പുറത്തെ പുൽത്തകിടിയിലിരുന്ന് എല്ലാവരും കവയിത്രിയുടെ കണ്ണുകളിൽ ഉറ്റുനോക്കി. കവിഹൃദയത്തെക്കുറിച്ച് തന്റെ കവിത സംസാരിക്കുമെന്നു പറഞ്ഞ് സുഗതകുമാരി സ്വപ്നം, മരത്തിന്റെ തിരുമുടി, അമ്മയുണ്ട്, സന്ധ്യ തുടങ്ങിയ കവിതകൾ അവതരിപ്പിച്ചു.

പിന്നീടു ക്യാമ്പംഗങ്ങളുടെ കവിതകളെ വിലയിരുത്തിക്കൊണ്ടുള്ള ഗ്രൂപ്പ് ചർച്ചയായിരുന്നു. ഡോ. എം.ആർ. രാഘവവാരിയർ, പ്രൊ. കെ.പി. ശങ്കരൻ, സുഗതകുമാരി, പ്രൊഫ. തുമ്പമൺ തോമസ്, നെല്ലിക്കൽ മുരളീധരൻ, പി. നാരായണക്കുറുപ്പ്, പ്രൊഫ. കെ.വി. രാമകൃഷ്ണൻ തുടങ്ങിയവർ ഗ്രൂപ്പ് ചർച്ച നയിച്ചു.

രാത്രി തുള്ളൽക്കവിതകളിലേക്ക് ഒരെത്തിനോട്ടമായിരുന്നു. തുള്ളലിന്റെ ചരിത്രവും ഐതിഹ്യവും വിവരിച്ച് പിഷാരടിമാഷ് തുടക്കമിട്ടു. നാരായണക്കുറുപ്പും രാഘവവാരിയരും തുള്ളൽക്കവിതകൾ ആലപിച്ചു. തുടർന്ന് തുള്ളൽക്കവിതകളിലെ ധ്വനി കണ്ടെത്താനുള്ള ശ്രമമായിരുന്നു. കുഞ്ചൻനമ്പ്യാരുടെ ധ്വനിപാടവം ക്യാമ്പംഗങ്ങളെ ചിന്തിപ്പിച്ചു. തുള്ളലിലെ താളഘടനയും ചർച്ചയിൽ പ്രതിപാദ്യമായി വന്നു.

**തിരുവല്ലയിലെ ശ്രീവല്ലഭക്ഷേത്ര സത്രത്തിൽ ഈയിടെ എൻ.വി.കൃഷ്ണവാര്യർ സ്മാരക ട്രസ്റ്റ് സംഘടിപ്പിച്ച കവിതാ ക്യാമ്പിനെപ്പറ്റി**

'കവിശിക്ഷ' അവതരിപ്പിച്ചുകൊണ്ട് രണ്ടാംദിവസത്തിനു പ്രൊഫ. കെ.പി. നാരായണ പിഷാരടി തുടക്കമിട്ടു. അക്ഷരശാസ്ത്രം, വേദശാസ്ത്രം, ഛന്ദശ്ശാസ്ത്രം, നിരുക്തം, ജ്യോതിഷം തുടങ്ങിയ വൈജ്ഞാനിക മേഖലകളെ അദ്ദേഹം പരിചയപ്പെടുത്തി. കാളിദാസകൃതികളിലെ അനർഘരത്നങ്ങൾ വാരിയെടുത്ത് ക്യാമ്പംഗങ്ങളെ പിഷാരടിമാഷ് പിടിച്ചിരുത്തി. ഒ.എൻ.വി. കുറുപ്പ് പിഷാരടിമാഷുടെ ക്ലാസ്സ് ശ്രദ്ധിച്ചുകൊണ്ട് വേദിയിലുണ്ടായിരുന്നു. പിന്നീടു സംസാരിച്ചത് ഒ.എൻ.വി. കുറുപ്പാണ്. കവിഹൃദയത്തിൽ അനുഭവങ്ങൾ വേണമെന്ന് അദ്ദേഹം പറഞ്ഞു. തന്റെ വൈദേശിക സന്ദർശനങ്ങളിലെ കണ്ടെത്തലുകളും അനുഭവങ്ങളും ഒ.എൻ.വി വിവരിച്ചപ്പോൾ അത് ക്യാമ്പംഗങ്ങൾക്ക് ഏറെ പുതുമയുള്ള വിഷയങ്ങളായിത്തോന്നി. 'അമ്മ' എന്ന കവിത എഴുതുവാനുള്ള സാഹചര്യം ഒ.എൻ.വി വിശദീകരിച്ചു. യാത്രയിലൂടെ നേടിയ അറിവിൽ ഊന്നിയാണ് അദ്ദേഹം സംസാരിച്ചത്. യൂണിവേഴ്സിറ്റിയിൽ പഠിക്കുന്നതിനെക്കാൾ യാത്രയാണ് നമ്മെ വിജ്ഞാനത്തിലേക്കു നയിക്കുകയെന്ന് അദ്ദേഹം പറഞ്ഞു. മിനിക്കവിത എന്ന ലേബലിൽ മാത്രം കവിതയെ ഒതുക്കിനിർത്തുന്നതു നന്നല്ലെന്ന് ഒ.എൻ.വി ഓർമ്മിപ്പിച്ചു. തുടർന്ന് അദ്ദേഹം തന്റെ 'അഭയം' എന്ന കവിത ചൊല്ലി. പിന്നീടു ക്യാമ്പംഗങ്ങളുടെ ഊഴമായിരുന്നു. ഒ.എൻ.വിക്കവിതകളിലൂന്നി ക്യാമ്പംഗങ്ങൾ ചോദിച്ച സംശയങ്ങൾക്ക് ഒ.എൻ.വി മറുപടി നല്കി.

ഉച്ചയ്ക്കുശേഷം കാവ്യപരിചയമായിരുന്നു. ബാലാമണിയമ്മയുടെ 'മഴുവിന്റെ കഥ' എന്ന കവിത അവതരിപ്പിച്ചുകൊണ്ട് ഡോ. എം.ആർ. രാഘവവാരിയർ സംസാരിച്ചു. ബാലാമണിയമ്മക്കവിതകളെ പൊതുവിൽ നാലു ധാരകളായി അദ്ദേഹം തിരിച്ചു. കുടുംബം എന്ന സ്ഥാപനം അടിസ്ഥാനമാക്കിയുള്ളവയും മനുഷ്യനും പ്രപഞ്ചവും തമ്മിലേർപ്പെടുന്ന ബന്ധം അടിസ്ഥാനമാക്കി, മനുഷ്യപ്രപഞ്ചബോധം വ്യക്തമാക്കുന്നവയും ചരിത്രവും പാരമ്പര്യവും കലർന്നുവരുന്നവയും മനുഷ്യന്റെ ദൈന്യങ്ങൾ ചിത്രണം ചെയ്യുന്നവയുമാണ് ആ നാലു ധാരകൾ. ഈ നാലു ധാരകളും ഇടകലർന്നുവരുന്ന കവിതയായിട്ടാണ് രാഘവവാരിയർ 'മഴുവിന്റെ കഥ'യെ വായിച്ചത്. 'മഴുവിന്റെ കഥ' വായിക്കുമ്പോൾ അതു പ്രസിദ്ധീകരിക്കപ്പെട്ട കാലംകൂടി പരിഗണിക്കണമെന്ന് അദ്ദേഹം പറഞ്ഞു. ആദിമധ്യാന്തമുള്ള കഥയിൽ സംഭവങ്ങളുടെ അടുക്കുകൾ പാകിയിരിക്കുന്നത് ഈ കവിതയിൽ കാണാം. രേഖീയമായ ഗതിയിലുള്ളതാണ് 'മഴുവിന്റെ കഥ'യിലെ കാലസങ്കല്പമെന്നു രാഘവവാരിയർ പറഞ്ഞു. 'ഉൽക്കടകോപർ', 'സുധീരർ' തുടങ്ങിയ വിശേഷണങ്ങൾ ബാലാമണിയമ്മ മലയാളിക്കു കൊടുത്തത് ഇന്ന് ഒട്ടും യോജിക്കില്ലെന്നും മലയാളി തണുത്ത വർഗ്ഗമായെന്നും സദസ്സിലിരുന്ന സുഗതകുമാരി കുറ്റപ്പെടുത്തി. 'പച്ചനാക്കില' എന്ന ബാലാമണിയമ്മയുടെ പദപ്രയോഗത്തെക്കുറിച്ച് സദസ്സ് ഒന്നടങ്കം ആവേശത്തോടെ സംസാരിച്ചു.

ക്യാമ്പംഗങ്ങളുടെ കവിതയെക്കുറിച്ചുള്ള ഗ്രൂപ്പു ചർച്ചയാണ് പിന്നീടു നടന്നത്. വൈകുന്നേരം അതിഥിയായെത്തിയ ഡി. വിനയചന്ദ്രൻ ക്യാമ്പംഗങ്ങളുടെ മുന്നിൽ സ്വന്തം കവിതകൾ അവതരിപ്പിച്ചു. ഗണപതി, നീ, ചരിത്രം തുടങ്ങിയ കവിതകൾ ക്യാമ്പംഗങ്ങൾ ഏറെ കൗതുകത്തോടെയാണ് കേട്ടിരുന്നത്.

ക്യാമ്പിലെ ഏറ്റവും സവിശേഷമായ നിരണംയാത്രയാണ് പിന്നീടു നടന്നത്. നാലു കാറുകളിലായി ക്യാമ്പംഗങ്ങൾ നിരണത്തെത്തി. പി. ഉണ്ണിക്കൃഷ്ണൻനായരായിരുന്നു യാത്രാഗൈഡ്. നിരണത്തെ തൃക്കപാലീശ്വരക്ഷേത്രവും കണ്ണശ്ശൻപറമ്പും ക്യാമ്പഗംങ്ങൾ സന്ദർശിച്ചു. ഉണ്ണിക്കൃഷ്ണൻനായർ കണ്ണശ്ശൻപറമ്പിന്റെയും തൃക്കപാലീശ്വരക്ഷേത്രത്തിന്റെയും ചരിത്രം വിവരിച്ചു. ചരിത്രരേഖകളുടെ യാഥാർത്ഥ്യം കണ്ടെടുക്കാനുള്ള ശ്രമമായിരുന്നു ആ യാത്ര. 'രചനാഭ്യാസ'ത്തിൽ ശോണം, കുന്നുകൾ എന്നീ രണ്ടു വിഷയങ്ങളിൽ ഒന്നിനെക്കുറിച്ചെഴുതാനാണുണ്ടായിരുന്നത്. ഒരുമണിക്കൂറായിരുന്നു സമയപരിധി.

രാത്രിയിൽ ക്യാമ്പംഗങ്ങളുടെ കവിതാവതരണം ഏറെ ശ്രദ്ധ പിടിച്ചുപറ്റി. ക്യാമ്പംഗങ്ങളുടെ കവിതകളിൽ ഏറെ നല്ല രചനകൾ ഉണ്ടായിരുന്നു. കാരുണ്യമറ്റ നഗരത്തിൽ പൊങ്കാലയ്ക്കു നൈവേദ്യമാകേണ്ടിവന്ന ജീവിതത്തിന്റെ ദുരന്തം ചിത്രീകരിക്കുന്ന കവിതയായിരുന്നു ചായം ധർമ്മരാജന്റെ 'നഗര നൈവേദ്യം'. മുപ്പതു വെള്ളിക്കാശിനു കവിതയെ പത്രമാസികയ്ക്ക് ഒറ്റുകൊടുത്ത കവിയുടെ കുറ്റസമ്മതമാണ് 'ഞാനേ കവി'യിൽ ശ്രീഹരി അവതരിപ്പിച്ചത്. വണ്ടിത്താവളമുറിയിൽ മൂകമായിരുന്ന സൗഹൃദസ്നേഹത്തിന്റെ നോവ് വിടപറയുമ്പോൾ എരിവായി പടർന്നത് അനുഭവിപ്പിക്കാൻ 'എരിവി'ലൂടെ രാമകൃഷ്ണൻ കുമരനെല്ലൂരിനു കഴിഞ്ഞു. മാണിക്യക്കല്ലിന്റെ ഗ്രാമ്യസ്മൃതികളായിരുന്നു 'മാണിക്യക്കല്ലി'ലൂടെ സചീന്ദ്രൻ അവതരിപ്പിച്ചത്.

രാത്രിയിൽ പിന്നീടു രസഭാവങ്ങളെക്കുറിച്ച് കഥകളിയാട്ടത്തിലെ 'ചുവന്ന താടി'യിൽ പ്രസിദ്ധനായ നെല്ലിയോട് വാസുദേവൻനമ്പൂതിരിയുടെ ഡമോൺസ്ട്രേഷൻ ക്ലാസ്സ് നടന്നു. പി. നാരായണക്കുറുപ്പ് പദം ഭംഗിയായി ചൊല്ലി സദസ്സിന്റെ കൈയടി വാങ്ങി. 'ബാലിവിജയ'ത്തിൽ നാരദൻ രാവണനോടു ബാലിയെക്കുറിച്ചു പറയുന്ന ഭാഗം അവതരിപ്പിച്ച് ഹാസ്യവും 'ദുര്യോധനവധ'ത്തിലെ രൗദ്രഭീമനെ അവതരിപ്പിച്ച് രൗദ്രവും നെല്ലിയോട് ഭംഗിയായി അവതരിപ്പിച്ചു. കൂടാതെ മറ്റു രസഭാവങ്ങളും നെല്ലിയോട് അവതരിപ്പിച്ച് ക്യാമ്പിന് അനുഭൂതി പകർന്നു.

മൂന്നാം ദിവസം രാവിലെ 'കവിതയും അലങ്കാരവും' എന്ന വിഷയം അവതരിപ്പിച്ചുകൊണ്ട് പ്രൊഫ. കെ.പി. നാരായണ പിഷാരടി സംസാരിച്ചു. ഏത് അറിവും മുന്നോട്ടു പോകണമെങ്കിൽ ചോദ്യങ്ങൾ വേണമെന്നും ഭഗവദ്ഗീത മുഴുവൻ ചോദ്യങ്ങളിലൂടെ ഉണ്ടായതാണെന്നും അദ്ദേഹം പറഞ്ഞു. കാളിദാസന്റെ 'കുമാരസംഭവ'ത്തിലെ 'മാനദണ്ഡം' എന്ന പദത്തിന്റെ അർത്ഥതലങ്ങൾ പിഷാരടിമാഷ് വിവരിച്ചു.

കവിതാ അവതരണമായിരുന്നു പിന്നീടു നടന്നത്. ക്യാമ്പംഗങ്ങൾക്കൊപ്പം അതിഥികവികളായെത്തിയ പി.എം. നാരായണൻ, പി. വിജയകുമാർ, കെ. രാജഗോപാൽ, കരിമ്പുഴ രാമചന്ദ്രൻ, പി.പി.കെ. പൊതുവാൾ തുടങ്ങിയവർ സ്വന്തം കവിതകൾ അവതരിപ്പിച്ചു.

തലേദിവസം നടന്ന രചനാഭ്യാസത്തെക്കുറിച്ചുള്ള രചനാഭ്യാസവിചാരം കെ.പി. ശങ്കരൻ അവതരിപ്പിച്ചു. ക്യാമ്പിൽ അയച്ചുകിട്ടിയ രചനകളെക്കാൾ മികച്ചവ രചനാഭ്യാസത്തിൽ രൂപപ്പെട്ടുവെന്നത് പ്രത്യേകം ശ്രദ്ധയർഹിക്കുന്നു. പുതിയ തലമുറ ശ്ലോകവും വൃത്തവും താളവും ഗദ്യവും-ഒന്നും തങ്ങൾക്ക് അന്യമല്ലെന്നു കാണിച്ചുതരുന്നതായിരുന്നു രചനാഭ്യാസരചനകൾ.





സി.രാജഗോപാൽ

# കറുത്തമക്കൾക്ക് ഒരു ഗുരുകുലം

**പാ**ലക്കാട് ജില്ലയിലെ പട്ടണങ്ങളിലും ഇതരസ്ഥലങ്ങളിലുമുള്ള വിദ്യാലയങ്ങളിൽ എസ്. എസ്. എൽ.സിക്ക് പഠിക്കുന്ന ഗിരിവർഗ്ഗ വിദ്യാർത്ഥികൾക്കിടയ്ക്ക് ഇതിനകം പ്രചരിച്ചു കഴിഞ്ഞ ഒരു പല്ലവിയുണ്ട്. "ഇവിടെയൊന്നും പഠിച്ചാൽ ശരിയാവില്ല. ഞങ്ങൾ അടുത്തവർഷം ഗിരിവികാസി'ൽ പോകും". ഇതു പറയുമ്പോൾ അവരുടെ കണ്ണുകളിൽ ഒരഭയസ്ഥാനം കണ്ടെത്തിയതിന്റെ തിളക്കം! വാക്കുകളിൽ ത്രസിക്കുന്ന ആത്മവിശ്വാസം!

സൗജന്യമായ താമസം, ഭക്ഷണം, പഠനം, പഠനോപകരണങ്ങൾ, 'പോക്കറ്റ് മണി' ഇങ്ങനെ നീളുന്ന സൗജന്യങ്ങളുടെ നിരതാലം കാണുമ്പോഴും കെണികണ്ട മുയലിനെപ്പോലെ നമ്മുടെ വ്യവസ്ഥാപിതവിദ്യാഭ്യാസത്തിന്റെ നാലുചുവരുകൾക്കുള്ളിൽ കയറാതെ ഓടിയൊളിക്കുന്ന ആദിവാസിമക്കൾക്ക് ഒരു വിദ്യാഭ്യാസകേന്ദ്രം ഇത്രമേൽ പ്രിയപ്പെട്ടതാവുകയോ! ഇത്രമേൽ ആത്മവിശ്വാസവും പ്രത്യാശയും അവർക്കുപകർന്നു നൽകുകയോ! അങ്ങനെയെങ്കിൽ ആ ' അക്ഷരവശ്യ'ത്തിനു പിന്നിലുള്ള കഥ ഒന്നു നേരിട്ടറിയുക തന്നെ എന്ന താത്പര്യത്തോടെയാണ് ഇക്കഴിഞ്ഞ മാർച്ച് ആദ്യവാരത്തിലൊരു നാൾ ഒലവക്കോടിനുസമീപം മണൽമന്തയിലെ 'ഗിരിവികാസി'ലേക്കു പുറപ്പെട്ടത്.



*ഗിരിവികാസിലെ അന്തേവാസികൾ*

'ഗിരിവികാസ് കേന്ദ്ര'യുടെ ആവിർഭാവത്തെക്കുറിച്ച് ഒരല്പം: മുൻചൊന്ന വിധമുള്ള സൗജന്യങ്ങളൊക്കെ വെച്ചുനീട്ടിയിട്ടും ആദിവാസി വിദ്യാർത്ഥികളുടെ പഠനനിലവാരം തെല്ലും മെച്ചപ്പെടുത്താൻ കഴിഞ്ഞിട്ടില്ലെന്ന് തൽസംബന്ധമായ പഠനങ്ങൾ വ്യക്തമാക്കുന്നു. ഗിരിവർഗ്ഗ പ്രദേശങ്ങളിലുള്ള ജനങ്ങളിൽ അടിസ്ഥാന വിദ്യാഭ്യാസയോഗ്യതയായ എസ്. എസ്. എൽ. സി ജയിച്ചവർ ഒരു ശതമാനത്തിലും എത്രയോ താഴെ! ചെറുപ്പക്കാർ മദ്യത്തിനും മയക്കുമരുന്നിനും അടിപ്പെടുന്നത് വളരെ വ്യാപകമായിരിക്കുന്നു. പട്ടിണി കിടന്നും രോഗങ്ങളോടു മല്ലടിച്ചും പണം കടം കൊടുപ്പുകാരുടെ കെണിയിൽ പെട്ടും ദയനീയമായ സാഹചര്യങ്ങളിൽ ജീവിതം പോക്കുന്ന രക്ഷിതാക്കൾ. പാലക്കാട് ജില്ലയിൽ 'ഗിരിവികാസ്' എന്ന പേരിൽ ഒരു പദ്ധതിക്ക് രൂപം കൊടുക്കുന്നത് ഈ പശ്ചാത്തലത്തിലാണ്.

1993-ലെ എസ്. എസ്. എൽ. സി പരീക്ഷയിൽ ജില്ലയിൽ ഗിരിവർഗ്ഗ വിദ്യാർത്ഥികളുടെ ദയനീയപരാജയമാണ് പ്രസ്തുത പദ്ധതിക്കു സത്വരപ്രകോപനമായിത്തീർന്നത് - പരീക്ഷയെഴുതിയ നൂറിലധികം പേരിൽ ജയം കണ്ടത് വെറും അഞ്ചു പേർ!

ദാരിദ്ര്യം, പോഷകാഹാരക്കുറവ്, അനാരോഗ്യം, കുറഞ്ഞ ബുദ്ധിശക്തി ( ഐ.ക്യൂ) തുടങ്ങി പരാജയത്തിനു ബന്ധപ്പെട്ട അധികാരികൾ കണ്ടെത്തുന്ന ന്യായീകരണങ്ങൾ നിരവധി. ഈ ന്യായീകരണങ്ങളിൽ സമാധാനിച്ചിരിക്കാതെ വിഷമസന്ധിതരണം ചെയ്യുന്നതിനും ഒപ്പം താഴെ പറയുന്ന ലക്ഷ്യങ്ങൾ കൈവരിക്കാനുമായാണ് ഗിരിവികാസ് പദ്ധതിക്ക് രൂപം നൽകിയത്.

'ഐ. ക്യൂ' കുറവായതുകൊണ്ടാണ് ഗിരിവർഗ്ഗ വിദ്യാർത്ഥികൾ പത്താം ക്ലാസ് ജയിക്കാത്തത് എന്ന പൊതുധാരണതിരുത്തുക.

ശുചിത്വം, സദാചാരം, അച്ചടക്കം, കഠിനാദ്ധ്വാനം തുടങ്ങിയ അടിസ്ഥാനധാരണകൾ കുട്ടികളിൽ വേരുറപ്പിക്കുക.

.അദ്ധ്വാനത്തിലൂടെ ഒരു ജീവിതോപാധി കണ്ടെത്താൻ അവരെ പ്രോത്സാഹിപ്പിക്കുക.

. ഗിരിവർഗ്ഗ കുടുംബങ്ങളുടെ ഭൗതികജീവിത സാഹചര്യങ്ങൾ മെച്ചപ്പെടുത്തുക.

പദ്ധതി വിഭാവനം ചെയ്ത അന്നത്തെ ജില്ലാ കളക്ടർ അജയകുമാറിന്റെ സർഗ്ഗശേഷിയും, ആദിവാസികളുടെ ജീവിതത്തെക്കുറിച്ച് പഠനഗവേഷണങ്ങൾ നടത്തി ബിരുദം നേടിയ ഡോ. രാധാകൃഷ്ണൻ നായരു (നെഹ്റു യുവക്കേന്ദ്ര പാലക്കാട് ജില്ലാ കോ ഓർഡിനേറ്റർ) ടെ ആഴത്തിലുള്ള അറിവും ആത്മാർത്ഥതയും സമ്മേളിച്ചപ്പോൾ ഒരു ഗുരുകുലത്തിന്റെ പ്രകൃതത്തിൽ രൂപകല്പന ചെയ്ത 'ഗിരിവികാസ്' ആദിവാസി വിദ്യാഭ്യാസത്തിന്റെ ഇരുൾ വീഥികളിൽ ഒരു ദിശാദീപമായി തെളിയുകയായിരുന്നു.

പദ്ധതിക്ക് പ്രായോഗിക രൂപം നൽകാൻ ഡോ. രാധാകൃഷ്ണൻ നായരുടെ നേതൃത്വത്തിൽ ജില്ലയിലെ നെഹ്റു യുവക് കേന്ദ്രമുന്നോട്ടുവന്നു. പരീക്ഷണാടിസ്ഥാനത്തിൽ ആദ്യബാച്ചിൽ എസ്. എസ്. എൽ. സി തോറ്റ 25 പേരെ പ്രവേശിപ്പിക്കാൻ ഉദ്ദേശിച്ചുകൊണ്ട് പത്രങ്ങളിൽ പരസ്യം ചെയ്തു. വലിയ പ്രതികരണം പ്രതീക്ഷിച്ചുവെങ്കിലും കിട്ടിയത് രണ്ടുമൂന്ന് അപേക്ഷകൾ! തുടർന്ന് നെഹ്റുയുവർ കേന്ദ്ര വാളണ്ടിയർമാർ ആദിവാസി ഊരുകളിൽ കയറിയിറങ്ങി അവരെ കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കി. അങ്ങനെ പദ്ധതിയിൽ ചേരാൻ 27 പേർ മുന്നോട്ടുവന്നു.







*അക്ഷരംകൊണ്ട് കണ്ണുതെളിഞ്ഞവർ*

ഒലവക്കോടിനടുത്ത് മണൽമന്തയിൽ ഒരു കെട്ടിടം വാടകയ്ക്കെടുത്ത് വിദ്യാർത്ഥികളെ അവിടെ താമസിപ്പിച്ച് പത്തുമാസം നീണ്ട സമഗ്രപരിശീലനം നൽകിയ ശേഷം അവരെ പരീക്ഷ എഴുതിച്ചു. ഫലം വന്നപ്പോൾ 27 ൽ 23 പേർ വിജയിച്ചിരിക്കുന്നു. 85 ശതമാനത്തോളം വിജയം! അതേവർഷം എസ്. എസ്. എൽ. സി പരീക്ഷയിൽ സംസ്ഥാനത്തെ വിജയശതമാനം 45 ആയിരുന്നു എന്നുകൂടി ഇതോട് ചേർത്തുവായിക്കേണ്ടതുണ്ട്. അങ്ങനെ പാലക്കാടിന്റെ മലഞ്ചരിവുകളിൽ ആദിവാസികളുടെ അക്ഷരവിജയത്തിന്റെ ശുഭനക്ഷത്രമായി ഗിരിവികാസ് ഉദിച്ചുയരുകയായിരുന്നു.

രണ്ടാം ബാച്ചിൽ പ്രവേശിപ്പിച്ച 51 കുട്ടികളിൽ 43 പേരും മൂന്നാംബാച്ചിലെ 51 പേരിൽ 39 പേരും എസ്. എസ്. എൽ. സി. എന്ന കടമ്പ കടന്നു.

ഇക്കഴിഞ്ഞ മൂന്നാം ബാച്ചിൽ ഒരു ഒന്നാം ക്ളാസും അഞ്ചു രണ്ടാം ക്ളാസ്സും ഉള്ളതുകൂടാതെ ജയിച്ചവരുടെയും തോറ്റവരുടെയും മാർക്കുകൾ മുൻ പരീക്ഷയെ അപേക്ഷിച്ച് രണ്ടോ മൂന്നോ ഇരട്ടിയായി വർദ്ധിച്ചിട്ടുണ്ട്. എന്നതും വിശേഷിച്ച് എടുത്തു പറയേണ്ട കാര്യങ്ങളാണ്.

എന്നാൽ വിജയശതമാനങ്ങളുടെ കേവലഗണിതത്തിനുമപ്പുറം ഗിരിവികാസിൽ എത്തിച്ചേരുന്ന കുട്ടികൾക്ക് ജീവിതത്തിന് ഈടാവുന്ന പലതും ലഭിക്കുന്നുണ്ട് എന്ന കേട്ടറിവ് എത്രയും ശരിയാണെന്ന് ഗിരിവികാസ് സന്ദർശിച്ചപ്പോൾ മനസ്സിലായി.

ഗിരിവികാസിൽ ചെന്നു കയറുമ്പോൾ സമയം സന്ധ്യ. സൂപ്പർ വൈസർ ശ്രീ. രാഘവൻ സന്തോഷത്തോടെ സ്വീകരിച്ചിരുത്തി കുശലപ്രശ്നം ആരംഭിച്ചു. അതിനിടയ്ക്ക് അദ്ദേഹത്തിന്റെ മേശപ്പുറത്തിരുന്ന ക്ളോക്കിൽ അലാറം ശബ്ദിച്ചു. സമയം ആറുമണി. വിദ്യാർത്ഥികൾക്ക് പ്രാർത്ഥനാസമയം. "മുകളിലത്തെ മുറിയിലാണ്. സാറിനും വേണമെങ്കിൽ പങ്കുകൊള്ളാം." രാഘവൻ പറഞ്ഞു. അസ്തമയ സൂര്യന്റെ പൊൻനൂലുകൾ ജനാലയിലൂടെ ഒഴുകിവീഴുന്ന പ്രാർത്ഥനാമുറിയിൽ വാഗ്ദേവതയുടെ പടത്തിനുമുന്നിൽ കത്തിച്ചുവെച്ച സന്ധ്യാദീപത്തിനുമുൻപിൽ ക്രമം പടിഞ്ഞിരുന്ന് കൈകൂപ്പി അവർ ചൊല്ലുകയാണ്.

ശുഭം ഭവതു കല്യാണം
ആയുരാരോഗ്യവർദ്ധനം
മമദുഃഖ വിനാശായ
സന്ധ്യാദീപം നമോനമ:

നേർത്ത സ്വരത്തിൽ സ്ഫുടതയോടെ നിഷ്കളങ്ക മനസ്സുകളിൽ നിന്നൊഴുകിയ ഈ പ്രാർത്ഥനകേട്ടപ്പോൾ ഹൃദയം ഭക്തിക്കും വിഭക്തിക്കും അപ്പുറമുള്ള ഏതോവനകാരുണ്യത്തിന്റെ സ്മരണയിൽ തരളമായി.

പതറുന്ന വാക്കുകളോടും പകച്ചദൃഷ്ടികളോടും പുറംലോകത്തേക്കു നോക്കുന്ന കാടിന്റെ മക്കളെയല്ല ഇവിടെ കാണുന്നത്. ആശയങ്ങളുടെയും വാക്കുകളുടെയും തെളിഞ്ഞ ഉറവുകളുമുണ്ട് ഇന്നിവരിൽ. അക്ഷരം പോലും അറിയാത്തവരായാണ് അവരിൽ പലരും പത്താം ക്ളാസ് തോറ്റശേഷം ഗിരിവികാസിലെത്തിയത്. അട്ടപ്പാടിയിലെ അഗളി, പുരൂർ, ഷോളയൂർ പഞ്ചായത്തുകളിലെ ആദിവാസി ഊരുകളിൽ നിന്നുവന്ന കറുത്തമക്കൾ.

പ്രാർത്ഥനയ്ക്കുശേഷം പഠനസമയമാണ്കൃത്യം അന്നേരം വിളക്കണഞ്ഞു. പവർ കട്ട്. ഉടനേ തന്നെ മണ്ണെണ്ണ വിളക്കുകൾ കൊളുത്തിവച്ച് അവർ അതിഥിയായെത്തിയ എനിക്കു ചുറ്റുമിരുന്നു. എന്തൊരു കുതൂഹലമാണീ കുട്ടികൾക്ക്! നിങ്ങൾക്കു പാടാനറിയാമോ എന്നു ചോദിച്ചപ്പോൾ അതുകേൾക്കാനിരിക്കയായിരുന്നു അവർ എന്നു തോന്നി. ആദിവാസി ഊരിലെ നാടോടിപ്പാട്ടുകൾ കലർപ്പില്ലാത്ത കാട്ടുതേൻ മധുരം കിനയുന്ന ഈണത്തിൽ അവർ പാടി. സംഘംചേർന്ന് തുടർന്നൊരു ഭജന. അയ്യപ്പസ്വാമിയെക്കുറിച്ച്. തീർന്നപ്പോൾ ചോദിച്ചു. " അയ്യപ്പസ്വാമിക്കെന്താണു പ്രത്യേകത? " ജാതിമതം നോക്കാത്ത ദൈവം കാട്ടിൽ കുടിപാർക്കും ദൈവം" ഉത്തരം ഉടനെയായിരുന്നു. അക്ഷര പുണ്യം കൊണ്ട് വികസ്വരമായ ചക്രവാളത്തിൽ അവർ ദേശസ്നേഹത്തിന്റെയും മതമൈത്രിയുടെയും ഗാഥകൾ പാടി. കാടിന്റെയും കാട്ടുമക്കളുടെയും കവയിത്രി (സുഗതകുമാരി)യെക്കുറിച്ച് അവർക്കറിയാം. കടമ്മനിട്ടയുടെ 'കാട്ടാളനെ'യും 'കുറത്തി'യെയും പാടി കേൾപ്പിച്ചപ്പോൾ അവർക്ക് ഉൾപ്പുളകം. പരിസരം, ശുചിത്വം, ആരോഗ്യം, സ്വാശ്രയത്വം , അദ്ധ്വാനം, പരസ്പരസ്നേഹം തുടങ്ങിയ പ്രാഥമിക മനുഷ്യപാഠങ്ങൾ ഈ കുട്ടികൾക്ക് ഹൃദിസ്ഥമാണെന്നു മനസ്സിലായി. ഇവർ ഭാഷയും ശാസ്ത്രവും ചരിത്രവും ഗിരിവികാസിൽ വെച്ച് പഠിച്ചത് യാന്ത്രികമായല്ല എന്നതിന് ഇതുതന്നെ തെളിവ്.

പത്തുവർഷം കൊണ്ടു നേടേണ്ടതെല്ലാം വെറും പത്തുമാസം കൊണ്ട് ഈ കുട്ടികൾ നേടി എന്നറിയുമ്പോഴാണ് ഗിരിവികാസിന്റെ സേവനത്തിനു മുൻപിൽ നമ്മൾ വിനീതരാവുന്നത്. ജില്ലാകളക്ടർക്കും നെഹ്റു യുവക്കേന്ദ്ര കോ ഓർഡിനേറ്റർക്കുമൊപ്പം പ്രശംസ അർഹിക്കുന്നുവരാണ് ഈ അക്ഷരയജ്ഞത്തിൽ സമർപ്പിതചേതസ്സുകളായ, സ്ഥാപനത്തിന്റെ സൂപ്പർ വൈസറും വിദ്യാർത്ഥികളെ പാഠിപ്പിക്കുന്ന വോളണ്ടിയർമാരും. സാമൂഹ്യ സേവന തത്പരത, സന്നദ്ധത, ആത്മാർത്ഥത, അദ്ധ്യാപന യോഗ്യത തുടങ്ങിയ ഗുണങ്ങളുള്ള ചെറുപ്പക്കാരെത്തന്നെ തിരഞ്ഞെടുത്ത് വോളണ്ടിയർ മാരാക്കുന്നതിൽ നെഹ്റു യുവക്കേന്ദ്രം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. തുച്ഛമായ ഒരു 'ഓണറേറിയം' മാത്രമാണിവർക്കു നൽകിയിരുന്നത്. എങ്കിലും പ്രതിഫലത്തിന്റെ തൂക്കം നോക്കാത്ത അവരുടെ സേവനമാണ് അതുല്യമായ ഈ അക്ഷരവിളവിനു വളമായത്. ശനിയൊഴികെ ആഴ്ചയിൽ ആറുദിവസവും ക്ളാസ്. ഊണിനും ഉറക്കത്തിനും പഠനത്തിനും കളിക്കും സമയം നീക്കിവെച്ചുകൊണ്ടുള്ള ടൈംടേബിൾ. ശാരീരികാരോഗ്യം പുഷ്ടിപ്പെടുത്തുന്നതിനുതകുന്ന ഭക്ഷണം , ശാരീരിക മാനസിക ഉണർവിനുതകുന്ന യോഗാഭ്യാസമടക്കമുള്ള വ്യായാമമുറകൾ, ഓരോ കുട്ടിയുടെയും കഴിവും കഴിവുകേടും കണ്ടെത്തി വ്യക്തിപരമായ ശ്രദ്ധ നൽകുന്ന അധ്യാപനം. ഇതെല്ലാം ചേർന്നാണ് ഗിരിവികാസ് കേന്ദ്രം അസാധ്യം എന്ന് കരുതിയിരുന്നതൊക്കെ സാധ്യമെന്നു തെളിയിച്ചത്. സാഹിത്യ, സാമൂഹ്യസേവന, അദ്ധ്യാപനരംഗങ്ങളിൽ പ്രമുഖരായ വ്യക്തികളെ കൊണ്ടുവന്ന് അവരുടെ അറിവും അനുഭവവും കുട്ടികൾക്കു ലഭ്യമാക്കുന്നതിനു മാറ്റിവെച്ച ദിവസമായിരുന്നു ശനിയാഴ്ച. പ്രസ്തുത ദിവസം കുട്ടികൾക്ക് വികസ്വരമാകുന്ന ലോകത്തിന്റെ വെളിച്ചക്കീറുകൾ കിട്ടിക്കൊണ്ടിരുന്നു.

ഈ വിധം ഒട്ടൊക്കെ സമഗ്രവും സമ്പൂർണ്ണവുമായ ഒരു വിദ്യാഭ്യാസപദ്ധതിയുടെ എളിയ ഉദാഹരണമായി വളരാൻ ഗിരിവികാസ് പദ്ധതിക്കു കഴിഞ്ഞിട്ടുണ്ട് എന്നുപറയാൻ സംശയിക്കേണ്ടതില്ല. കുട്ടികളുടെ ' ഐ. ക്യൂ' കുറവിനെയും താത്പര്യമില്ലായ്മയെയും വ്യവസ്ഥിതിയെയും പഴിക്കുന്ന പൊതുവിദ്യാഭ്യാസരംഗത്തെ അദ്ധ്യാപകരും അധികാരികളും ഗിരിവികാസ് കേന്ദ്രത്തെ കണ്ടുപഠിക്കുന്നതു കാണുന്നത് നന്നായിരിക്കും.





ടി.കെ. സന്തോഷ്കുമാർ




**നമ്മുടെ ആഹാരരീതി തലകീഴ്മേൽ മറിഞ്ഞിരിക്കുന്നു. സാമൂഹ്യ ജീവിതത്തിലും അതുവഴി കുടുംബബന്ധങ്ങളിലും ഉണ്ടായിരിക്കുന്ന മാറ്റങ്ങൾ ജീവിതരീതിയേയും സ്വാധീനിക്കുമല്ലോ. ആഹാരരീതിയിലുണ്ടായിരിക്കുന്ന മാറ്റത്തിനും അതുതന്നെയാണ് കാരണം. എന്നാൽ ഈ മാറ്റം ആശാസ്യമാണോ അല്ലെങ്കിൽ ആരോഗ്യകരമാണോ എന്നു ചോദിക്കുമ്പോളാണ്, രോഗത്തിന്റെ വഴിയാണ് നാം തിരഞ്ഞെടുത്തിരിക്കുന്നതെന്ന ഉത്തരം നമ്മെ നേരിടുന്നത്.**



മലയാളികളുടെ ആഹാരരീതി തലകീഴ്മേൽ മറിഞ്ഞിരിക്കുന്നു. ആധുനിക സ്പർശമേറ്റ് ജീവിതശൈലി മാറുമ്പോൾ ആഹാരരീതിയും മാറുക സ്വാഭാവികം. എന്നാൽ അങ്ങനെ സംഭവിച്ചിരിക്കുന്ന ഈ മാറ്റം ഗുണപ്രദമാണോ? ഒരു ഉപഭോക്തൃസമൂഹത്തിൽ ഈ മാറ്റങ്ങൾ അനിവാര്യമാണെന്നും ആർക്കും അതിൽ നിന്നും ഒഴിഞ്ഞുമാറാവുന്നതല്ലെന്നും ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്. പുതിയ ജീവിതശൈലിക്കനുസൃതമായി പുതിയ ആഹാരരീതി എന്നതായിരിക്കുന്നു ഇന്നത്തെ രീതി. പക്ഷേ, ആ ആഹാരരീതിയുടെ അടിമകളാകുമ്പോൾ. രോഗങ്ങൾകൂടി ക്ഷണിച്ചുവരുത്തുകയാണെന്ന് നമ്മിൽപ്പലരും അറിയുന്നില്ല. അങ്ങനെ അറിവുണ്ടാക്കാൻ ശ്രമം നടക്കുന്നില്ലെന്നതാണ് ഒരു യാഥാർത്ഥ്യം.

## ഡോ.സി. ആർ. സോമൻ

സസ്യപദാർത്ഥങ്ങൾക്കു പ്രാധാന്യം നല്കുന്ന ആഹാരരീതിയാണ് നമുക്കേറ്റവും ഇണങ്ങുന്നതെന്ന് ഡോ. സി.ആർ. സോമന്റെ അഭിപ്രായം ഈ വസ്തുതയിലേക്കാണ് വിരൽ ചൂണ്ടുന്നത്. മെഡിക്കൽ കോളേജിൽ ന്യൂട്രിഷൻ വിഭാഗം മേധാവിയായിരുന്ന അദ്ദേഹം. സാമ്പത്തികമായി താഴേത്തട്ടിൽ ജീവിക്കുന്നവർക്കു സമീകൃതാഹാരം നല്കുന്നതിനെപ്പറ്റി വളരെയേറെ ഗവേഷണങ്ങളും അന്വേഷണങ്ങളും നടത്തിയിട്ടുണ്ട്. ചെലവു കുറഞ്ഞ സമീകൃതാഹാരം സ്കൂൾക്കുട്ടികൾക്കു നല്കുന്നതിനെപ്പറ്റി അദ്ദേഹം നടത്തിയ പഠനങ്ങൾ ഇതിനൊരുദാഹരണമാണ്. " ധാന്യങ്ങളും പയറുവർഗ്ഗങ്ങളും മലക്കറിയും ഇലക്കറിയും ഉൾക്കൊള്ളുന്ന ഭക്ഷണക്രമം ഗുണനിലവാരമുള്ളതാണ്. ശാരീരികപ്രവർത്തനങ്ങൾക്ക് അനിവാര്യമായ ഊർജ്ജം ധാരാളം നല്കുന്നതാണ് ധാന്യങ്ങൾ. ധാന്യങ്ങളിൽ ധാന്യകങ്ങൾ കൂടാതെ മാംസ്യവും ധാതുലവണങ്ങളും വൈറ്റമിനുകളും അടങ്ങിയിട്ടുണ്ട്. ഇതിന്റെകൂടെ പയറുവർഗ്ഗങ്ങൾകൂടി ആവശ്യത്തിനു ചേർക്കുമ്പോൾ മാംസ്യപോഷണത്തിനായി മാംസത്തെ അമിതമായി ആശ്രയിക്കേണ്ടിവരില്ല." അദ്ദേഹം അഭിപ്രായപ്പെടുന്നു. ഡോ: സോമൻ ഇങ്ങനെ തുടരുന്നു.



*ഡോ.സി. ആർ. സോമൻ*

നമ്മുടെ ഇഡ്ഡലിയും ദോശയും പുട്ടും പയറുമെല്ലാം ഒന്നാന്തരം മാംസ്യപോഷണഭക്ഷണങ്ങളുടെ മികച്ച ഉദാഹരണങ്ങളാണ്. മാംസേതര ഭക്ഷണം കഴിക്കുന്നവർ ഇതിന്റെ ഉപയോഗം വർദ്ധിപ്പിച്ചാൽ മാംസാഹാരം പൂർണ്ണമായും ഉപേക്ഷിക്കാം. അതിനാലാണ് സസ്യഭുക്കുകൾക്ക് ആരോഗ്യപ്രശ്നങ്ങൾ ഉണ്ടാകാതിരുന്നത്. താരതമ്യേന സസ്യഭുക്കുകൾക്കു പടിഞ്ഞാറൻനാടുകളിലെ പലരിലും പിടിപെടാറുള്ള. പുത്തൻ ജീവിതശൈലിയുമായി ബന്ധപ്പെട്ട രോഗങ്ങൾ കുറവായാണു കണ്ടുവരുന്നത്. സസ്യാഹാരത്തിലടങ്ങിയിരിക്കുന്നഫൈബർ അഥവാ നാരുകൾ ശരീരത്തിനാവശ്യമാണ്. എന്നാൽ മാംസഭുക്കുകൾക്ക് ഈ നാരുകളുടെ അഭാവം നിമിത്തമുണ്ടാകുന്ന രോഗങ്ങൾ വരുന്നു. മാംസാഹാരത്തിലും വെളിച്ചെണ്ണയിലും അടങ്ങിയിരിക്കുന്ന അമിതമായ പൂരിതക്കൊഴുപ്പ് കൊളസ്ട്രോൾ വർദ്ധിപ്പിക്കുകയും ഒരു പരിധിവരെ ഇതു ഹൃദ്രോഗത്തിനു കാരണമാകുകയും ചെയ്യുന്നു. അതിനാൽ അപൂരിതക്കൊഴുപ്പടങ്ങിയ മറ്റ് എണ്ണകളുടെ ഉപയോഗമാണ് നല്ലത്. മാംസത്തെക്കാൾ മത്സ്യം ഭക്ഷിക്കുന്നതു നല്ലതാണ്. മത്സ്യത്തിൽത്തന്നെ അയല, മത്തി എന്നിവയിൽ അടങ്ങിയിരിക്കുന്ന കൊഴുപ്പിന് ഒരു പരിധിവരെ ഹൃദ്രോഗം തടയുവാനുള്ള കഴിവുണ്ട്.

# അപകടകാരിയായ കൊഴുപ്പ്

**മാം**സാഹാരത്തിൽനിന്നും മാംസ്യം ലഭ്യമാകുമെങ്കിൽത്തന്നെയും അതിലെ കൊഴുപ്പുകൾ അമിതമായാൽ അപകടകാരികളാണ്. കൂടുതലും പൂരിതസ്വഭാവമുള്ള കൊഴുപ്പുകളാണ് മാംസാഹാരത്തിൽ അടങ്ങിയിരിക്കുന്നത്. ഇതു കാരണം കൂടുതൽ അളവിൽ മാംസാഹാരം കഴിക്കുന്നത് കൊളസ്ട്രോൾ വർദ്ധനവിനു കാരണമാകും. പൊതുവേ മാംസാഹാരത്തിൽനിന്നും കിട്ടുന്ന ഇരുമ്പ് സസ്യാഹാരത്തിൽനിന്നു കിട്ടുന്ന ഇരുമ്പിനേക്കാൾ എളുപ്പത്തിൽ ശരീരത്തിനു ലഭ്യമാകുന്നു. സസ്യഭക്ഷണങ്ങളുടെ ചേരുവയാണല്ലോ അവിയലും തോരനുമൊക്കെ. പല സസ്യാഹാരങ്ങളുടെ മിശ്രിതമായതുകൊണ്ട് ഉള്ള മാംസ്യത്തിന്റെ ഗുണനിലവാരം ഒറ്റയ്ക്കൊറ്റയ്ക്കായി കഴിക്കുമ്പോഴുള്ളതിനെക്കാൾ വളരെ മെച്ചമാകുന്നു. ഇതിനുംപുറമേ മിക്ക ജീവകങ്ങളും ഇതിൽനിന്നും സമൃദ്ധമായ അളവിൽ കിട്ടുകയും ചെയ്യും.

മാംസഭുക്കുകളിൽ ഹൃദ്രോഗബാധ, ക്യാൻസർ എന്നിവ താരതമ്യേന കൂടുതലായി കണ്ടുവരുന്നു. അത് സസ്യാഹാരത്തിലൂടെ ഒരളവുവരെ കുറച്ചുകൊണ്ടുവരാൻ സാധിക്കും. അതുപോലെതന്നെ സസ്യാഹാരത്തിലടങ്ങിയിരിക്കുന്ന അന്നജം ദഹിച്ച് ഗ്ളൂക്കോസായി മാറാൻ താരമ്യേന കൂടുതൽ സമയം എടുക്കുന്നതുകൊണ്ട് രക്തത്തിലെ പഞ്ചസാരയുടെ അളവ് ക്രമാതീതമായി ആഹാരശേഷം വർദ്ധിക്കുന്നില്ല. ഒരുപരിധിവരെ പ്രമേഹരോഗബാധ വൈകിക്കുന്നതിനും അതു വന്നാൽ രൂക്ഷത കുറയ്ക്കുന്നതിനും ഇതു സഹായകമാകുന്നു.

സസ്യാഹാരത്തെ അപേക്ഷിച്ച് മാംസാഹാരത്തിൽ എണ്ണവർഗ്ഗങ്ങളുടെ ഉപയോഗം വർദ്ധിച്ചതോതിലാണ്. മലയാളികൾ പൊതുവേ എണ്ണവർഗ്ഗങ്ങളിൽ വെളിച്ചെണ്ണയാണ് കൂടുതലായി ഉപയോഗിച്ചുവരുന്നത്. വെളിച്ചെണ്ണയിൽ മുഖ്യമായും പൂരിതക്കൊഴുപ്പാണ് അടങ്ങിയിരിക്കുന്നത്. പൂരിതക്കൊഴുപ്പിൽത്തന്നെ ഭൂരിഭാഗവും 12, 14, 16 കാർബൺ അണുക്കളടങ്ങിയ ലോറിക്, മിറിസ്റ്റിക്, കാൽമിറ്റിക് എന്നീ മൂന്നു ഫാറ്റി അമ്ളങ്ങളാണ്. രക്തത്തിൽ ഏറ്റവുമധികം കൊളസ്ട്രോൾ വർദ്ധിപ്പിക്കുന്ന ഫാറ്റി അമ്ളങ്ങളാണിവ. തന്മൂലം സുലഭമായി തേങ്ങ ഉപയോഗിക്കുകയും പാചകാവശ്യങ്ങൾക്ക് വെളിച്ചെണ്ണ മാത്രമുപയോഗിക്കുകയും ചെയ്യുന്ന മധ്യവർഗ്ഗ കുടുംബങ്ങളിൽ കൊളസ്ട്രോൾ വർദ്ധനവിന് ഇതൊരു കാരണമാകും. കേരളത്തിലെ പ്രായമായ പുരുഷന്മാരിലും സ്ത്രീകളിലും കൊളസ്ട്രോളിന്റെ അളവ് ശരാശരി 100 മില്ലിലിറ്റർ രക്തത്തിൽ 216-ഉം 224-ഉം മില്ലിഗ്രാം എന്ന ക്രമത്തിലാണ്. ഇത് 200-ൽത്താഴെ കൊണ്ടുവരിക എന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. മാംസഭുക്കുകളായ കേരളീയരിൽ തേങ്ങയുടെയും വെളിച്ചെണ്ണയുടെയും അമിതമായ ഉപയോഗം അനാരോഗ്യത്തിനു കാരണമാകുന്നുവെന്നതു വ്യക്തമാണല്ലോ.

ആധുനിക വ്യാവസായിക സംസ്കാരത്തിന്റെയും മാറിയ പാചക സംസ്കാരത്തിന്റെയും ഭാഗമായി കടന്നുവന്നിട്ടുള്ള ഭക്ഷണപദാർത്ഥങ്ങൾ. അവയ്ക്കു മുടക്കുന്ന മുതലുമായി താരതമ്യം ചെയ്തുനോക്കുമ്പോൾ നാം പാരമ്പര്യമായി വീട്ടിൽ പാചകം ചെയ്തു ഭക്ഷിച്ചിരുന്ന ആഹാരസാധനങ്ങളുടെയത്ര പോഷകമൂല്യമുള്ളവയല്ല, ഇടത്തരം കുടുംബങ്ങളുടെ വരുമാനവും പുതിയ ഭക്ഷണപദാർത്ഥങ്ങളുടെ വിലയുമായി പൊരുത്തപ്പെട്ടുപോകുക പ്രയാസമാണ്. വീട്ടിൽ പാചകംചെയ്തു ഭക്ഷിക്കുവാൻ സാധിക്കാതിരിക്കുകയും സാമ്പികശേഷിയുണ്ടായിരിക്കുകയും ചെയ്താൽ നമുക്കിന്നു ഹോട്ടലുകളിലും അതുപോലുള്ള ഭക്ഷണശാലകളിൽനിന്നും ലഭിക്കുന്ന ഭക്ഷ്യവസ്തുക്കൾ ഉപയോഗിക്കാം. അങ്ങനെ വരുമ്പോൾ, അവ തിരഞ്ഞെടുത്തു വേണം ഉപയോഗിക്കുവാൻ, കഴിവതും ജന്തുക്കൊഴുപ്പും വെളിച്ചെണ്ണയും അടങ്ങിയ പുതിയ ഭക്ഷ്യവസ്തുക്കൾ ഒഴിവാക്കണം.



പുതിയ ആഹാരരീതിയുമായി തട്ടിച്ചുനോക്കുമ്പോഴാണ് നമ്മുടെ പഴയ സദ്യയുടെ മേന്മ നമുക്കു ബോദ്ധ്യമാകുന്നത്. പരിപ്പും പപ്പടവുമൊക്കെ അടങ്ങിയ ആ ആഹാരരീതിയിൽ നമുക്കാവശ്യത്തിനുള്ള പോഷകവസ്തുക്കൾ ആനുപാതികമായി അടങ്ങിയിരിക്കുന്നു. മാത്രവുമല്ല, അത് സസ്യാഹാരപ്രധാനമായതിനാൽ മാംസാഹാരം വരുത്തിത്തീർക്കുന്ന അനാരോഗ്യപ്രശ്നങ്ങൾ ഉണ്ടാകുന്നതുമില്ല. പഴയ തലമുറ സസ്യാഹാരപ്രധാനമായ ഈ ആഹാരക്രമം തുടരുകയും കായികജോലികളിൽ ഏർപ്പെടുകയും ചെയ്തിരുന്നതുകൊണ്ട് രോഗങ്ങളെ ഒരുപരിധിവരെ ഒഴിവാക്കിനിർത്താൻ സാധിച്ചിരുന്നു. ഇന്നു കായികപ്രധാനമായ ജോലിയിൽനിന്നും മലയാളികൾ പിന്തിരിയുകയും സസ്യാഹാരത്തിനു പകരം മാംസാഹാരം ഉപയോഗിക്കുകയും ചെയ്തുവരുന്നു. സസ്യാഹാരരീതിക്കു പ്രാധാന്യം നല്കുകയും വ്യായാമം ചെയ്യുകയും ചെയ്താൽ രോഗങ്ങളെ നമുക്കു പ്രതിരോധിക്കുവാൻ ഒരുപരിധിവരെ സാധിക്കും.

## ബ്രഹ്മദത്തൻ നമ്പൂതിരിപ്പാട്

**കേ**രളത്തിന്റെ പാരമ്പര്യ വൈദ്യശാസ്ത്രശാഖയിലെ പ്രമുഖ കണ്ണിയായ വൈദ്യമഠത്തിലെ അംഗവും, ആയുർവേദ കോളേജിലെ ഡയറക്ടറുമായ ബ്രഹ്മദത്തൻ നമ്പൂതിരിപ്പാടും സസ്യാഹാരത്തിന്റെ പ്രാധാന്യത്തിലേക്കു വിരൽചൂണ്ടുന്നു. അദ്ദേഹം ഇങ്ങനെ അഭിപ്രായപ്പെടുന്നു.

"അതതു കാലത്തു വിളയുന്ന കാർഷികോല്പന്നങ്ങളെ ആശ്രയിച്ചുള്ള ഭക്ഷണരീതി പുലർത്തിയിരുന്ന മലയാളികളിൽ നല്ലൊരു പങ്കും ഇന്ന് ഒരേതരം ഭക്ഷണങ്ങളാണ് ആഹരിക്കുന്നത്. വയററിഞ്ഞു ഭക്ഷണം കഴിക്കുകയും സ്ഥിരമായ ഭക്ഷണപദാർത്ഥങ്ങൾ വർജ്ജിക്കുകയും ചെയ്യേണ്ടത് ആരോഗ്യപരിപാലനത്തിന്റെ പ്രാഥമിക തത്ത്വങ്ങളിലൊന്നാണ്. 'അഷ്ടാംഗ ഹൃദയം' ഓരോ ഋതുവിനും അനുസൃതമായ ഭക്ഷണമാണുത്തമം എന്നു പറയുന്നു. ആരോഗ്യസംരക്ഷണത്തിനും അതിന്റെ പോഷണത്തിനും കൂടുതൽ ഭക്ഷണം കഴിക്കുന്നതുകൊണ്ടു പ്രയോജനമില്ല. കൃത്യസമയത്തു ശരിയായ ആഹാരം കഴിക്കുക എന്നതിനാണു പ്രാധാന്യം. ഇടയ്ക്കിടയ്ക്ക് അഥവാ കൃത്യമായ ഇടവേളകളില്ലാതെയുള്ള ഭക്ഷണരീതി ദഹനപ്രക്രിയയുടെ താളക്രമം തെറ്റിക്കുന്നു. പ്രായപൂർത്തിയായ ഒരാൾ നല്ല രീതിയിൽ രണ്ടുനേരം ഭക്ഷിക്കുന്നതാണുത്തമം. എണ്ണ കലർന്ന ഭക്ഷണപദാർത്ഥങ്ങളുടെ മിതമായ ഉപയോഗവും മാംസാഹാരങ്ങളുടെ ഒഴിവാക്കലുമാണ് ഇന്നത്തെ നമ്മുടെ ജീവിതരീതിക്ക് ഏറ്റവും അഭിലഷണീയം. തൈരിനെക്കാൾ മോരിന്റെ ഉപയോഗമാണ് ആരോഗ്യത്തിന് ഏറ്റവും പറ്റിയത്.

## ഡോ: വിജയരാഘവൻ

**ന**മ്മുടെ ഇന്നത്തെ ജീവിതരീതിക്ക് ഏറ്റവും അഭിലഷണീയം വറുത്തതും പൊരിച്ചതുമായ ആഹാരസാധനങ്ങളുടെ ഉപയോഗം കുറയ്ക്കുകതന്നെയാണ്-തിരുവനന്തപുരം മെഡിക്കൽ കോളേജ് കാർഡിയോളജി വിഭാഗം മേധാവി ഡോ. വിജയരാഘവൻ അഭിപ്രായപ്പെടുന്നു. അദ്ദേഹം തുടരുന്നു.

"പാൽ, പാലുല്പന്നങ്ങൾ, മാംസം, മുട്ട എന്നിവയുടെ ഉപയോഗം കുറയ്ക്കണം. കോഴിയിറച്ചി കഴിക്കണമെന്നു നിർബന്ധമുള്ളവർ തൊലികളഞ്ഞുവേണം ഉപയോഗിക്കുവാൻ. മത്സ്യം കഴിക്കുന്നതുകൊണ്ടു കുഴപ്പമില്ല. മത്സ്യത്തിൽനിന്നും നമുക്കാവശ്യമായ പ്രോട്ടീൻ ലഭിക്കും. പൊതുവേ സസ്യാഹാരങ്ങൾക്കു വേണം പ്രാധാന്യം നല്കാൻ. ഭക്ഷണരീതി ജീവിതരീതിയുമായി ബന്ധപ്പെടുത്തി വേണം രൂപീകരിക്കുവാൻ. കായികാദ്ധ്വാനം കുറവായ ഇന്നത്തെ ജീവിതരീതിക്ക് അഭിലഷണീയമായ ആഹാരരീതിയല്ല ഇന്നു നാം പിന്തുടരുന്നത്."

മാധ്യമങ്ങളിലൂടെ നമ്മുടെ ആരോഗ്യത്തിനിണങ്ങിയ ഭക്ഷണസാമഗ്രികളെക്കുറിച്ചുള്ള ഓർമ്മപ്പെടുത്തൽ അപകടകരമായിത്തീർന്ന നമ്മുടെ ഭക്ഷണസംസ്കാരത്തെക്കുറിച്ചുള്ള മുന്നറിയിപ്പുകളാണെന്ന് നാമെത്ര പേർ ആലോചിക്കാറുണ്ട്? ഓരോരോ പോഷകവസ്തുക്കൾ പായ്ക്കറ്റിലടച്ച് നമ്മുടെ മുന്നിലെത്തിക്കുകയാണ്. നമ്മുടെ ഭക്ഷണത്തിൽനിന്നും നാമറിയാതെ തന്നെ നമുക്കു ലഭ്യമായിരുന്ന





ആരോഗ്യ പോഷകവസ്തുക്കൾ ഓരോന്നിന്റെയും അഭാവം തിരിച്ചറിഞ്ഞ് വെവ്വേറെ വാങ്ങിക്കഴിക്കേണ്ട അവസ്ഥയിലേക്കു നാം എത്തപ്പെട്ടിരിക്കുന്നു. കമ്പോളാധിഷ്ഠിത ജീവിതക്രമത്തിലെ ഉപഭോഗ സംസ്കാരം ഭക്ഷണരീതിയെ നിയന്ത്രിക്കുന്ന നിയാമകശക്തിയായി മാറിയിരിക്കുന്നതുകൊണ്ടാണിത്.

## ഡോ: വിജയലക്ഷ്മി

**തി**രുവനന്തപുരം മെഡിക്കൽ കോളേജിലെ ബയോ കെമിസ്ട്രി വിഭാഗം അസിസ്റ്റന്റ് പ്രൊഫസർ ഡോ. വിജയലക്ഷ്മി ഇങ്ങനെ അഭിപ്രായപ്പെടുന്നു."പഴയ കാലത്ത് ഭക്ഷണസാധനങ്ങൾ ശരിയായ അളവിലും ശരിയായ രീതിയിലുമായിരുന്നു നമ്മൾ ഉപയോഗിച്ചിരുന്നത്. ഇന്നത്തെ ലോകം ത്വരിതഗതിയിലുള്ള മാറ്റമാണ് എല്ലാ മേഖലയിലും പ്രദർശിപ്പിക്കുന്നത്. ടെലിവിഷൻ പരസ്യങ്ങളിലൂടെ കാണിക്കുന്ന ആഹാരസാധനങ്ങൾ ഗുണനിലവാരം ഉള്ളതാണെങ്കിലും ഇല്ലാത്തതാണെങ്കിലും ജനങ്ങൾ അതിൽ ആകൃഷ്ടരാകുന്നു. കുട്ടികളും ചെറുപ്പക്കാരും വർണ്ണശബളമായ അത്തരം പരസ്യങ്ങളിലെ ഭക്ഷണപദാർത്ഥങ്ങൾ വാങ്ങിക്കഴിക്കുവാൻ അമിതതാത്പര്യം കാണിക്കുകയും ചെയ്യുന്നു. ഈ പരസ്യവിപണിക്ക് നമ്മുടെ ആഹാരരീതിയെ നിയന്ത്രിക്കുന്നതിൽ വലിയൊരു പങ്കാണുള്ളത്. ഇന്നത്തെ നമ്മുടെ ജീവിതരീതിക്ക് ഏറ്റവും ഉചിതമായിട്ടുള്ളത് വിവേകപൂർവ്വം തിരഞ്ഞെടുക്കുന്ന ഭക്ഷണപദാർത്ഥങ്ങളാണ്. മാംസാഹാരരീതിയയെക്കാൾ സസ്യാഹാരരീതിയാണ് അഭിലഷണീയം."



## ഡോ: ഭരത്ചന്ദ്രൻ

**മു**ൻകാലത്തെ ആഹാരരീതി മികച്ചതായിരുന്നുവെന്ന് ഹൃദ്രോഗസംബന്ധമായി നിരവധി ഗവേഷണങ്ങളും പഠനങ്ങളും നടത്തിയിട്ടുള്ള ഉത്രാടം തിരുനാൾ ആശുപത്രിയിലെ മേധാവി ഡോ. ഭരത്ചന്ദ്രൻ അഭിപ്രായപ്പെട്ടു.

സസ്യേതരപദാർത്ഥങ്ങൾ കഴിക്കുന്നവരിൽപ്പോലും അന്നത്തെ ഭക്ഷണരീതി ആരോഗ്യപ്രദമായിരുന്നു. കാരണം അന്നത്തെ മാംസഭുക്കുകളിലും സസ്യാഹാരത്തിനുതന്നെയായിരുന്നു പ്രാധാന്യം. ഈ സസ്യാഹാരങ്ങളിൽനിന്നും നമുക്കാവശ്യമുള്ളത്ര പ്രോട്ടീനുകളും വൈറ്റമിനുകളും മറ്റും ലഭ്യമായിരുന്നു. ഏറ്റവും എടുത്തുപറയേണ്ട ഒരു കാര്യം അന്നത്തെ ആഹാരത്തിൽ കൊഴുപ്പിന്റെ അംശം പ്രത്യേകിച്ചും, പൂരിതക്കൊഴുപ്പുകളടങ്ങിയ മൃഗക്കൊഴുപ്പുകളുടെ അംശം വളരെ കുറവായിരുന്നു. അപകടകരമായ പൂരിതക്കൊഴുപ്പുകൾ മത്സ്യത്തിലില്ല. പാൽ, വെണ്ണ, നെയ്യ്, മാംസം, മുട്ട എന്നിവയുടെ ഉപഭോഗം താരതമ്യേന വളരെ കുറവായിരുന്നു. അതുകൊണ്ട് അക്കാലത്ത് മാംസഭുക്കുകളുടെയിടയിൽപ്പോലും പൂരിത ഫാറ്റിയാസിഡുകൾ കൂടിയ കൊഴുപ്പുകൾ. ആവശ്യമുള്ള ആഹാരോർജ്ജത്തിന്റെ പത്തു ശതമാനത്തിന്റെ അടുത്തുപോലും എത്തിയിരിക്കാനിടയില്ല. അതുകൊണ്ടുതന്നെയാണ് തൊണ്ണൂറു ശതമാനത്തിലേറെ പൂരിതക്കൊഴുപ്പുകൾ അടങ്ങിയിട്ടുള്ള വെളിച്ചെണ്ണയുടെ ഉപയോഗം അന്നത്തെക്കാലത്ത് ഒരു പ്രശ്നമല്ലാതായിരുന്നത്. കാരണം വല്ലപ്പോഴും കഴിക്കുന്ന സസ്യേതര ഭക്ഷണങ്ങളും എന്നും കഴിക്കുന്ന വെളിച്ചെണ്ണയും കൂടിക്കലർന്ന് ആഹാരോർജ്ജത്തിന്റെ പത്തു ശതമാനത്തിലേറെയുണ്ടായിരുന്നില്ല. പോരെങ്കിൽ അന്നത്തെ ഭക്ഷണത്തിൽ ഫൈബർ അഥവാ നാരുകൾ അടങ്ങിയ വളരെയധികം പദാർത്ഥങ്ങളുണ്ടായിരുന്നു. ഭക്ഷണത്തിലെ നാര് കൊഴുപ്പുകൾ ശരീരത്തിലേക്ക് ആഗിരണം ചെയ്യുന്നതിനെ തടയുകയും ചെയ്യുന്നു. മത്സ്യാഹാരത്തിൽ അപകടകാരികളായ കൊഴുപ്പുകൾ ഇല്ലായെന്നു മാത്രമല്ല, രക്തക്കുഴലുകളുടെ തടസ്സത്തിനു കാരണമാകുന്ന അതുറോസ്ക്ളൂറോസിസ് (Atherosclerosis) എന്ന രോഗത്തെ തടയുവാൻ ശക്തിയുള്ള ചില ഫാറ്റിയാസിഡുകളും ഉണ്ടെന്ന വസ്തുതയും മറക്കാൻ പാടില്ല. ഇത്തരം ഉപകാരികളായ ഫാറ്റിയാസിഡുകൾ പ്രധാനമായും കാണുന്നത് അയല, മത്തി മുതലായ ചെറുമത്സ്യങ്ങളിലാണ്.



ജീവിതത്തിലെ എല്ലാ മേഖലകളിലും മാറ്റം സംഭവിച്ചതോടുകൂടി നമ്മുടെ ആരോഗ്യരീതിയിലും നാമറിയാതെ സാരമായ മാറ്റങ്ങൾ വന്നുചേർന്നു. പ്രധാനമായും സസ്യഭുക്കായിരുന്ന മലയാളി അവനറിയാതെതന്നെ തികഞ്ഞ മാംസഭുക്കായി മാറുകയായിരുന്നു. അപകടകാരികളായ കൊഴുപ്പുകളുള്ള പാലിന്റെയും പാലിൽനിന്നുമുണ്ടാക്കുന്ന പദാർത്ഥങ്ങളുടെയും ഉപഭോഗം തികച്ചും സസ്യഭുക്കുകളായിരുന്നവരുടെയിടയിൽ വർദ്ധിക്കുകയും ചെയ്തു. പണ്ടൊക്കെ പാൽ വേണമെങ്കിൽ, ഒന്നുകിൽ പശുവിനെ വളർത്തണം, അല്ലെങ്കിൽ വേണ്ടപ്പെട്ടവരുടെ ആരുടെയെങ്കിലും വീട്ടിൽ പശു കാണും. ധവളവിപ്ളവത്തോടെ കവറിലിട്ട പാലും, ഞാഞ്ഞൂൽ ഇട്ടോ, ഇടാതെയോ ഉള്ള പാലും സുലഭമായി എവിടെയും കിട്ടുന്നു. ഏതു കാര്യവും സുലഭമാകുമ്പോൾ അതിന്റെ ഉപഭോഗവും വർദ്ധിക്കുമെന്നതിൽ തർക്കമില്ല. പാലിന്റെ ഉപഭോഗത്തിൽ എടുത്തുപറയേണ്ട ഒരുകാര്യം മറ്റു പല ജനസമൂഹങ്ങളെയും അപേക്ഷിച്ചു നാം പ്രത്യേകിച്ച് അല്പം സാമ്പത്തികശേഷിയുള്ളവർ മുതിർന്ന പ്രായത്തിലും പാൽ കുടിക്കുന്നുവെന്നുള്ളതാണ്. ഈ പ്രവണത മറ്റു പല ജനസമൂഹങ്ങളിലും കാണുന്നില്ല. മാംസാഹാരം ധാരാളം കഴിക്കുന്ന ചൈനക്കാരിലും ജപ്പാൻകാരിലും മറ്റു പൂർവ്വേഷ്യൻ രാജ്യക്കാരിലും പാലിന്റെ ഉപഭോഗം ഒട്ടുംതന്നെയില്ലായെന്നുള്ളത് ഓർക്കേണ്ടതാണ്. അവരുടെയിടയിൽ 'കൊറോണറി ഹൃദ്രോഗം' വളരെയധികം കുറവാണെന്നുള്ള വസ്തുതയും പ്രാധാന്യമർഹിക്കുന്ന കാര്യമാണ്. അതുപോലെതന്നെ പണ്ട് ഇറച്ചി വാങ്ങണമെങ്കിൽ ചന്തയിൽനിന്നും അറിയുന്ന കച്ചവടക്കാരിൽനിന്നും നേരിട്ടായിരുന്നു. അതും കാളമാംസം വളരെ വിരളമായേ ഉപയോഗിച്ചിരുന്നുള്ളൂ. ഇപ്പോൾ മുക്കിനുമുക്കിന് കോൾഡ് സ്റ്റോറേജുകൾ വന്നതോടുകൂടി ആളുകൾക്ക് ഏതു മൃഗത്തിന്റെ മാംസവും എപ്പോൾ വേണമെങ്കിലും സൗകര്യപ്രദമായി കിട്ടുമെന്ന നില വന്നു. ഈ സുലഭതയും മത്സ്യത്തിന്റെ കാര്യത്തിലുണ്ടായ ദുർലഭതയും അതോടൊപ്പമുണ്ടായ മത്സ്യത്തിന്റെ വിലക്കൂടുതലും പ്രധാനമായും മത്സ്യാഹാരം കഴിച്ചിരുന്ന മാംസഭുക്കുകളെ മൃഗമാംസത്തിലേക്കു തിരിച്ചുവിട്ടു. വിലക്കുറവുകൊണ്ട് സാധാരണക്കാരുടെയിടയിൽ കാളമാംസത്തിനു പ്രിയമേറുകയും ചെയ്തു. ഇതിനുപരി കവലകൾതോറും തുറന്ന ഫാസ്റ്റ് ഫുഡ് ജോയിന്റുകളുടെ എണ്ണം ക്രമാതീതമായി വർദ്ധിക്കുകയും അവിടെനിന്നും തികച്ചും അനാരോഗ്യകരമായ രീതിയിൽ പാകംചെയ്ത വറുത്ത മാംസാഹാരപദാർത്ഥങ്ങൾ മലയാളികൾ വാങ്ങിക്കഴിക്കുന്ന പ്രവണത കൂടുകയും ചെയ്തുകൊണ്ടിരിക്കുന്നു. അതേസമയം ആരോഗ്യദായകമായ മത്സ്യാഹാരവും നാരുകളടങ്ങിയ പദാർത്ഥങ്ങളും ഭക്ഷണത്തിൽനിന്നും കുറയുകയും ചെയ്തിട്ടുണ്ട്.

## ഹൃദ്രോഗനിരക്ക് വർദ്ധിക്കുന്നു

**പ**ണ്ട് നമ്മുടെ ആഹാരത്തിൽ പൂരിതക്കൊഴുപ്പുകൾ സംഭാവന ചെയ്തിരുന്നത് പ്രധാനമായും വെളിച്ചെണ്ണയായിരുന്നു. മാംസഭുക്കുകളുടെ കാര്യത്തിലും ഇതുതന്നെയായിരുന്നു അവസ്ഥ. അതൊരിക്കലുംതന്നെ ആരോഗ്യത്തിനു ഹാനികരമായ അളവിൽ ഉണ്ടായിരുന്നില്ലതാനും. പാൽ, മുട്ട, മാംസം എന്നിവയുടെ ഉപഭോഗം മറ്റു പരിഷ്കൃതരാജ്യങ്ങളെപ്പോലെ വർദ്ധിച്ചപ്പോൾ നമുക്കാവശ്യമുള്ള ആഹാരോർജ്ജത്തിലുള്ള ഈ പൂരിത മൃഗക്കൊഴുപ്പുകളുടെ സംഭാവന അപകടകരമായി ഉയർന്നു. അതിന്റെകൂടെ നമ്മുടെ ആഹാരത്തിൽ നേരത്തേതന്നെ ഉണ്ടായിരുന്ന വെളിച്ചെണ്ണയിൽനിന്നും ലഭിക്കുന്ന പൂരിതക്കൊഴുപ്പുകളുംകൂടിയാകുമ്പോൾ വളരെ അപകടകരമായ ഒരു സ്ഥിതിയാണ് സംജാതമാകുന്നത്. ജീവിതശൈലിയിലുണ്ടായ മാറ്റങ്ങളും അമിതമായ പുകവലിയും എല്ലാംകൂടിയാകുമ്പോൾ രക്തക്കുഴലുകളിൽ തടസ്സമുണ്ടാക്കുന്ന 'അ

തുറോസ്ക്ളുറോസിസ് എന്ന രോഗത്തിനുവേണ്ട എല്ലാ അവസരങ്ങളും ഉണ്ടാവുകയാണ്. ഇതൊക്കെക്കൊണ്ടുതന്നെയാണ് ഈയടുത്ത രണ്ടു ദശകങ്ങളായി കൊറോണറി ഹൃദ്രോഗം വർദ്ധിച്ച അളവിൽ കണ്ടുവരുന്നത്.

അടുത്തകാലത്തായി വെളിച്ചെണ്ണ ഹൃദ്രോഗകാരണമായ കൊളസ്ട്രോൾ കൂട്ടുകയില്ലെന്നും അതുകൊണ്ട് കേരളത്തിലെ ഹൃദ്രോഗത്തിനു വെളിച്ചെണ്ണയുമായി യാതൊരു ബന്ധവുമില്ലെന്ന ഒരു വാദം ഉണ്ടായിട്ടുണ്ട്. ഇതിനനുകൂലമായി അവർ എടുത്തുകാട്ടുന്നത് വെളിച്ചെണ്ണ കൂടുതലായി ഉപയോഗിക്കുന്ന പോളിനേഷൻ ദ്വീപുസമൂഹങ്ങളിലും ശ്രീലങ്കയിലും ഹൃദ്രോഗനിരക്ക് താരതമ്യേന കുറവാണെന്നാണ്. ശ്രീലങ്കൻ ഹേർട്ട് അസോസിയേഷൻ പ്രസിഡന്റ് Dr. Theva. A. Buell ഈ അടുത്തകാലത്ത് ഞങ്ങളെ സന്ദർശിക്കുകയുണ്ടായി. അദ്ദേഹത്തിൽനിന്നും മനസ്സിലാക്കാൻ കഴിഞ്ഞത് ശ്രീലങ്കയിലും ഇവിടുത്തെപ്പോലെതന്നെ കൊറോണറി ഹൃദ്രോഗം ഗണ്യമായി വർദ്ധിച്ചുവരികയാണെന്നാണ്. ഈ രോഗത്തിനെതിരായുള്ള ആധുനിക ചികിത്സകളായ ബൈപാസ് ശസ്ത്രക്രിയയും ബലൂൺ ചികിത്സയും ചെയ്യാനുള്ള സൗകര്യങ്ങൾ അവിടുത്തെ ആശുപത്രികളിലുണ്ടെങ്കിലും അതു പേരാഞ്ഞിട്ട് വളരെയധികം രോഗികൾ ഇന്ത്യയിലെ ചില ആശുപത്രികളേയും ആശ്രയിക്കേണ്ടിയിരിക്കയാണ്. കേരളത്തിലുണ്ടായ രീതിയിലോ, അതിലേറെയോ ആയി ജീവിതശൈലിയും ആഹാരരീതിയും ശ്രീലങ്കയിലും മാറ്റം വന്നിട്ടുണ്ട്. അതോടൊപ്പം പൂരിതക്കൊഴുപ്പടങ്ങിയ പരമ്പരാഗത ആഹാരപദാർത്ഥമായ വെളിച്ചെണ്ണ കേരളത്തിലെന്നപോലെ അവിടെയും നിലനില്ക്കുകയാണ്. പോളിനേഷൻ ദ്വീപസമൂഹങ്ങളിൽ കൊറോണറി ഹൃദ്രോഗനിരക്ക് ഒട്ടുംതന്നെ ഉയർന്നിട്ടില്ല എന്നതു സത്യംതന്നെയാണ്. കാരണം കേരളത്തിലോ ശ്രീലങ്കയിലോ ഉണ്ടായപോലുള്ള മാറ്റങ്ങൾ ജീവിതശൈലിയിലും മൃഗക്കൊഴുപ്പുകളുടെ വർദ്ധിച്ച തോതിലുള്ള ഉപഭോഗത്തിന്റെ കാര്യത്തിലും ഉണ്ടായിട്ടില്ലെന്നതുകൊണ്ടു മാത്രംതന്നെയാണ്. ചുരുക്കം പറഞ്ഞാൽ അൻപതു വർഷംമുമ്പ് കേരളത്തിൽ ഉണ്ടായിരുന്ന നാഗരികതയും ജീവിതശൈലിയും മാത്രമേ ഈ ദ്വീപസമൂഹങ്ങളിൽ ഇപ്പോഴുള്ളൂ. അതുകൊണ്ട് അൻപതു വർഷങ്ങൾക്കുമുമ്പ് കേരളത്തിലുണ്ടായിരുന്ന ഹൃദ്രോഗനിരക്കിനനുസൃതമായേ ഇപ്പോൾ അവിടെ കൊറോണറി ഹൃദ്രോഗം കാണുന്നുള്ളൂ എന്നതിൽ അദ്ഭുതപ്പെടാനൊന്നുമില്ല.



അതുകൊണ്ട് വാസ്തവത്തിൽ ആഹാരത്തിലെ വെളിച്ചെണ്ണയല്ല കേരളത്തിൽ ഹൃദ്രോഗം വർദ്ധിക്കാനുള്ള പ്രധാന കാരണം. മൃഗക്കൊഴുപ്പുകളുടെ ഉപഭോഗം കാലക്രമേണ വർദ്ധിച്ചതുകൊണ്ടു മാത്രമാണ്. വെളിച്ചെണ്ണയും അപകടകാരിയായത്. നമ്മുടെ പരമ്പരാഗത ആഹാരക്രമങ്ങളിലേക്കു മടങ്ങിപ്പോകുകയാണെങ്കിൽ പാചകത്തിൽ വെളിച്ചെണ്ണ ഉപയോഗിച്ചാലും ഒരു കുഴപ്പവും ഉണ്ടാകാറില്ല. അതുണ്ടാകാത്തിടത്തോളം കാലം മറ്റു മൃഗക്കൊഴുപ്പുകളോടൊപ്പം വെളിച്ചെണ്ണയും ഉപയോഗിക്കുകയാണെങ്കിൽ നമുക്കാവശ്യമായ ആഹാരോർജ്ജത്തിൽ പൂരിതക്കൊഴുപ്പ് പത്തുശതമാനം കൂടുതലായി വർദ്ധിക്കുകയും അത് രക്തത്തിലെ കൊളസ്ട്രോൾ കൂട്ടുകയും ചെയ്യും എന്നതിൽ സംശയമില്ല.

ഈ അടുത്തകാലത്തായി പ്രകൃതിചികിത്സയ്ക്കു വളരെ പ്രാധാന്യമേറിവരുന്നുണ്ട്. ആഹാരത്തിൽ അടങ്ങിയിട്ടുള്ള പൂരിതക്കൊഴുപ്പുകളുടെ അളവ് ഗണ്യമായി കുറയ്ക്കുന്നു എന്നതു മാത്രമാണ് പ്രകൃതിചികിത്സയുടെ പ്രസക്തി. പ്രകൃതിജീവനം കൊണ്ടു സാമാന്യബുദ്ധിക്കനുസൃതമായോ, ആഹാരത്തിൽനിന്നും ബുദ്ധിപൂർവ്വം പൂരിതക്കൊഴുപ്പുകളുടെ അളവ് സാരമായി കുറയ്ക്കുകയോ ചെയ്താൽ കൊറോണറി ഹൃദ്രോഗത്തെ തടയാൻ സാധിക്കും എന്നുള്ളതു സത്യമാണ്. അതു മാത്രമല്ല, രക്തക്കുഴലിലുണ്ടായിട്ടുള്ള തടസ്സങ്ങൾ കുറച്ചൊക്കെ മാറ്റാനും സാധിക്കും. കൊറോണറി രക്തക്കുഴലുകളെ ദൃശ്യമാക്കുന്ന 'കൊറോണറി ആൻജിയോഗ്രാഫി' എന്ന പരിശോധന ചില രോഗികളിൽ ഇത്തരം ആഹാരനിയന്ത്രണങ്ങൾക്കു മുമ്പും പിമ്പും ചെയ്ത ഈ വസ്തുത വളരെ അസന്ദിഗ്ദ്ധമായി പല കേന്ദ്രങ്ങളിലും തെളിയിച്ചിട്ടുണ്ട്. എന്നാൽ കൊറോണറി ഹൃദ്രോഗത്തെ പിന്നോക്കം മാറ്റുന്ന ഈ പ്രതിഭാസം-regression of atherosclerosis വളരെ സാവകാശം നടക്കുന്ന ഒരു പ്രക്രിയയാണ്. അതുകൊണ്ടുതന്നെ സന്ദിഗ്ദ്ധഘട്ടത്തിൽ എത്തപ്പെട്ടിട്ടുള്ള പല രോഗികളിലും ഈ ആഹാരശൈലികൊണ്ടുണ്ടാക്കുന്ന ഈ പ്രതിഭാസത്തെ മാത്രം ചികിത്സയായി സ്വീകരിക്കുന്നത് അപകടകരമായിരിക്കും. പെട്ടെന്നുണ്ടാകുന്ന മരണത്തെയോ ജീവിതത്തെ തളർത്തുന്ന ഒരു ഹൃദയാഘാതത്തെയോ തടയുന്നതിനുവേണ്ടിയാണ് പ്രധാനമായും ബൈപാസ് ശസ്ത്രക്രിയ മുതലായ ചികിത്സാരീതികൾ വേണ്ടിവരുന്നത്. ചുരുക്കത്തിൽ മേല്പറഞ്ഞ രീതികളിൽ ആഹാരത്തിൽ കൊഴുപ്പുകൾ സാരമായി കുറച്ച് കൊറോണറി രക്തക്കുഴലുകളിലെ തടസ്സം കാലക്രമേണ മാറ്റാൻ സാധിക്കുമെങ്കിൽ ഇത് മൂർദ്ധന്യാവസ്ഥയിൽ രോഗമെത്തിയവരുടെ ജീവൻ രക്ഷിക്കുന്നതിനോ, ആരോഗ്യം സംരക്ഷിക്കുന്നതിനോ സഹായകമാകുന്നില്ല. എങ്കിലും ഇത്തരം ആരോഗ്യപരമായ ആഹാരരീതികൊണ്ടുള്ള നേട്ടം ഒട്ടുംതന്നെ കുറച്ചുകാട്ടാനാവില്ല.

## വഴിതെറ്റുന്ന ഭക്ഷണശീലം

**ക**ഴിഞ്ഞ ഇരുപതോ, മുപ്പതോ ദശകങ്ങൾക്കുള്ളിൽ അമേരിക്കയിൽ ഹൃദ്രോഗ മരണനിരക്ക് അൻപതു ശതമാനംകൊണ്ടു കുറയുകയുണ്ടായി. മികച്ച ചികിത്സാസമ്പ്രദായങ്ങളുടെ ആവിർഭാവമോ, ഉപയോഗമോ ഒന്നുമല്ല ഇതിനുള്ള കാരണം. ഈ കാലഘട്ടത്തിനു തൊട്ടുമുമ്പ് പുകവലി അമേരിക്കയിൽ സാരമായി കുറഞ്ഞു. ഉയർന്ന രക്തസമ്മർദ്ദം, പ്രമേഹം തുടങ്ങി ഹൃദ്രോഗത്തിനു കാരണമാകുന്ന മറ്റ് അസുഖങ്ങളുടെ ശരിയായ ചികിത്സയ്ക്കു വേണ്ടത്ര പ്രാധാന്യവും നല്കി. ചിട്ടയായ വ്യായാമശീലം ആ രാജ്യത്തിന്റെ പ്രത്യേകതയായും മാറി. എന്നാൽ ഇതിനുപരിയായി ഈ കാലയളവിൽ പൂരിത ഫാറ്റി ആസിഡുകളടങ്ങിയ മൃഗക്കൊഴുപ്പുകളുടെ ഉപഭോഗം ഏകദേശം നാല്പതു ശതമാനംകൊണ്ടു കുറയുകയും അതിനു പകരം അപൂരിതക്കൊഴുപ്പുകൾ അടങ്ങിയ സസ്യയെണ്ണകളുടെ ഉപഭോഗം വർദ്ധിക്കുകയുമുണ്ടായി. ഇതുപോലെ ഭക്ഷണത്തിൽ പൂരിതക്കൊഴുപ്പുകളുടെ ഉപഭോഗം ചിട്ടയായി കുറച്ചിട്ടുള്ള ആസ്ട്രേലിയ, ഇസ്രായേൽ എന്നീ രാഷ്ട്രങ്ങളിലും ഹൃദ്രോഗ മരണനിരക്ക് അമേരിക്കയിലെന്നപോലെതന്നെ ഗണ്യമായി കുറഞ്ഞു. അതേസമയം ആഹാരരീതിയിൽ സാരമായ മാറ്റങ്ങൾ വരുത്താൻ സാധിക്കാത്ത യൂറോപ്യൻ രാഷ്ട്രങ്ങളിൽ പുകവലി സാരമായി കുറയുകയും വ്യായാമശീലം വളർത്തുകയും ചെയ്തിട്ടും 'കൊറോണറി ഹൃദ്രോഗ' മരണനിരക്ക് വ്യക്തമായ കുറവുകൾ ഒന്നുമുണ്ടാക്കിയിട്ടില്ല. അമേരിക്കയിലും മറ്റു രാജ്യങ്ങളിലും ഉണ്ടായതിനു കടകവിരുദ്ധമായിട്ടാണ് നമ്മുടെ കേരളത്തിലെ ഭക്ഷണശീലം നീങ്ങുന്നത്. അവരുപേക്ഷിച്ച മാംസക്കൊഴുപ്പുകൾ നമ്മുടെ ആഹാരത്തിൽ കടന്നുകൂടുകയും മാംസക്കൊഴുപ്പുകൾക്കു തുല്യമായ വെളിച്ചെണ്ണയുടെ ഉപഭോഗം വലുതായി കുറയാതെയും വന്നതിനാൽ അമേരിക്കയിൽ ഹൃദ്രോഗ മരണനിരക്ക് സാരമായി കുറയുമ്പോൾ സാമ്പത്തികമായി എത്രയോ പിറകിൽ നില്ക്കുന്ന കേരളത്തിൽ ഈ രോഗം ഒരു പകർച്ചവ്യാധിയുടെ ആവേശത്തോടെ വർദ്ധിച്ചുവരികയാണ്. ഇതു സാമ്പത്തികമായി പിന്നോക്കം നില്ക്കുന്ന ചെറുപ്പക്കാരുടെയിടയിൽ മറ്റു രാജ്യങ്ങളെ അപേക്ഷിച്ച് കൂടുതലായി കണ്ടുവരുന്നു എന്ന വസ്തുതയിൽ അതിശയിക്കാനൊന്നുമില്ല. കാരണം അനാരോഗ്യകരമായ ഭക്ഷണരീതിയും പുകവലിയും അവരുടെയിടയിലാണല്ലോ കൂടുതലായി കാണുന്നത്. കുടുംബത്തിന്റെ താങ്ങും തണലുമായ യുവാവിനെ ഒറ്റയടിക്കു യമപുരിയിൽ അയയ്ക്കുകയോ എന്നന്നേക്കുമായി തളർത്തുകയോ ചെയ്യുന്ന ഈ രോഗത്തിനെതിരായ പ്രതിരോധശ്രമങ്ങൾ ആരംഭിക്കേണ്ട കാലം അതിക്രമിച്ചിരിക്കുകയാണ്. അയാളുടെ വിയോഗം ഒരു കുടുംബത്തെ അനാഥമാക്കുക മാത്രമല്ല ചെയ്യുന്നത്. അതു രാഷ്ട്രത്തിന്റെ സമ്പദ്ഘടനയിൽത്തന്നെ വിള്ളലുണ്ടാക്കുകയാണ്. ഇത്തരം രോഗം ബാധിച്ചവരെ ശരിയായി ചികിത്സിക്കണമെങ്കിൽ വളരെ ചെലവേറിയ സംരംഭങ്ങളും ചികിത്സാസംവിധാനങ്ങളും ആവശ്യമാണ്. അങ്ങനെ ഇത്തരം രോഗം വന്ന എല്ലാവർക്കും മുന്തിയ ചികിത്സാസൗകര്യം നല്കാനുള്ള സാമ്പത്തികഭദ്രത ഇപ്പോൾ നമുക്കില്ലായെന്നതാണു വസ്തുത. എന്നാൽ ഇതിനു വേണ്ടുന്ന തുകയുടെ വളരെ ചെറിയൊരംശം ബുദ്ധിപൂർവ്വം രോഗപ്രതിരോധത്തിനു ചെലവഴിക്കുകയാണെങ്കിൽ ഈ രോഗത്തിന്റെ കടന്നാക്രമണത്തെ നമുക്കു തടഞ്ഞുനിർത്താനാവും. ഈ രോഗം പ്രതിരോധിക്കാവുന്നതുംതടഞ്ഞുനിർത്താവുന്നതും ജീവിതത്തിന്റെ വസന്തത്തിൽനിന്നു ജീവിതസായാഹ്നത്തിലേക്കു നീട്ടിവയ്ക്കാനോ കഴിയുമെന്നുള്ള വസ്തുത അമേരിക്കയും ആസ്ട്രേലിയയും ഇസ്രയേലും തെളിയിച്ചിരിക്കുകയാണ്.

## ഡോ: ബഞ്ചമിൻ

**മ**ലയാളിയുടെ ആഹാരരീതിയെപ്പറ്റി നടന്നിട്ടുള്ള പഠനങ്ങൾ വിശദീകരിച്ചുകൊണ്ട് ഡോ. കെ. ജെ. ബഞ്ചമിൻ ഇങ്ങനെ പറയുന്നു.

ഇരുപത്തഞ്ചു വർഷങ്ങൾക്കുമുമ്പ് 'അമേരിക്കൻ റിപ്പോർട്ടർ' പ്രസിദ്ധീകരിച്ച ഒരു കുറിപ്പിൽ കേരളീയ ഗ്രാമങ്ങളിലെ ആഹാരം-മരച്ചീനി, പയർ, മുതിര ഇവയെല്ലാംകൂടി സമന്വയിപ്പിച്ച പുഴുക്കും, ചെറിയ തരം മത്സ്യങ്ങളിട്ടു തയ്യാറാക്കിയ കറിയും കഞ്ഞിയും- ഒരു സമ്പൂർണ്ണാഹാരം (well balanced diet) ആണെന്നു രേഖപ്പെടുത്തിയിട്ടുണ്ട്. ഈ മിശ്രിതം അവർ സൂക്ഷ്മമായ പഠനത്തിനു വിധേയമാക്കിയപ്പോൾ ഒരു വളർച്ചയെത്തിയ മനുഷ്യനാവശ്യമായ മാംസ്യം, മാംസ്യത്തിൽത്തന്നെയുള്ള എസൻഷ്യൽ അമിനോ ആസിഡ്, മിനറൽസ്, ട്രെയ്സ് എലമെന്റ്സ്, എസൻഷ്യൽ ഫാറ്റിയാസിഡ്സ്, വൈറ്റമിൻസ്, കാർബോഹൈഡ്രേറ്റ് അഥവാ അന്നജം എന്നിവ വേണ്ടരീതിയിൽ അടങ്ങിയിരിക്കുന്നുവെന്നു കണ്ടെത്തി. മനുഷ്യാരോഗ്യത്തിന്റെ പോഷണത്തിന് അനിവാര്യമായ ഘടകങ്ങളായ മാംസ്യം, അന്നജം, സ്നേഹദ്രവ്യങ്ങൾ എന്നീ ത്രിമൂർത്തികൾ അടങ്ങിയ നമ്മുടെ ആഹാരരീതിയുടെ മേന്മയാണ് ഈ അമേരിക്കൻ പഠനം ചൂണ്ടിക്കാണിക്കുന്നത്. ആഹാരപദാർത്ഥങ്ങളിൽനിന്നും അമിതമായി ശരീരത്തിലേക്കു വരുന്ന പൂരിതക്കൊഴുപ്പിനെ കുറയ്ക്കുവാൻ ചെറുതരം മത്സ്യങ്ങളുടെ ഉപയോഗംമൂലം സാധിക്കുന്നുവെന്നും ഈ പഠനം സൂചിപ്പിക്കുന്നു.





എന്നാൽ ഈ ആഹാരരീതിയിൽനിന്നും വ്യത്യസ്തമായി, മത്സ്യത്തിനു പകരം മാംസം ധാരാളമായി കഴിക്കുവാൻ തുടങ്ങിയപ്പോൾ നമ്മുടെ ആഹാരക്രമത്തിന്റെ സമതുലിതത്വം നഷ്ടമായിത്തീർന്നു. മലയാളികളുടെ വെളിച്ചെണ്ണയുടെ ഉപയോഗവും മാംസാഹാരപ്രധാനമായ ഭക്ഷണരീതിയും കൊളസ്ട്രോൾ വർദ്ധിപ്പിക്കുവാൻ ഇടയാക്കുകയും ഹൃദ്രോഗം ഉണ്ടാക്കുന്നതിനു വഴിതെളിക്കുകയും ചെയ്യുന്നു. കൊളസ്ട്രോൾ നമ്മുടെ ശരീരത്തിന് ആവശ്യമാണ്. എന്നാൽ അതിന്റെ അളവ് വർദ്ധിക്കുമ്പോഴാണ് അപാകതയുണ്ടാകുന്നത്. കൊളസ്ട്രോൾ വർദ്ധനവുകൊണ്ടു മാത്രമല്ല, ഹൃദ്രോഗം ഉണ്ടാകുന്നതെന്നു പുതിയ പഠനങ്ങൾ തെളിയിക്കുന്നു. ഒരാൾക്കാവശ്യമായ കൊളസ്ട്രോളിന്റെ അളവ് 250 മില്ലിഗ്രാംവരെയാണ്. ഇത് 400 മില്ലിഗ്രാംവരെ ആയാലും വലിയ കുഴപ്പമൊന്നുമില്ലായെന്നാണ് 'ബ്രിട്ടീഷ് ലാൻഡ്സെറ്റ്' എന്ന മെഡിക്കൽ ജേർണൽ റിപ്പോർട്ടു ചെയ്തിരിക്കുന്നത്. കൊളസ്ട്രോൾ വർദ്ധനവിനെപ്പറ്റി നിരന്തരം മുന്നറിയിപ്പുകൾ വന്നുകൊണ്ടിരിക്കുമ്പോൾ ആരും ശ്രദ്ധയിൽപ്പെടുത്താത്ത ഒന്നാണ് കൊളസ്ട്രോൾ ക്രമാതീതമായി കുറഞ്ഞാൽ ശരീരത്തിനുജീവൻ നിലനിർത്താൻ കഴിയാതെ വരും എന്ന വസ്തുത.



*ഡോ: ബഞ്ചമിൻ*

പൂരിതക്കൊഴുപ്പുകൾ അടങ്ങിയ ഭക്ഷ്യവസ്തുക്കളുടെ ഉപയോഗംകൊണ്ടു മാത്രം സംഭവിക്കുന്ന ഒന്നല്ല ഹൃദയസംബന്ധമായ രോഗങ്ങൾ. ഇതിനു ഭൂമിശാസ്ത്രപരമായ സവിശേഷതകൾക്കും വലിയ പങ്കുണ്ട്. അമേരിക്കയിലും ഇംഗ്ളണ്ടിലുമൊക്കെ നടന്ന ചില പഠനങ്ങൾ 'ട്രെയ്സ് എലമെന്റ് ഡെഫിഷ്യൻസി'യുള്ള-സെലീനിയം മാംഗനീസ്, മോളിബ്ഡിനം, കോപ്പർ, അയഡിൻ ഇവ ഇല്ലാത്ത-ഭൂപ്രദേശങ്ങളിൽ ജീവിക്കുന്നവർക്ക് ഹൃദയരോഗങ്ങൾ ധാരാളമായി കണ്ടുവരുന്നുവെന്നു പറയുന്നു. ഇതിന്റെ വെളിച്ചത്തിൽ ആഹാരരീതിയാണ് ഹൃദയരോഗങ്ങൾക്കു കാരണമാകുന്നതെന്ന വാദത്തിനെ പുനർവിചിന്തനത്തിനു വിധേയമാക്കേണ്ടിയിരിക്കുന്നു.

## നിയന്ത്രിത ആഹാരം

**മ**നുഷ്യന്റെ പ്രവൃത്തിയെ മൂന്നായി തരംതിരിച്ചിരിക്കുന്നു. സെഡെന്ററി, മോഡറേയ്റ്റ്, ഹെവി എന്നിങ്ങനെ. 1500, 1800, 2200 കലോറി ഊർജ്ജം യഥാക്രമം ഇവയോരോന്നിനും ആവശ്യമാണെന്നാണ് വൈദ്യശാസ്ത്രം പറയുന്നത്. ഇതു ശാസ്ത്രീയമായി ശരിയാണെങ്കിലും ഇന്നത്തെ പ്രായോഗികജീവിതത്തിൽ ഇത്രയും കലോറി ആവശ്യമില്ല. അതുകൊണ്ട് ഇന്നത്തെ അവസ്ഥയിൽ ആഹാരം വളരെ നിയന്ത്രിച്ചു മാത്രമേ ഉപയോഗിക്കാവൂ. ഒരുനേരം ആഹാരം കഴിക്കുന്നവൻ യോഗിയും രണ്ടുനേരം ആഹാരം കഴിക്കുന്നവൻ ഭോഗിയും മൂന്നുനേരം ആഹാരം കഴിക്കുന്നവൻ രോഗിയും നാലുനേരം ആഹാരം കഴിക്കുന്നവൻ ദ്രോഹിയുമാണെന്നാണ് പ്രകൃതിചികിത്സയിൽ ആഹാരത്തെക്കുറിച്ചു പറയുന്നത്. ഇന്നത്തെ സാഹചര്യത്തിൽ ഇതിനു വളരെ സാംഗത്യമുണ്ട്.

സസ്യാഹാരങ്ങൾക്കു പ്രാധാന്യം നല്കുകയും ഫാസ്റ്റിംഗ് നടത്തുകയും ചെയ്യുന്ന ഒരാൾക്ക് രോഗങ്ങളിൽനിന്നും വിമുക്തനായിത്തീരാൻ കഴിയും. ഫാസ്റ്റിംഗിലൂടെ മനുഷ്യശരീരത്തിലെ ജീർണ്ണാംശങ്ങൾ ഇല്ലാതായി ശരീരം ഊർജ്ജസ്വലമാകുകയാണ്. എണ്ണയിൽ വറുത്ത ആഹാരസാധനങ്ങൾ പ്രത്യേകിച്ച് ഒന്നിൽക്കൂടുതൽ തവണ ഉപയോഗിച്ച എണ്ണയിൽ തയ്യാറാക്കിയ ആഹാരങ്ങൾ ഉപയോഗിക്കാൻ പാടില്ല. പച്ചക്കറികൾതന്നെ പാചകം ചെയ്യാതെ കഴിക്കുന്നതാണ് ഏറ്റവും നല്ലത്. ഇന്നു നാം ഉപയോഗിക്കുന്ന പച്ചക്കറികൾ കീടനാശിനികൾ ഉപയോഗിച്ചവയാണെന്ന വസ്തുത പ്രാധാന്യമർഹിക്കുന്നു. കീടനാശിനികൾ ഉപയോഗിച്ച ഭക്ഷ്യവസ്തുക്കൾ ഉപയോഗിക്കുന്നത് പുരുഷ വന്ധ്യതയ്ക്കു കാരണമാകുന്നു എന്നു പഠനങ്ങൾ തെളിയിക്കുന്നു.

നമ്മുടെ ആഹാരത്തെ ഇന്ത്യൻ ഫിലോസഫി രജോഗുണമുള്ളവയെന്നും തമോഗുണമുള്ളവയെന്നും രണ്ടായി തരംതിരിച്ചിട്ടുണ്ട്. രജോഗുണപ്രധാനമായവ സസ്യാഹാരങ്ങളും തമോഗുണപ്രധാനമായവ മാംസാഹാരങ്ങളുമാണ്. ഈ തത്ത്വം ഗാന്ധിജി ഉൾക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ അഹിംസാസിദ്ധാന്തം രൂപപ്പെടുത്തുന്നതിനു പിറകിൽ സസ്യാഹാരപ്രധാനമായ ഭക്ഷണരീതിക്കു വലിയ സ്ഥാനമുണ്ടായിരുന്നു.

ഇന്നത്തെ ആഹാരരീതിയിൽ പൊതുവേ നമുക്കു പോരായ്മകൾ കണ്ടെത്താമെങ്കിലും നല്ല സാമ്പത്തിക പശ്ചാത്തലമുള്ള കുടുംബങ്ങളിലെ കുട്ടികളുടെ വളർച്ചയും വികസിതരാജ്യങ്ങളിലെ കുട്ടികളുടെ വളർച്ചയും തുല്യമായിത്തീർന്നിരിക്കുന്നുവെന്ന യാഥാർത്ഥ്യം തള്ളിക്കളയാനാവില്ല. ഇതു സാദ്ധ്യമായതിനു പിന്നിൽ പുതിയ ആഹാരസമ്പ്രദായത്തിനു വലിയ പങ്കാണുള്ളത്.

പണ്ടു നാം അനുവർത്തിച്ചിരുന്ന ഭക്ഷണക്രമ

ത്തിൽ പോഷകമൂല്യങ്ങളെക്കുറിച്ചു പ്രത്യക്ഷത്തിൽ ഒന്നുംതന്നെ അറിഞ്ഞിരുന്നില്ലെങ്കിൽക്കൂടി അതു ശാസ്ത്രീയമായിരുന്നു എന്നതാണു വാസ്തവം. ഒരുദാഹരണം പറഞ്ഞാൽ, ഇലയിൽ പലതരം തൊടുകറികൾ വിളമ്പുന്നതിന്റെ ക്രമം നിശ്ചയിച്ചിരിക്കുന്നത് രുചിയെ വിവേചിച്ചറിയാനുള്ള നാക്കിന്റെയും തലച്ചോറിന്റെയും പ്രകൃതത്തിനനുസരിച്ചായിരുന്നുവെന്നു പില്ക്കാല ഗവേഷണങ്ങൾ ചൂ...ാണിക്കുന്നു.

## തീൻമേശകളിലെ പുതുവിഭവങ്ങൾ

**കു**ടുംബസദസ്സുകളുടെ തീൻമേശകളിൽ ഫ്രൈഡ്റൈസും ചില്ലിചിക്കനും ജിഞ്ചർ ചിക്കനും നൂഡിൽസും ടൊമാറ്റോസോസും നിറയുകയാണ്. സായാഹ്നസവാരികൾ 'ഡൈനിംഗ് ഔട്ടു'കളായി പാതയോരങ്ങളിലെ ഫാസ്റ്റ് ഫുഡ് ജോയിന്റുകളിലെ ഹാംബർഗറിലും ഹോട്ട്ഡോഗിലും വിശപ്പിന്റെ ശമനസങ്കേതങ്ങൾ കണ്ടെത്തുന്നു. കാമ്പസ് കാന്റീനുകളിൽ ഐസ്ക്രീമും മസാലദോശയും കട്‌ലറ്റും ബിരിയാണിയും തംസപ്പും സൗഹൃദങ്ങളുടെയും പ്രണയങ്ങളുടെയും മദ്ധ്യത്തിൽ കുളിർ കോരിയിടുന്നു. സ്കൂൾബാഗ് ടിഫിൻബോക്സുകളിലെ ബ്രെഡും ബട്ടറും ജാമും സാൻഡ്‌വിച്ചും ചപ്പാത്തിയും കോൺഫ്ളേക്സും കനംതൂങ്ങുന്ന സിലബസ്സുകളുടെ ഇടനേരങ്ങളിൽ രുചി പകർന്നിടുന്നു. ഹോട്ടലുകളിലെ മെനു കാർഡുകളിൽ ചൈനീസ് വിഭവങ്ങൾക്കും സൂപ്പുകൾക്കും തണ്ടൂരികൾക്കും ഓർഡറുകൾ പതിയുന്നു. പെട്ടിക്കടകളിൽ പെപ്സിബോട്ടിലുകൾക്കു ഡിമാൻഡ് വർദ്ധിക്കുന്നു. ടെലിവിഷൻ സ്ക്രീനുകളിലെ സുന്ദരികളായ വീട്ടമ്മമാർ പായ്ക്കറ്റുകളിലും ടിന്നുകളിലും അടച്ച ഇഡ്ഡലിപ്പൊടിയും പുട്ടുപൊടിയും സാമ്പാർപ്പൊടിയും തുടങ്ങി അച്ചാറും പായസവുമായി നടന്നുവന്ന് പാചകവേഗതകളുടെ വാചകങ്ങൾ വിളമ്പുന്നത് യഥാർത്ഥ ജീവിതത്തിലെ വീട്ടമ്മമാരുടെ നിനവുകളെ നിറംപിടിപ്പിക്കുന്നു. രസനയിലേക്കും നാസികയിലേക്കും തുളച്ചുകയറുന്ന രുചി-ഗന്ധശക്തികൾ ഭക്ഷണപദാർത്ഥങ്ങളുടെ കൊതിപ്പിക്കുന്ന സ്വാദുകളിലേക്കു മാടിവിളിക്കുന്നു. ഒന്നിലധികം കോഴ്സുകളുള്ള ഡിന്നറുകളുടെ രസഭേദങ്ങൾ ആഹരണവൈവിധ്യങ്ങളുടെ പുതുപുരാണം കണ്ടെത്തുകയാണ്. 'ഡൈനിംഗ് ഇന്നു'കളേക്കാൾ 'ഡൈനിംഗ് ഔട്ടു'കൾക്ക് എണ്ണം വർദ്ധിക്കുകയാണ്. ഇടവേളകളിലെ ലഘുഭക്ഷണങ്ങൾക്കും മാറ്റുകൂടുകയാണ്. 'അന്നവിചാരം മുന്നവിചാരം' എന്ന പഴഞ്ചൊല്ല് അതിന്റെ ഉപരിപ്ളവതയിൽ മലയാളി സാർത്ഥകമാക്കുന്നു. ഒരു കൊളാഷുപോലെ മലയാളികളുടെ ഭക്ഷണരീതി കലങ്ങിമറിയുകയാണ്.

സ്ഥിരമായി 'ഡൈനിംഗ് ഔട്ടു' നടത്തുന്ന തിരുവനന്തപുരം നഗരത്തിലെ ഒരു വീട്ടമ്മ: "ഞങ്ങൾ ഭാര്യാഭർത്താക്കന്മാർ ജോലിക്കാരാണ്. ഓഫീസിലെ ജോലികഴിഞ്ഞു വീട്ടിൽ വരുമ്പോഴേക്കും നന്നായി ക്ഷീണിച്ചിരിക്കും. അപ്പോഴേക്കും സ്കൂളിൽനിന്നും കുട്ടികളും എത്തും. അവരുടെ കാര്യങ്ങൾ നോക്കണം. പ്രത്യേകിച്ചു പഠനത്തിൽ സഹായിക്കണം. അപ്പോൾ അടുക്കളക്കാര്യങ്ങൾ നോക്കാൻ ഒരാളെക്കൊണ്ടു സാധിച്ചില്ലെന്നു വരും. അവധിദിവസങ്ങളിൽ മറ്റെങ്ങും യാത്രയില്ലെങ്കിൽ മാത്രമേ വീട്ടിൽ ആഹാരം തയ്യാറാക്കൂ. ഇവിടുത്തെ ജീവിതത്തിന് അതേ സാധിക്കുകയുള്ളൂ. നമ്മുടെ പഴയ രീതിയിലുള്ള ഭക്ഷണരീതി ഇവിടെ എങ്ങനെ പിന്തുടരാൻ കഴിയും? എവിടെ ആഹാരം കഴിക്കാൻ കയറിയാലും പുതിയതരം ഭക്ഷണങ്ങൾ. കുട്ടികൾക്കും അതാണിഷ്ടം."

സ്ത്രീയുടെ സ്വയംഭരണസ്ഥാപനമായ അടുക്കള സ്വയം അധികാരവികേന്ദ്രീകരണത്തിനു തയ്യാറായിക്കഴിഞ്ഞിരിക്കുന്നു. ഈ ചുമതല പുരുഷനുംകൂടി വഹിക്കുവാൻ സന്നദ്ധമാകാതിരുന്നാൽ നമുക്കു പൂർണ്ണമായും നഷ്ടമാകാൻ പോകുന്നത് ഇത്രനാളും പവിത്രമായി സൂക്ഷിച്ചിരുന്ന നമ്മുടെ ഭക്ഷണ സംസ്കാരമാണ്. അതുമൂലം നമുക്കു പകരം ലഭിക്കുന്നത് നിത്യമായ രോഗങ്ങൾക്ക് അടിമകളായ ഒരു ജനസഞ്ചയത്തെയാണ്. മാറ്റത്തിന്റെ പ്രചണ്ഡമായ കാറ്റടിക്കുമ്പോൾ അതിൽ തകർന്നുവീഴാതെ സംരക്ഷിക്കേണ്ട സാംസ്കാരികസ്ഥാപനമാണ് പാരമ്പര്യമായി നമുക്കു കിട്ടിയ അടുക്കള. അതിന് ഒരു ക്ഷേത്രത്തിന്റെ പരിശുദ്ധിയുണ്ട്. ശുദ്ധികലശം നടക്കേണ്ടത് പുരുഷമനസ്സിന്റെ അകത്തളങ്ങളിലാണ്. നമ്മുടെ ഓരോ അടുക്കളയും ഓരോ നളനെ കാത്തിരിക്കുകയാണ്. ഇതാണ് മുകളിൽ സംസാരിച്ച ഉദ്യോഗസ്ഥയായ വീട്ടമ്മ നമ്മെ ഓർമ്മപ്പെടുത്തുന്നത്.

ഓരോ ദേശത്തിന്റെയും സവിശേഷതകളുമായി ചേർന്നുനില്ക്കുന്നതാണ് അതതു ദേശത്തിലെ ആഹാരരീതി. ഇതിൽനിന്നും ഭിന്നമല്ല കേരളത്തിന്റേതും. കാലത്തിന്റെ വ്യതിയാനങ്ങൾക്ക് അനുപൂരകമായി പരിവർത്തനങ്ങൾ സംഭവിച്ചിട്ടുണ്ട്. ഇതിൽ അഭിലഷണീയമായവയും അല്ലാത്തവയുമുണ്ട്. അസ്വീകാര്യമായ ആഹാരക്രമത്തെപ്പറ്റി വൈദ്യശാസ്ത്രം നിരന്തരം മുന്നറിയിപ്പു നല്കുന്നതിന്റെ പിന്നിൽ അതു വരുത്തിത്തീർക്കുന്ന ആരോഗ്യപ്രശ്നങ്ങളെക്കുറിച്ചുള്ള വിവേകമുണ്ട്. ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളുമായും ലോകത്തിലെ മറ്റു പ്രദേശങ്ങളുമായും താരതമ്യംചെയ്തു നോക്കുമ്പോൾ ആരോഗ്യപരിപാലനത്തിലും ആയുർദൈർഘ്യത്തിലും കേരളം വളരെ മുന്നിലാണ്. (കേരള മോഡൽ എന്ന പ്രശംസയോർക്കുക) എന്നാൽ അനതിവിദൂരമായ ഭാവിയിൽ ഈ മികവിന്റെ തായ്‌വേരുകൾ ദ്രവിക്കും എന്നതിൽ തർക്കമില്ല. ആയുർദൈർഘ്യം കൂട്ടാൻ നമ്മുടെ വൈദ്യശാസ്ത്രത്തിനു കഴിഞ്ഞുവെങ്കിൽത്തന്നെയും മുൻകാലങ്ങളെ അപേക്ഷിച്ച് രോഗാവസ്ഥയ്ക്കു വർദ്ധനവുണ്ടായിട്ടുണ്ടെന്ന വസ്തുത മറച്ചുവയ്ക്കാൻ കഴിയില്ല. ഇതിനൊരു പരിഹാരമെന്ന നിലയിലാണ് വൈദ്യശാസ്ത്രം 'ഡയറ്റിംഗ്' ആവശ്യപ്പെടുന്നത്.

## ആഹാരരീതി ഒരു സർവേ

**ത**ലസ്ഥാനനഗരിയായ തിരുവനന്തപുരത്തു താമസിക്കുന്ന തിരഞ്ഞെടുത്ത പത്തുപേരോട് അവരുടെ ഭക്ഷണരീതിയെപ്പറ്റി അഭിപ്രായം ആരായുകയുണ്ടായി. അതിൽനിന്നും പൊതുവേ വീട്ടിൽനിന്നും സ്ഥിരമായി ഭക്ഷണം കഴിക്കുന്നവരുടെ എണ്ണം താരതമ്യേനന കുറവാണെന്നറിയാൻ കഴിയുന്നു. മാംസാഹാരത്തിനാണ് സസ്യാഹാരത്തെക്കാൾ പ്രിയം. ചിട്ടയായി ഭക്ഷണം കഴിക്കുന്നവരുടെ എണ്ണം ചുരുക്കം. ദിവസം മൂന്നുനേരം ഭക്ഷണം കഴിക്കുന്നവരാണ് അധികവും. പുതിയ രീതിയിലുള്ള ഭക്ഷണപദാർത്ഥങ്ങളോട് ആഭിമുഖ്യം പുലർത്തുന്നവരിൽ യുവജനങ്ങളാണ് മുന്നിൽ. വിശദവിവരം താഴെ ചിത്രീകരിച്ചിരിക്കുന്നു: (പട്ടിക : പേജ് 25-ൽ)

കേരളത്തിന്റെ സാമൂഹ്യ അധികാരഘടനയിൽ വന്നുചേർന്ന പരിവർത്തനം പൊതുവേ മലയാളികളുടെ ആഹാരരീതിയിൽ ഏതെങ്കിലും തരത്തിലുള്ള അസ്പൃശ്യതകളെ ഇല്ലാതാക്കിയിരിക്കുന്നു. വർത്തമാനകാല സാഹചര്യത്തിൽ ഒരു ന്യൂനപക്ഷം മാത്രമേ സമ്പൂർണ്ണ മാംസേതര ഭോജനവ്യവസ്ഥ പിന്തുടരുന്നുള്ളൂ. എന്നാൽ മറ്റുള്ളവർ തനതായ ഭക്ഷണ മാതൃകകളാണോ പൂർണ്ണമായും അനുവർത്തിക്കുന്നതെന്ന് അന്വേഷിക്കുമ്പോഴാണ് അതിൽ സംഭവിച്ച മാറ്റത്തെക്കുറിച്ചു നമുക്കു ബോദ്ധ്യമുണ്ടാകുന്നത്. ചോറിന്റെയൊപ്പം മലക്കറി, ഇലക്കറി കിഴങ്ങുവർഗ്ഗങ്ങൾ, പാലുല്പന്നങ്ങൾ, മത്സ്യമാംസങ്ങൾ തുടങ്ങിയവ ആനുപാതികമായി മാറിമാറി ഉപയോഗിച്ചിരുന്ന നമ്മുടെ ജനത കാർഷികവൃത്തിയുടെ അപചയത്തിലൂടെ അതിന്റെ സന്തുലിതത്വം നഷ്ടമാക്കി. കായികാദ്ധ്വാനപ്രധാനമായ ജീവിതരീതിക്ക് ഈ ആഹാരരീതി അഭിലഷണീയവുമായിരുന്നു. കാർഷികേതര ഉദ്യോഗങ്ങളിലേക്കു മലയാളികൾ ചുവടുമാറുകയും നാഗരികജീവിതം അനുക്രമം വികസിക്കുകയും ചെയ്തതിന്റെ ഫലമായി തനതായ ഭക്ഷണരീതിയിലെ സ്വീകാര്യമായവ പരിരക്ഷിക്കാനും പിന്തുടരാനും സാധിക്കാത്ത ഒരവസ്ഥയിലേക്കു നിർബന്ധപൂർവ്വം എത്തപ്പെട്ടു. അടുക്കളയുടെ മുഖ്യ കാര്യകർത്തൃത്വം വഹിച്ചിരുന്ന സ്ത്രീകൾ പുരുഷന്മാർക്കൊപ്പം ഇന്നു വീടുവിട്ടിറങ്ങുകയും ഗാർഹികജോലികൾക്കു ഭൃത്യജനങ്ങളേയും ലഭ്യമാകാതെ വരികയും ചെയ്ത സാഹചര്യത്തിൽ വീടുകളിലെ പാചകം ഉല്ലാസയാത്രകളുമില്ലാത്ത അവധിക്കാല വിനോദമായി ചുരുങ്ങിയിരിക്കുന്നു. ഇത് ഓഫീസുകളിൽ ജോലിചെയ്യുന്നവരുടെയിടയിൽ മാത്രമല്ല, ഇതര തൊഴിലുകളിൽ ഏർപ്പെടുന്നവരുടേയും സ്ഥിതിയാണ്. ഇത്തരമൊരു സാഹചര്യമാണ് ഹോട്ടലുകളുടേയും ഫാസ്റ്റ് ഫുഡ് വാഗണുകളുടേയും തട്ടുകടകളുടേയും എണ്ണം വർദ്ധിപ്പിച്ചത്.

ഭക്ഷണസമയങ്ങളിൽ നഗരങ്ങളിലേയും ഗ്രാമങ്ങളിലേയും ഭക്ഷണശാലകളിൽ ആഹാരം കഴിക്കാനായി ക്യൂ നില്ക്കുന്നവരുടെ കാഴ്ച മലയാളികളുടെ നിത്യജീവിതത്തിലെ ഒരു ഭാഗമായി മാറിയിരിക്കുന്നു. വൈകുന്നേരങ്ങളിൽ നഗരങ്ങളിൽ വന്നുചേരുന്ന തട്ടുകടകളുടേയും ഫാസ്റ്റ് ഫുഡ് വാഗണുകളുടേയും എണ്ണം അനുദിനം പെരുകിക്കൊണ്ടിരിക്കുന്നു. ഇവിടേക്ക് ഇരുചക്രവാഹനങ്ങളിലും കാറുകളിലുമടക്കം വന്നിറങ്ങുന്ന കുടുംബാംഗങ്ങൾ സന്തോഷത്തോടെ ആഹാരം കഴിച്ചു വീട്ടിലിരിക്കുന്നവർക്കുവേണ്ടി ഒരു ഭക്ഷണപ്പൊതിയും വാങ്ങി മടങ്ങുന്നു. അടുത്ത പ്രഭാതത്തിലേക്കുള്ളതു വാങ്ങി ഫ്രിഡ്ജിൽ കേടുകൂടാതെ സൂക്ഷിക്കുന്നവരുടേയും എണ്ണം കുറവല്ല. ഇത്തരം ആഹാരശാലകളിൽനിന്നും ലഭ്യമാകുന്ന ഭക്ഷണപദാർത്ഥങ്ങൾ ഏതുതരത്തിലുള്ളതാണെന്ന അറിവാണ് നമ്മുടെ മാറിയ ഭക്ഷണചരിത്രത്തിലേക്കു വെളിച്ചം ചൊരിയുന്നത്.



## മാംസ്യാഹാരത്തിന് പ്രാധാന്യം

**നി**ലവിലുള്ള സാഹചര്യത്തിൽ മലയാളി മാംസാഹാരപ്രധാനമായ ഭക്ഷണരീതിയാണ് പൊതുവേ സ്വീകരിച്ചിരിക്കുന്നതെന്ന് അന്വേഷണം തെളിവു നല്കുന്നു. സ്വഗൃഹത്തിലെ അടുക്കളയിൽ തയ്യാറാക്കുന്ന ഭക്ഷണത്തിൽ ആരോഗ്യപോഷണത്തിനിണങ്ങുന്ന ഭക്ഷ്യപദാർത്ഥങ്ങൾ ഉൾപ്പെടുത്താൻ കഴിയുന്നതിന്റെ സ്ഥാനത്ത് പുറത്തുനിന്നും ഭക്ഷണം വാങ്ങിക്കഴിക്കാൻ നിർബന്ധിക്കപ്പെടുമ്പോൾ ശരീരത്തിനാവശ്യമായ ഭക്ഷണം എന്നതിലുപരി ആഹാരസാധനങ്ങളുടെ ലഭ്യതയ്ക്കനുസരിച്ച് ഭക്ഷണാഭിരുചിയെ നിയന്ത്രിക്കുകയേ നിർവ്വാഹമുള്ളൂ. മാത്രവുമല്ല, മാംസാഹാരപ്രധാനമായ ഭക്ഷണശാലയിൽനിന്നും ആഹാരം കഴിക്കുമ്പോൾ മത്സ്യവും മാംസവും വാങ്ങാത്തവരോട് സാധാരണ ഹോട്ടലുടമകളും ജോലിക്കാരും പുച്ഛവും പരിഹാസവും കലർന്ന സമീപനമാണു പുലർത്തുന്നത്. പൊതുവേ സസ്യാഹാരപ്രധാനമായ ഭക്ഷണാലയങ്ങളുടെ എണ്ണം കേരളത്തിൽ കുറഞ്ഞുവരികയാണ്.

കാർഷികോല്പന്നങ്ങളുടെ സ്വയംപര്യാപ്തതയുള്ള ഒരു കാലയളവിലാണ് മുഖ്യമായും നമ്മൾ തനതെന്ന് അഭിമാനിക്കുന്ന ഭക്ഷണസമ്പ്രദായം ഇവിടെ നിലനിന്നിരുന്നത്. മുഖ്യമായും അന്യസംസ്ഥാനങ്ങളിൽനിന്നും ഇറക്കുമതിചെയ്യുന്ന കാർഷിക വിഭവങ്ങളാണ് നാമിന്ന് ഉപയോഗിക്കുന്നത്. ഇവ പരിശോധിച്ചാൽ ഇവയിൽ പുഴുക്കുത്തിന്റെ അടയാളം കാണാറേയില്ല. ഇതു കാണിക്കുന്നത് അവയിൽ ഉപയോഗിച്ചിരിക്കുന്ന കീടനാശിനികളുടെ വീര്യത്തെയാണ്. ഇതു കാരണം ഇത്തരം ഉല്പന്നങ്ങൾ വളരെപ്പെട്ടെന്നുതന്നെ നശിക്കുകയും ചെയ്യുന്നു. കമ്പോളങ്ങളിൽ കൂടുതൽ വിലമതിക്കണം എന്ന ലക്ഷ്യം മാത്രമേ ഇതിന്റെ ഉല്പാദകർക്കുള്ളൂ. ഇതുപോലെതന്നെയാണ് അന്യസംസ്ഥാനങ്ങളിൽനിന്നും കൊണ്ടുവരുന്ന രോഗംബാധിച്ച മാടുകളുടെ ഇറച്ചിയുടെയും പാട്ടത്തൈരിന്റെയും കാര്യം. പൊതുവേ ഇന്നു നമ്മുടെ ഭക്ഷണസാമഗ്രികളിൽ മാലിന്യം വർദ്ധിച്ചയളവിൽ അടങ്ങിയിരിക്കുന്നു. ഇതിന്റെകൂടെയാണ് ഗാർഹികപാചകം ഇല്ലാതായിക്കൊണ്ടിരിക്കുന്നതുമൂലമുണ്ടാകുന്ന അവസ്ഥകൾ!

മലയാളപാരമ്പര്യത്തിലെ കറികളുടെ ഗുണനിലവാരം ഓർമ്മപ്പെടുത്തുന്ന ഒരു കഥ വരരുചിയുമായി ബന്ധപ്പെട്ടിട്ടുണ്ട്-ഊണിന് നൂറുകൂട്ടം കറികൾ ആവശ്യപ്പെട്ടപ്പോൾ അതിന്റെ സ്ഥാനത്ത് ഒരിഞ്ചിക്കറികൊണ്ടതു സാധിതമാക്കിയ കഥ. നമ്മുടെ ഒരിഞ്ചിക്കറി നൂറുകൂട്ടം കറികൾക്കു സമമാണെന്നർത്ഥം. എന്നാൽ ഇതിനെക്കുറിച്ചു നാമിന്നെത്രമാത്രം ചിന്തിക്കാറുണ്ട്? ഹോട്ടലുകളിൽനിന്നും ലഭ്യമാകുന്ന ഊണിന്റെയൊപ്പം ഇഞ്ചിക്കറി ഇന്ന് ഒരപൂർവ്വ വസ്തുവാണ്. ഇഞ്ചിക്കറി കഴിക്കാൻ ആഗ്രഹിക്കുമ്പോൾ പായ്ക്കറ്റിൽ നമുക്കിന്ന് അതു സുലഭമായതിനാൽ എന്തിനു നാം സങ്കടപ്പെടണം!

ഇന്നത്തെ അവസ്ഥയിൽ വീടുകളിൽനിന്നും ആഹാരം കഴിക്കാതെ പുറത്തുപോകുന്നവരിൽ നല്ലൊരു ശതമാനം യുവജനങ്ങളും വീടുവിട്ടുള്ള തൊഴിലിലേക്കർപ്പെടുന്നവരുമാണ്. കലാലയങ്ങളിൽ വീടുകളിൽനിന്നും ആഹാരം കൊണ്ടുവന്നു കഴിക്കുന്ന സമ്പ്രദായം വളരെ കുറഞ്ഞിരിക്കുന്നു. ഇതുപോലെതന്നെയാണ് ഓഫീസ് ജീവനക്കാരുടേയും അദ്ധ്യാപകരുടേയും കാര്യം. സ്വയംപാചകത്തിന്റെ കാലം അസ്തമിക്കാറായിരിക്കുന്നു എന്നാണിതു കാണിക്കുന്നത്. രാവിലെ വീടുകളിൽനിന്നും ആഹാരം കൊണ്ടുപോകാത്തവർക്ക് ഉച്ചസമയത്ത് ആഹാരം വീടുകളിൽനിന്നും എത്തിച്ചുകൊടുക്കുന്ന സമ്പ്രദായവും ഇപ്പോൾ കാണാനില്ല. നമ്മുടെ ഗ്രാമീണമേഖലയിലേക്കു ചെന്നാൽ രാവിലെതന്നെ അവിടങ്ങളിലെ ചായക്കടകളിൽനിന്നും ആഹാരം കഴിക്കുന്നവരുടെ എണ്ണം മുൻകാലങ്ങളെ അപേക്ഷിച്ചു പെരുകിയിട്ടുണ്ടെന്നു കാണാം. വീടുകളിൽ രാവിലെ ആഹാരം പാചകം ചെയ്തു ഭക്ഷിച്ചിരുന്നവരുടെ ഒരു തലമുറയാണ് ഇവരെന്നോർക്കണം.

"പാലിന്റെയും പാലുല്പന്നങ്ങളുടേയും ഉപയോഗം മുൻകാലങ്ങളെ അപേക്ഷിച്ചു വർദ്ധിച്ചിരിക്കുന്നു. നാടിന്റെ നാനാഭാഗത്തും പ്രത്യക്ഷപ്പെട്ടിരിക്കുന്ന ബേക്കറികൾ ഇതിനുദാഹരണമാണ്. നല്ല മത്സ്യത്തിന്റെ വില ഇരട്ടിച്ചിരിക്കുന്നു. അതിനാൽ നിശ്ചിത വിലയുള്ള മാംസത്തിന്റെ ഉപയോഗം വർദ്ധിച്ചിരിക്കുന്നു. ഇതിന്റെ തെളിവാണ് കോൾഡ് സ്റ്റോറേജുകൾ. തിരുവനന്തപുരത്ത് അൻപതുകളിലും അറുപതുകളിലും ചുരുക്കം ചില സ്ഥ



# അല്പം ഭക്ഷണപുരാണം

സൂക്ഷ്മശിലായുഗത്തിലെ നായാടിവ്യവസ്ഥയിൽനിന്നും നവീന ശിലായുഗത്തിലെ കാർഷികവിദ്യയുടെ ആവിർഭാവത്തോടെയാണ് ഭക്ഷ്യോല്പാദനപ്രക്രിയ ആരംഭിക്കുന്നത്. കൃഷിയും കാലിവളർത്തലും പ്രധാന ജീവനോപായങ്ങളായ ഇക്കാലയളവിൽ ധാന്യങ്ങളും കായ്കനികളും കിഴങ്ങുകളും നമ്മുടെ ഭക്ഷണത്തിലെ മുഖ്യ ഇനങ്ങളായിരുന്നു. നവീന ശിലായുഗ പരിഷ്കൃതിയിൽനിന്നും ഇരുമ്പുയുഗത്തിലേക്കു വരുമ്പോൾ അതുവരെ അനുവർത്തിച്ചിരുന്ന ഭക്ഷണ മാതൃകകളുടെ പരിഷ്കരിച്ച രീതികളാണ് കാണാൻ കഴിയുന്നത്. ഇതിനേറെ സഹായകമായത് കുടുംബവ്യവസ്ഥയുടെ ശക്തിപ്പെടലും കാർഷികോല്പാദനോപകരണങ്ങളെക്കുറിച്ചുണ്ടായ നൂതനമായ അറിവുമാണ്.

ഭക്ഷ്യോല്പാദനത്തിനാവശ്യമായ കൃഷിവൃത്തി ഋഗ്വേദത്തിൽ പ്രകീർത്തിക്കപ്പെടുന്നുണ്ട്. അന്നത്തെ ബ്രഹ്മമായി അറിയുകയെന്നും 'അഹമന്ന'മെന്നും അന്നത്തിൽനിന്നുതന്നെയാണ് ജീവജാലങ്ങൾ ജനിക്കുന്നതും ജീവിക്കുന്നതുമെന്നും തൈത്തരീയോപനിഷദ് പഠിപ്പിക്കുന്നു. കൗടില്യന്റെ അർത്ഥശാസ്ത്രത്തിൽ അന്നോല്പാദനത്തിനുവേണ്ട കൃഷിയെപ്പറ്റി സവിസ്തരം പ്രതിപാദിക്കുന്നു.

ഇരുമ്പുയുഗത്തിലെ സംഘകാല ജനജീവിതം പരാമർശിക്കുന്ന പഴന്തമിഴ്പാട്ടുകളിൽനിന്നും അക്കാലത്തെ ഭക്ഷണസമ്പ്രദായത്തെക്കുറിച്ചുള്ള അറിവ് നമുക്കു ലഭിക്കുന്നു. സംഘകാല ഭൂപ്രദേശത്തെ ഐന്തിണകളായി തരംതിരിച്ച് ഓരോ തിണയുടേയും ആന്തരികഘടനയ്ക്കനുസൃതമായുള്ള വിഭവോല്പന്നശേഷിയെ ചൂഷണംചെയ്തതിൽ അവർ അനുവർത്തിച്ച ഭക്ഷണരീതി തെളിഞ്ഞുകാണാം. 'കുറിഞ്ചി' നിലത്തുകാരുടെ മുഖ്യതൊഴിൽ വനവിഭവസമാഹരണവും വേട്ടയും കൃഷിയുമായിരുന്നു. വനവിഭവശേഖരണത്തിൽ തേനും വേട്ടമൃഗങ്ങളിൽ മാൻ, മുയൽ മുതലായവയും കൃഷിയിൽ നെല്ല്, വരക്, തിന, മുതിര മുതലായവയും ഉൾപ്പെടുന്നു. കായ്കനികളുടെ കൂട്ടത്തിൽ ചക്കയുമുണ്ടായിരുന്നു. 'മുല്ല' നിലത്തുകാരുടെ തൊഴിൽ കൃഷിക്കൊപ്പം കാലിവളർത്തലുമായിരുന്നു. അതിനാൽ പാൽ, തൈര്, വെണ്ണ, മാംസം എന്നിവയുടെ ഉപഭോഗം ഇവരിലുണ്ടായിരുന്നു. 'പാല' നിലം വരണ്ട ഭൂപ്രകൃതിയുള്ളതായിരുന്നതിനാൽ അവിടെ അധിവസിച്ചിരുന്നവർ മറ്റു തിണകളിലെ വിഭവങ്ങൾ കൊള്ളയും കവർച്ചയും നടത്തി സ്വന്തമാക്കി. 'മരുത' നിലത്തുകാർ നെല്ലും കരിമ്പും ഉല്പാദിപ്പിച്ചു. 'നെയ്തൽ' തിണയിൽ ജീവിച്ചിരുന്നവർ മത്സ്യബന്ധനം നടത്തുകയും ഉപ്പ് ഉല്പാദിപ്പിക്കുകയും ചെയ്തു. ഈ ഐന്തിണകൾ മാറ്റക്കച്ചവട (barter)-ത്തിലൂടെ ഓരോരുത്തർക്കും ആവശ്യമായ ഭക്ഷണവസ്തുക്കളുടെ ശേഖരിക്കലും നടത്തി. ഈ പരാമർശത്തിൽനിന്നും സംഘകാല ജനവർഗ്ഗത്തിന്റെ മുഖ്യാഹാരങ്ങളിൽ ചോറ്, മത്സ്യം, മാംസം, കായ്കനികൾ, കിഴങ്ങുവർഗ്ഗങ്ങൾ, പാൽ, പാലുല്പന്നങ്ങൾ എന്നിവയുണ്ടായിരുന്നുവെന്നു വ്യക്തമാണ്. ചോറു തന്നെ ഊൺചോറ്, നെയ്ച്ചോറ് എന്നിങ്ങനെ തയ്യാറാക്കിയിരുന്നതായി കാണുന്നു. ബ്രാഹ്മണരും മത്സ്യമാംസങ്ങൾ ഭക്ഷിച്ചിരുന്നു. അതിഥികൾക്കു വെളുത്തരിച്ചോറും മീൻകറിയും നല്കി സൽക്കരിക്കുകയും വിവാഹവിരുന്ന് നെയ്വെൺചോറും ആട്ടിറച്ചിക്കറിയും ചേർത്തു തയ്യാറാക്കുകയും ചെയ്തിരുന്നു. കേരളത്തിലെ നെല്ലരിയുടെ സമൃദ്ധി, മഹാഭാരതയുദ്ധത്തിൽ പങ്കെടുത്തിരുന്നപട്ടാളക്കാർക്കു ഭക്ഷണം നല്കുന്നതിനുള്ള ഏർപ്പാടിന്റെ ഭാഗമായി കേരളത്തിൽനിന്നും അരി വന്നിട്ടുണ്ടെന്ന സൂചനയിൽനിന്നും ലഭ്യമാകുന്നു. അരിയാഹാരത്തോടൊപ്പം ഗോതമ്പും സംഘകാലജനത ഭക്ഷണമായി സ്വീകരിച്ചിരുന്നുവെന്നതിനു തെളിവാണ്, ഇവിടേക്ക് ഇറക്കുമതി ചെയ്തിരുന്ന വസ്തുക്കളിൽ ഗോതമ്പുമുണ്ടായിരുന്നു എന്ന 'പെരിപ്ളസി'ലെ രേഖപ്പെടുത്തൽ.

ആധുനിക മലയാള ഭക്ഷണരീതിയുടെ അടിസ്ഥാന സ്വഭാവമാണ് ഇക്കാലയളവിലെ ജനവർഗ്ഗങ്ങളുടെ ഭക്ഷണമാതൃകകളിലൂടെ നമുക്കിന്നു മനസ്സിലാക്കാൻ കഴിയുന്നത്. ആരോഗ്യസംരക്ഷണത്തിനാവശ്യമായ ആഹാരഘടകങ്ങളെക്കുറിച്ചു മുൻധാരണകളൊന്നുമില്ലാതെയുള്ള അവരുടെ ഭക്ഷണത്തിൽ പ്രോട്ടീൻ, കൊഴുപ്പ്, ധാന്യകങ്ങൾ, ധാതുലവണങ്ങൾ, വൈറ്റമിനുകൾ എന്നീ അവശ്യഘടകങ്ങൾ അടങ്ങിയിരുന്നു എന്നു വ്യക്തമാണ്. എന്നാൽ ഇവയുടെ അമിതോപയോഗം ആരോഗ്യപ്രശ്നങ്ങൾ വരുത്തിയിരുന്നുവോയെന്നു ശങ്കിച്ചാൽ ഇന്നത്തേതിൽനിന്നു ഭിന്നമായി കായികാദ്ധ്വാനപ്രധാനമായ ജീവിതം അവർ നയിച്ചിരുന്നതിനാൽ അതിന് അടിസ്ഥാനമില്ലാതെ വരുന്നു. ജീവിതരീതിയും ഭക്ഷണരീതിയും പൊരുത്തപ്പെട്ടിരുന്നതിനാൽ അവർ അരോഗദൃഢഗാത്രരായിരുന്നുവെന്ന് രേഖകൾ സാക്ഷിപറയുന്നു.

അന്നു രൂപപ്പെട്ടു വന്നിരുന്ന വർഗ്ഗവ്യത്യാസത്തിന്റെ അടിസ്ഥാനത്തിൽ ഭക്ഷണ (ധനസമാഹരണ) രീതിയിൽ പുലർത്തേണ്ട നൈതികതയെപ്പറ്റി തിരുവള്ളുവരുടെ ഒരു പ്രസ്താവന കാണുന്നു: "വിശപ്പിന്റെ വേദന അറിയുന്നവൻ പകുതി മോക്ഷാർഹനാണ്; എന്നാൽ മറ്റുള്ളവരുടെ വിശപ്പു മാറ്റുന്നവൻ കൂടുതൽ ഉയർന്നവനാണ്." ഇതിന്റെ അന്തർധാരയിൽ ഭക്ഷണത്തിന്റെ രാഷ്ട്രീയം വളരെ പ്രകടമായി അലിഞ്ഞുകിടക്കുന്നു.

ബുദ്ധ-ജൈനമതങ്ങൾ ജന്തുബലിക്കെതിരായ ഒരു തത്ത്വസംഹിതയിലുറച്ചുള്ള ആചാരനിഷ്ഠ പുലർത്തിപ്പോന്നിരുന്നതിനാൽ ഈ മതങ്ങളുടെ സ്വാധീനത്തിൽപ്പെട്ട ജനവിഭാഗങ്ങൾ മാംസാഹാരം ഒഴിവാക്കിയിരുന്നു. ഇതിൽനിന്നും മാംസേതര ഭക്ഷണപദാർത്ഥങ്ങൾക്കു മാത്രം പ്രാധാന്യം സിദ്ധിക്കുന്ന ഒരു ജനസമൂഹത്തിന്റെ ഭക്ഷണാഭിരുചിയുടെ രൂപപ്പെടലാണ് കാണാൻ കഴിയുന്നത്. നാടുവാഴി സമ്പദ്വ്യവസ്ഥയുടെ വികാസകാലത്ത് ഈ ആഹാരരീതി ബ്രാഹ്മണർ പിന്തുടർന്നു. ചാതുർവർണ്ണ്യവ്യവസ്ഥയ്ക്കുള്ളിൽനിന്നുകൊണ്ടുള്ള സാമൂഹ്യ ഉച്ചനീചത്വങ്ങളെ ബലപ്പെടുത്തുന്നതിന്റെ ഭാഗമായുള്ള ശുദ്ധാശുദ്ധമര്യാദകളുടെ മറ്റൊരു പകർപ്പായിരുന്നു ഭോജനത്തിൽ ബ്രാഹ്മണർ അനുവർത്തിച്ച ഈ സവിശേഷത. ബ്രാഹ്മണരോട് നിത്യസഹവാസം പുലർത്തിയ ചില അബ്രാഹ്മണരും മാംസേതര ഭക്ഷണം ശീലമാക്കിയിരുന്നു. ഇന്നു തിരിഞ്ഞുനോക്കുമ്പോൾ ഈ ആഹാരരീതിയാണ് ആരോഗ്യപോഷണത്തിനേറ്റവും ഉചിതമെന്നു വൈദ്യശാസ്ത്രം തെളിവുകൾ നിരത്തുന്നു.

ലങ്ങളിൽ മാത്രമായിരുന്നു പരസ്യമായി ഇറച്ചി വിറ്റിരുന്നതെങ്കിൽ ഇന്നതിന്റെ എണ്ണം വളരെ വലുതായിരിക്കുന്നു. എല്ലാത്തരം ഇറച്ചിയുടേയും സുലഭത. ഇറച്ചി വറുത്തും പൊരിച്ചും കഴിക്കാനുള്ള പ്രവണതയ്ക്ക് ആക്കം വർദ്ധിപ്പിച്ചിരിക്കുന്നു. ഇതുമൂലം എണ്ണയുടെ ഉപയോഗം ക്രമാതീതമായി. എണ്ണയിൽത്തന്നെ വെളിച്ചെണ്ണയിലെ പൂരിതക്കൊഴുപ്പ് മറ്റെണ്ണകളുമായി താരതമ്യം ചെയ്യുമ്പോൾ ഹൃദ്രോഗത്തിനു കാരണമാകുന്നു. വൈദ്യശാസ്ത്ര ഗവേഷണങ്ങൾ ഇത് അസന്ദിഗ്ദ്ധമായി തെളിയിച്ചിട്ടുണ്ട്. തേങ്ങയുല്പന്നങ്ങളിൽ തൊണ്ണൂറ്റിയാറു ശതമാനം പൂരിതക്കൊഴുപ്പാണ് അടങ്ങിയിരിക്കുന്നത്. മതിയായ കായികാദ്ധ്വാനമില്ലാതെ മാംസാഹാരവും വെളിച്ചെണ്ണയും ഉപയോഗിക്കുന്നതുകൊണ്ടാണു കുഴപ്പം. (ഹൃദ്രോഗം വരാനുള്ള അനേകം കാരണങ്ങളിൽ ഒന്നു മാത്രമാണ് ആഹാരരീതി.) കേരളത്തിൽ മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഇടത്തരക്കാരിലും പാവപ്പെട്ടവരിലും ഹൃദ്രോഗം കണ്ടുവരുന്നു. ഇതിന്റെ കാരണം അന്വേഷിച്ചപ്പോഴാണ് കേരളീയരുടെ ആഹാരപദാർത്ഥങ്ങൾക്ക് അതിൽ വലിയ പങ്കുണ്ടെന്നു തെളിഞ്ഞത്. ഇപ്പോഴത്തെ ആഹാരസമ്പ്രദായം തുടരുകയാണെങ്കിൽ അടുത്ത അൻപതു വർഷംകൊണ്ട് കേരളത്തിൽ ഹൃദ്രോഗം വർദ്ധിക്കാൻ പോകുകയാണ്.



## ടി.കെ. കൊച്ചുനാരായണൻ

# ആത്മഹത്യ ചെയ്യുന്നവന്റെ കുമ്പസാരം



ഒറ്റമുറിയുള്ള ഒറ്റിറക്കുപുരയുടെ വരാന്തയിൽ മുളംതൂണും ചാരിയിരിക്കുമ്പോൾ എല്ലാം വ്യക്തമായി തീരുമാനിച്ചുറപ്പിച്ചതിനാൽ ആ നട്ടപ്പാതിരായ്ക്കും രഘുനാഥൻ പതിവുപോലെ തികച്ചും ശാന്തനായിരുന്നു. ചൂടുകാരണം അമ്മിണിയും മോനും വരാന്തയിൽ, തൊട്ടുമുന്നിൽ, കരിമ്പനപ്പട്ടയുടെ ഓലകൊണ്ട്, അവൾ നെയ്തെടുത്ത പായിൽ നല്ല ഉറക്കത്തിലാണ്. പതിനഞ്ചു വർഷത്തെ വിവാഹജീവിതത്തിൽ ആദ്യമായി അവൾ അറിയാത്ത ഒരു ആക്ഷൻ ഒറ്റയ്ക്കു പ്ളാൻ ചെയ്ത് നടപ്പിലാക്കുവാൻ പോകുന്നു. അതിന്റെ വെപ്രാളം തീരെയില്ലെങ്കിലും ധൈര്യം ചോർന്നുപോകാതിരിപ്പാൻ ഏറെ പാടുപെടുന്നതുപോലെ.

വരദാനമായി ലഭിച്ച ബ്രാഹ്മമുഹൂർത്തം താലോലിച്ച വർഗ്ഗത്തിന്റെ മെതിയടിയായവർക്കു വീണുകിട്ടിയ നട്ടപ്പാതിര മുഹൂർത്തം മുഷ്ടിക്കുള്ളിലൊതുക്കി ഉയർത്തിപ്പിടിക്കുവാനുള്ള അവസരം സംഘത്തിനുണ്ടാക്കിക്കൊടുത്തതിന്റെ മുഖ്യകർമ്മി അയാളായിരുന്നു.

പാതിരാക്കോഴിയുടെ കൂവൽ കേൾക്കാൻ കതോർത്തിരുന്നപ്പോൾ കൂട്ട ഉറക്കത്തിന്റെ മൂളലും പിച്ചും പേയും മാത്രമാണു പ്രതിധ്വനിച്ചത്. കുറുക്കൻ ഓരിയിടുവാനും നായ്ക്കൾ വെട്ടിക്കുരയ്ക്കുവാനും തുടങ്ങുന്നതിന്റെ തൊട്ടുമുമ്പിലത്തെ മുഹൂർത്തം തപ്പിയെടുത്ത് നട്ടപ്പാതിരയെന്നു പേരിട്ട് കൈപിടിച്ചാനയിച്ച് രാത്രിയാമങ്ങളുടെ കൂട്ടത്തിലെ മോചന മുഹൂർത്തമാക്കി അഭിഷേകം ചെയ്തത് അയാളാണ്.

ശുഭമുഹൂർത്തം കുറിക്കുവാനായി പ്രാമാണിക ഗ്രന്ഥങ്ങൾ പല ആവൃത്തി വായിച്ചുപഠിച്ചിട്ടും ഫലമുണ്ടാകുന്നില്ലെന്നു ബോധ്യമായപ്പോൾ അവസാന അടവായ വരികൾക്കിടയിലെ അർത്ഥവ്യാപ്തി, സങ്കീർണ്ണമായിരുന്നെങ്കിലും; വ്യാഖ്യാനിച്ച്, ആവനാഴിയിലൊതുങ്ങുന്ന പാകത്തിലാക്കി ചിട്ടപ്പെടുത്തിയെടുത്തു. അനുകൂലമായി മനസ്സു കുറുകിയപ്പോൾ 'അയാൾ നയപ്രഖ്യാപനം നടത്തി.'

ആചാര്യന്മാർ ഉദ്ദേശിച്ച മുഹൂർത്തമാണിത്. നമുക്കതിനെ നട്ടപ്പാതിരയെന്നു വിളിച്ച് ദേശിയാക്കാം.

കൂടെയുള്ളവർ ഒന്നടങ്കം ശുഭമുഹൂർത്ത ലബ്ധതയിൽ സംതൃപ്തരായി.

മുഹൂർത്തത്തിന്റെ പ്രസക്തിയും അനന്യതയും അയാൾ ഇങ്ങനെ ബോധ്യപ്പെടുത്തി:

സുഭിക്ഷാഹാരവും സഹശയനവും കാരണം അവറ്റകൾ മതിമറന്നുറങ്ങുന്ന മുഹൂർത്തം. പരൽമീനുകൾ ഓടിക്കൂടുന്നതുപോലെ നമ്മൾ ശത്രുവിന്റെ അങ്കണത്തിൽ ഒത്തുചേരും. വർഗ്ഗശത്രുവിനെ ഹനിച്ച്, തലമുറകൾക്കേറ്റു പാടുവാനുള്ള മന്ത്രങ്ങൾ ഗളഹസ്തം ചെയ്തപ്പോൾ ചീറ്റിയ ചോരയാൽ വടിവൊത്ത ലിപികളിൽ മുദ്രണം ചെയ്ത്, നമ്മുടെ കൈപ്പത്തികൾ അതിൽ മുക്കി മായാത്ത ചരിത്രപ്പാടുകൾ സൃഷ്ടിച്ച്. കാലഘട്ടത്തിന്റെ കർത്തവ്യം നിറവേറ്റി ഇരുട്ടിൽനിന്നു കൂരിരുട്ടിലേക്കു വലിയുന്ന ശുഭമുഹൂർത്തമാണിത്. ഇതോടെ ഏറെ നാളായുള്ള മുഹൂർത്തം തേടിയുള്ള നമ്മുടെ അലച്ചിലിന് ഒരറുതി കൈവന്നിരിക്കുന്നു.



അതോടെ സഹപഥികരും മനസ്സിൽ കൊളുത്തിയ അന്വേഷണത്തിന്റെ തിരികൾ കെടുത്തി.

അത്തരമൊരു മുഹൂർത്തത്തിലാണ് രഘുനാഥനിപ്പോൾ ഒറ്റയ്ക്ക്, മരവിച്ച മനസ്സിന്റെ കാവൽഭടനായിരിക്കുന്നത്. ഉച്ചിവെച്ച കൈകൊണ്ടുതന്നെ ഈ മുഹൂർത്തത്തിനും ഉദകക്രിയ നടക്കും എന്നും അയാൾ ഓർത്തു. ആ അഭിശപ്ത മുഹൂർത്തത്തിന്റെ അഭിശംസനവും സ്വയം ഏറ്റെടുക്കാം.

വീടിന്റെ വടക്കുഭാഗത്ത് ചായ്പായുണ്ടാക്കിയ തൊഴുത്തിലെ പുല്ലോട്ടിയിൽനിന്ന് ചുറ്റിവെച്ച കയറഴിച്ചു. കാലാകാലങ്ങളിൽ ചകിരി വലിച്ചെടുത്ത ചാണകത്തിന്റെ ഗന്ധം. വളക്കുഴിയോടു ചേർന്ന് പ്രായത്തിൽക്കൂടുതൽ വളർച്ച കൈവരിച്ച പ്ളാവിൻ കൊമ്പിൽ കയറി കുരുക്കിട്ട് വലിച്ചുനോക്കി സംവിധാനം കുറ്റമറ്റതാണെന്നുറപ്പുവരുത്തി. സമയം ഇനിയുമുണ്ട്. മുഹൂർത്തം അവസാനിക്കുന്നതിനു തൊട്ടുമുമ്പു മതിയല്ലോ ആക്ഷൻ. അവസാനിപ്പിക്കുന്നതിനുകൂടി വേണം ഒരു ചാരുത, രഘുനാഥന്റെ ടച്ചുകൾ. കൊമ്പത്തുനിന്നു താഴോട്ടിറങ്ങി.

അടുത്തുള്ള കുടിലുകൾ ഗാഢനിദ്രയിലാണ്. 'അവറ്റകൾ' മാത്രമല്ല ഈ സമയത്തുറങ്ങുന്നത് എന്നു രഘുനാഥനു ബോധ്യമായി. ഇത്തരമൊരു ചിന്ത ഇത്രയും വൈകിമാത്രമുദിക്കാൻ എന്തേ കാരണം? കാതു കൂർപ്പിച്ചുനോക്കി. ഇല്ല, ഇലയനക്കംപോലുമില്ല. നിതാന്ത നിശ്ശബ്ദത. മുളന്തൂണും ചാരി രഘുനാഥൻ വീണ്ടും ഇരുന്നു-കാലത്തിന്റെ മൂശയിൽ വികൃതമാക്കപ്പെട്ട പ്രതിമയെപ്പോലെ.

പ്ളാൻ ചെയ്തുറപ്പിച്ച പ്രകാരം ആദ്യ ആക്ഷൻ നടപ്പിലാക്കുവാൻ പോകുന്ന ദിവസത്തിന്റെ തലേന്നുരാത്രി. ഭൂമിയുടെ നിഴലിൽ ചന്ദ്രൻ പൂർണ്ണമായും മറയ്ക്കപ്പെട്ട സുദിനം. മരണാത്മാക്കൾ സ്വച്ഛന്ദം വിഹരിക്കുമെന്നു വിശ്വസിക്കപ്പെടുന്ന കൂരിരുട്ടിന്റെ സന്തതിയായ രാത്രി. എല്ലാം തീരുമാനിച്ചുറപ്പിച്ചതായിരുന്നു. പക്ഷേ! കർദ്ദിനാളാവാൻ വഴി തെറ്റി യാത്രതിരിച്ച്, പണയപ്പെടുത്തിയ സ്വബുദ്ധി തിരിച്ചെടുത്തപ്പോൾ വിമോചനത്തിന്റെ ഒറ്റയടിപ്പാത കണ്ടുതിരിച്ചറിഞ്ഞ് വഴിമാറി നടന്നുവന്ന ചെറിയാൻ ഇതുതന്നെയാണോ യഥാർത്ഥ വർഗ്ഗശത്രു എന്ന സംശയം ചോദിച്ചപ്പോൾ, സർവ ആയുധങ്ങളും പ്രയോഗിച്ച് രഘുനാഥൻ തിരിച്ചടിച്ചു:

അതെ, നൂറു ശതമാനവും കുറ്റമറ്റ കുറ്റവാളി. മലഞ്ചെരിവിലെ പാലക്കൊമ്പിലും കരിമ്പാറ മൂർത്തിപ്പാറയിടുക്കിലെ കാഞ്ഞിരമരത്തിലും കാവിലെ കൊടിമരത്തിൽ കൂറപോലെ തൂങ്ങിയാടിയ കുഞ്ഞിനാണിയും കുഞ്ഞിമാളുവും. നിലകിട്ടാവെ

ള്ളമുള്ള അമ്പലക്കുളത്തിന്റെ അടിത്തട്ടിൽ ഉരുളൻ കല്ലുകളിൽ ചുറ്റിക്കിടന്ന ശാന്തപ്പെണ്ണും ആ ഗ്രാമത്തിന്റെ മനസ്സാക്ഷിയിൽ ഉയർത്തിനാട്ടി കാലാകാലങ്ങളിൽ തേച്ചുകഴുകി രക്തപുഷ്പങ്ങൾ കോർത്ത വരണമാല കഴുത്തിൽ ചാർത്തപ്പെട്ട് നേതാക്കളുടെ അഭിവാദ്യം സ്വീകരിക്കുവാൻ നിന്നുകൊടുക്കുവാൻ ഭാഗ്യം ലഭിക്കാതെ പോയ രക്തസാക്ഷി സ്തൂപങ്ങളാണ്. ജാലിയൻവാലാബാഗിന്റെ ഡയറും നാസി ഇരുട്ടറകളുടെ ഹിറ്റ്ലറും വാഗൺ ദുരന്തത്തിന്റെ ഉത്തരവാദികളും അണിനിരക്കുന്ന പട്ടികയിൽപ്പോലും നിഴൽ ദർശിക്കുവാൻ യോഗ്യതയില്ലാത്തവനാണ് നാരായണവർമ്മ. നീതീകരിക്കാനാകാത്തതെന്ന് പിൽക്കാല ചരിത്രം അടിക്കുറിപ്പെഴുതി മാറ്റിവെച്ച ചരിത്രമുഹൂർത്തങ്ങളാണ് ആദ്യവിഭാഗത്തിൽ. ക്വിസ് പരമ്പരകളിലെ ചോദ്യത്തിലുൾപ്പെട്ട് ആ പേരുകൾ ഇന്നും പച്ചപിടിച്ചുനിൽക്കുന്നു. എന്നാൽ പച്ച ഇറച്ചിയിലെ ചോര ഊറ്റിവലിക്കുന്ന ജന്തുശാസ്ത്രത്തിലെ അനലിഡ വിഭാഗത്തിൽ ഉൾപ്പെടുന്ന അട്ടയാണ് വർമ്മ. ആൺ-പെൺ ഉൽപ്പാദനേന്ദ്രിയങ്ങൾ ഒരേ ശരീരത്തിൽത്തന്നെ കാണുന്ന അട്ടയെന്ന ജീവി. അട്ടയുടെ വിഭാഗത്തിൽപ്പെടുന്നതിനാലാവാം വർമ്മ സ്ത്രീസാമീപ്യം സദാ ആഗ്രഹിക്കുന്നത്. തലമുറകളായി കൊല്ലും കൊലയും കൊണ്ടുനടന്ന് കണക്കറ്റ വിസ്തൃതിയിൽ ഉൽപ്പാദനോപകരണം കൈവശപ്പെടുത്തിയ ചങ്ങലയുടെ ബലവത്തായ കണ്ണിയാണ് വർമ്മയുടെ തലയരിഞ്ഞിടുമ്പോൾ അറ്റുവീഴുക. ഇതറിഞ്ഞ് പ്രതാപം നഷ്ടപ്പെട്ടവരും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നവരും ആലിലപോലെ വിറയ്ക്കും. ചരിത്രനിയോഗങ്ങൾക്കു മുന്നിൽ പുറംതിരിഞ്ഞുനിൽക്കാതെ, നാം നേതൃത്വം കൊടുക്കുന്ന പടയോട്ടത്തിൽ അവസാന ഭാഗത്തിലെങ്കിലും അവർ അണിചേരും. അതുകൊണ്ട് നാരായണവർമ്മ നൂറിൽ നൂറു മാർക്കും വാങ്ങി ബിരുദദാനച്ചടങ്ങിലെ മേലങ്കികളും ശിരോലങ്കാരവും അണിഞ്ഞ് കാത്തുനിൽക്കുന്നു. ചരിത്രത്തിന്റെ വിളി കേട്ടിട്ടും കാതോർത്തു മാത്രം ഇരിക്കുന്നത് അലംഭാവമാണ്. പാകപ്പെടുത്തിയെടുത്ത അവസരം, ഇര, തട്ടിത്തെറിപ്പിക്കുന്നത് ബുദ്ധിമോശത്തേക്കാളുപരി ഭീരുത്വവും. വിപ്ളവകാരികൾ ഭീരുക്കളാകരുതല്ലോ. അതുകൊണ്ട് ആയുധവൽക്കരിക്കപ്പെട്ട മനസ്സുമായി നമുക്ക് മുന്നോട്ടുപോകാം. രഘുനാഥൻ പറഞ്ഞുനിറുത്തി.

കാൽനൂറ്റാണ്ടിനു മുമ്പു നടന്ന ചരിത്രമുഹൂർത്തത്തിലെ വിഭജിത നിമിഷങ്ങൾ വിശദാംശങ്ങളോടെ അയാൾക്കോർമ്മയുണ്ട്. ഉദ്ധരണികളുടെ അർത്ഥവ്യാപ്തി വിശകലനം ചെയ്ത് വിഭിന്ന കോണുകളിലൂടെ ചുഴ്ന്നിറങ്ങി ചിന്തിച്ച് തനതു വ്യാഖ്യാനങ്ങൾ നടത്തുമ്പോൾ കണ്ണിലെ കൃഷ്ണമണിപോലെ സൂക്ഷിക്കുന്ന ആത്യന്തിക പരിസമാപ്തിക്ക് പോറലേൽക്കാതെ നോക്കുന്ന ചുമതല എന്നും രഘുനാഥന്റേതായിരുന്നു. ഒട്ടും വീഴ്ചകൂടാതെ അക്കാര്യം ഏറ്റെടുത്തു നടത്തുകയും ചെയ്തു.

ഇടത്തരം കർഷക കുടുംബത്തിൽ ജനിച്ച്, രണ്ടുപറ കണ്ടത്തിൽ പണിയെടുത്തും ബാക്കി സമയം മറ്റുള്ളവരുടെ പണികളിൽ സഹായിച്ചും ചെറിയ ചിട്ടികൾ നടത്തിയും വീടിനോടു ചേർന്നുള്ള കരിമ്പനപ്പട്ടയിൽ പൊതിഞ്ഞ ചായ്പിൽ ചില്ലറ ചായക്കച്ചവടം നടത്തിയും പഞ്ചപാണ്ഡവന്മാർ കണക്കിലുള്ള അഞ്ചു പുത്രന്മാരെ അച്ഛനും അമ്മയും പാടുപെട്ടു വളർത്തിയതും അവർ വളർന്നതും രഘുനാഥൻ ഓർത്തു. തൊട്ടടുത്ത പ്രൈമറി കഴിഞ്ഞപ്പോൾ നാലു കിലോമീറ്റർ അകലെയുള്ള ഹൈസ്ക്കൂളിൽ അവസാന രണ്ടുപേർ ചെന്നെത്തി. ഏട്ടന്മാർ പാടത്ത് കന്നിനെ പൂട്ടിയും ആട്ടിയും പുല്ലരിഞ്ഞും വെള്ളം കോരിയും കട്ടുതിന്നും കായ്കറിയുണ്ടാക്കിയും അവനവന്റെ ഇരയ്ക്കുള്ളത് കണ്ടെത്തി. ഒമ്പതിൽ തോറ്റപ്പോൾ നാട്ടിൽ തെണ്ടിത്തിരിഞ്ഞുനടന്ന മൂന്നുപേരുടെ കൂടെ നാലാമനും ചേർന്നു. ഇളയവൻ ഓമനയായി അടികൊള്ളാതെ വളർന്ന് പത്തു കടന്നപ്പോൾ അല്പം കൂടെ അകലെയുള്ള കോളേജിൽ ചേർന്നു. അവിടെ സംഘം ചേർന്നും ചർച്ച ചെയ്തും പഠിച്ച്, മിടുക്കരിൽ മിടുക്കനായി. ബഹളങ്ങളുടെ കൂടെ ബഹളമുണ്ടാക്കാതെ നടന്നു. നാട്ടിൽ മരങ്ങൾ വെട്ടിയും കട്ടും നശിച്ച പാളമലയിലെ കരിമ്പാറപ്പുറത്തിരുന്ന് കരിമ്പനകളും ചിതൽപ്പുറ്റുകളും കണ്ടു. പാഠപുസ്തകങ്ങൾക്കപ്പുറം വായിച്ചത് അവിടെയിരുന്ന് ചിന്തിച്ചു. പൂരപ്പറമ്പിലും കള്ളുഷാപ്പിലും ചന്തമുക്കിലും സിനിമക്കൊട്ടകയിലും ഏട്ടൻമാർ അലഞ്ഞപ്പോൾ ചിമ്മിനിവിളക്കിന്റെ മുന്നിൽ കാറ്റുംകൊണ്ട് കോഴിക്കൂട്ടിനു മുകളിൽ ചമ്രം പടിഞ്ഞിരുന്ന് വായിച്ചുകൂട്ടി. തെറ്റിയും തെറിച്ചും ചായകുടിക്കാൻ വന്നിരുന്നവർ രഘുനാഥിന്റെ തടിയൻ പുസ്തകങ്ങൾ ദൂരെനിന്നുകണ്ടു. അതു വായിക്കുന്ന അവനെ ബഹുമാനിച്ചു. സ്നേഹിച്ചു. അവരുടെ പാഴ്യാരം പറച്ചിലുകൾ അവൻ മാറിനിന്നുകേട്ടു. ഒന്നാമനായി ജയിച്ച് ഫോട്ടോ പത്രത്തിൽ വന്നത് വെട്ടിയെടുത്ത് അമ്മ ചായപ്പീടികയുടെ ചുമരിൽ ഇഡ്ഡലിപ്പൊട്ടുപയോഗിച്ച് ഒട്ടിച്ച്. വരുന്നവർക്കൊക്കെ ചൂണ്ടിക്കാണിച്ചുകൊടുത്തു. അതുകണ്ട് അച്ഛൻ സംതൃപ്തനായി.



വിളിച്ചുതന്ന പത്രപ്രവർത്തനജോലി കൈനീട്ടി വാങ്ങി. ജന്തുശാസ്ത്രം പഠിച്ചവന് ഈ തൊഴി



ലോ എന്നറിഞ്ഞ് പലരും നെറ്റി ചുളിച്ചപ്പോൾ എത്രനാൾ എന്നായിരുന്നു രഘുനാഥന്റെ അന്തഃകരണം പ്രതികരിച്ചത്. തലമുറകളായി ഏറ്റുവാങ്ങിയ ശാപമോക്ഷമാർഗ്ഗം മനസാ വരിച്ചുകഴിഞ്ഞിരുന്ന അയാൾ ഒരായിരം സൂര്യചന്ദ്രന്മാരെ കൂട്ടിക്കെട്ടിയുള്ള തേർതളിക്കൽ സ്വപ്നംകണ്ട് മനസ്സിന്റെ കടിഞ്ഞാൺ അയച്ചുപിടിച്ച് സർവശക്തിയും തേടി കുതിക്കുവാനുള്ള തയ്യാറെടുപ്പിലായി. ദ്രുതഗതിയിൽ പടയൊരുക്കം പൂർത്തിയാക്കുന്ന തിരക്കിൽ. മഞ്ഞുകോട്ടയും നദിയും സമതലവും കടന്ന് ആരോരുമറിയാതെ വന്നെത്തിയ അപൂർവ ഗ്രന്ഥങ്ങൾ നാടൻശീലിൽ ഭാഷാന്തരണം ചെയ്ത് സമാന തരംഗദൈർഘ്യമുള്ളവരുടെ ദാഹശമനികളാക്കി. മാതൃസംഘം ദുർമ്മേദസ്സുവന്ന് ചലനരഹിതമായിക്കൊണ്ടിരിക്കുന്നു എന്ന തിരിച്ചറിയൽ മാത്രമാണ് എതിർവായില്ലാതെ എളുപ്പത്തിൽ അംഗീകരിക്കപ്പെട്ടത്. കെട്ടിപ്പൊക്കിക്കൊണ്ടിരിക്കുന്ന മഹാസൗധത്തിന്റെ അടിസ്ഥാന ശിലകൾ ക്രമരഹിതമായാണ് വിന്യസിച്ചിരിക്കുന്നത് എന്നു ബോധ്യമായി. പുതിയ അർത്ഥശാസ്ത്ര സമീകരണങ്ങളും അവയ്ക്കുള്ള നിർദ്ധാരണങ്ങളും തിരക്കിട്ടു കണ്ടെത്തി. നൃത്തവാദ്യഘോഷത്തോടുകൂടിയ പടയോട്ടം കണ്ട് ഓരങ്ങളിൽ നിന്നിരുന്നവരുടെ മുഖത്തെ മരവിപ്പ് അമ്പരപ്പാണെന്നു തോന്നി. സമീകരണ നിർദ്ധാരണങ്ങൾ ഗണിതശാസ്ത്രച്ചേരുവകൾ ഒപ്പിച്ചുള്ളതാക്കിത്തീർക്കാൻ കഠിന പ്രയത്നം ചെയ്തു.

പഠിച്ചുകൊണ്ടിരുന്നപ്പോൾ. കുടുംബവും പ്രാരബ്ധവും ഇല്ലാത്ത. റിട്ടയർ ചെയ്ത ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററുടെ ട്യൂട്ടോറിയലിൽ പഠിപ്പിച്ചു. കൂട്ടയോട്ടത്തിൽ വഴിതെറ്റി ഒറ്റയാനായപ്പോൾ. സ്വയം ഉൾവലിഞ്ഞ്. ചിന്തയും പഠിപ്പിക്കലുമായി ജീവിതം ആറ്റിക്കുറുക്കി ഘനത്വമളക്കാൻ വിധിക്കപ്പെട്ട ബാലൻ മാഷ്ടെ ട്യൂട്ടോറിയൽ. അദ്ദേഹവുമായി അടുത്തത്. ആശയങ്ങൾ പങ്കുവച്ചത്. രാത്രികളുടെ യാമങ്ങൾ നീളമുള്ളതായത്. തർക്കിച്ചു തോൽക്കുമെന്നാകുമ്പോൾ പുതിയ വാതായനങ്ങൾ തുറന്നുകിട്ടിയത്. എല്ലാം രഘുനാഥൻ ഓർത്തു. പുത്തനാശയങ്ങൾ ആവേശമായി മാറി ജീവിതത്തിന് പുതിയ അർത്ഥശാസ്ത്രങ്ങൾ സംഭാവന ചെയ്തത്. എല്ലാം ഇന്നലെ കഴിഞ്ഞപോലെ. അനലിഡയും നെമറ്റോഡുകളും രാമലിത്തക്കമ്പും തുടങ്ങി ജീർണ്ണിച്ച ആശയങ്ങൾ വായിച്ചുതള്ളുവാൻ നിർബന്ധിതനായപ്പോൾ വിൽഡുറാണ്ട് ദമ്പതികളും ഗാഡ് ഫ്ളൈയും യുങ്ങും മാൽത്തൂസും വരെ പലയാവൃത്തി ആവേശത്തോടെ തീർത്തു. വീണ്ടും വീണ്ടും തപ്പിനോക്കി സംശയനിവൃത്തി വരുത്തി.

ഏറ്റവും പ്രചാരമുള്ള മാസികകളിൽ മനസ്-ചിന്ത-വിശ്വാസം-സ്വാതന്ത്ര്യം-പ്രപഞ്ച ചക്രവാളങ്ങൾ തുടങ്ങി പിടികിട്ടാത്ത ആശയങ്ങളെക്കുറിച്ച് ലളിതമായ പരമ്പരകൾ എഴുതി വാദകോലാഹലങ്ങൾ സൃഷ്ടിച്ചു. തത്വശാസ്ത്രവും പുരാണവും സാമ്പത്തിക വിശകലനങ്ങളും ഒക്കെ ഒരു ജന്തുശാസ്ത്ര വിദ്യാർത്ഥിക്കെങ്ങനെ അയത്നലളിതമായി കൈകാര്യം ചെയ്യുവാൻ പറ്റുന്നു എന്നായി പഠിപ്പിക്കുന്നവർക്ക്. ഒരു മണിക്കൂർ നീണ്ടുനിന്ന 'വൈവ' പരീക്ഷയിൽ തനിക്കു കൂടുതൽ സംസാരിക്കേണ്ടിവന്നതും അതുകൊണ്ടൊക്കെയാവാം. പരീക്ഷ കഴിഞ്ഞിറങ്ങുമ്പോൾ ഇതൊരു സുവോളജി 'വൈവ' തന്നെയാണെന്ന് ഞങ്ങൾക്കറിയാമെന്നുപറഞ്ഞ് അവർ അഭിനന്ദിച്ചതും എല്ലാം ഇന്നലെ കഴിഞ്ഞതുപോലെ.

## 2

**ഭേ**ദപ്പെട്ട ആ പട്ടണത്തിൽ ബസ്സിറങ്ങിയപ്പോൾ വൈകുന്നേരം അഞ്ചുകഴിഞ്ഞിരുന്നു. ബോർഡുകൾ നോക്കി അടുത്ത ബസ് കണ്ടുപിടിച്ച് കയറിക്കൂടി. ഇറങ്ങേണ്ട സ്ഥലം. കുളം. പോസ്റ്റാഫീസ്. ആൽമരം എന്നീ അടയാളങ്ങൾ പറഞ്ഞ് ടിക്കറ്റ് വാങ്ങിയപ്പോൾ തികച്ചും അപരിചിതനെ കണ്ടതിനാലാവാം കണ്ടക്ടർക്ക് ഒരു പുതുമ തോന്നിയത്. താൻ പറഞ്ഞ അടയാളമുള്ള വളവിൽ ബസ്സിറങ്ങി. വെള്ള ടെറികോട്ടൺ ഷർട്ടും കറുത്ത പാന്റും സാൻഡക് ചെരിപ്പുമായിറങ്ങിയ. വെളുത്ത. ക്ളീൻഷേവ് ചെയ്ത. ചുമലിൽ ബ്രൗൺ സഞ്ചിയുള്ള അയാളുടെ ചുമലിൽത്തട്ടി മറ്റാരും കേൾക്കാതെ അപരിചിതൻ പറഞ്ഞു:-

-ഞാൻ നന്ദൻ എന്ന നന്ദകുമാർ.

അവർ നടന്നു. റോഡിലൂടെ. ഒറ്റയടിപ്പാതയിലൂടെ. പാടവരമ്പുകളിലൂടെ. മലഞ്ചെരുവുകളിലൂടെ. കൃത്യം എട്ടുമണിക്ക് താവളത്തിലെത്തിയപ്പോൾ മുപ്പതുപേരിൽ മൂന്നിലൊന്ന് ചെറുപ്പക്കാരികൾ. നൂറുശതമാനം ഹാജർ. ചാർജ്ജുള്ള നന്ദകുമാർ തന്നെയാണ് തന്നെ സ്വീകരിക്കുവാൻ വന്നത്. അക്കാദമിക ബിരുദങ്ങൾക്ക് എത്തിനോക്കുവാൻ സാധിക്കാത്ത അറിവിന്റെ ചഷകങ്ങളിൽ മുങ്ങിക്കുളിച്ചവർ. ദൃഷ്ടിയിലും സംസാരത്തിലും പെരുമാറ്റത്തിലും പൊളിച്ചെഴുത്തുനടത്തി പക്വത കൈവരിച്ചവർ. രഘുനാഥനെ ആദരവോടെ സ്വീകരിച്ചിരുത്തിയതിലും സംസാരിച്ചതിലും അപരിചിതത്വം കലരാതെ. അതിഭാവുകത്വം തൊട്ടുതെറിപ്പിക്കാതെയുള്ള പെരുമാറ്റം.

വിമോചിതമാക്കപ്പെടുവാൻ സാധ്യതയുള്ള പ്രദേശങ്ങൾ മനസ്സിന്റെ അകത്തളങ്ങളിൽ ഓരോരുത്തരും കുറിച്ചിട്ടു. അവിടങ്ങളിലിരുന്ന് അവശേഷിക്കുന്ന ഇടങ്ങളുടെ മോചനം കണക്കുകൂട്ടിയിട്ട്. അതിനുള്ള പദ്ധതികൾ ആസൂത്രണം ചെയ്തു. വിശദാംശങ്ങൾ അടക്കം പറഞ്ഞു. പിരിയുമ്പോൾ വൃക്ഷങ്ങളുടെ മണ്ടയിലിരുന്ന് രാക്കിളികൾ ശബ്ദിച്ച് അലോസരപ്പെടുത്തി.

എല്ലാം ഇന്നലെ കഴിഞ്ഞതുപോലെ.

പ്രപഞ്ച ചക്രവാളങ്ങൾക്കപ്പുറമുള്ള തമോഗർത്തങ്ങളും 'കാട്ടുകടന്ന'ലെഴുതിയവളുടെ ചാർച്ചക്കാരനായ ഗണിതശാസ്ത്രജ്ഞനും ചർച്ചയിലേക്ക് ബോധപൂർവം വലിച്ചിഴച്ചപ്പോൾ ആണ് അമ്മിണിയെ ശ്രദ്ധിക്കുവാൻ തുടങ്ങിയത് എന്നതും രഘുനാഥൻ ഓർത്തു. പുഴവെള്ളം കുത്തിയൊഴുകി പാഞ്ഞുവരുന്നപോലെ മനസ്സ്നിറഞ്ഞുനിൽക്കുന്ന അടിയൊഴുക്കുകൾ. സ്ത്രീവിമോചന പാതയിൽ നിന്ന് മനുഷ്യവിമോചന പ്രസ്ഥാനത്തിലേക്ക് മുങ്ങാംകുളിയിട്ടുവന്ന അമ്മിണി. പിന്നീടൊരിക്കൽ അവൾ പറഞ്ഞു-ചക്രവാളസീമകളിലിരുന്ന് മുടു കുലുക്കി കിളികൾ കിന്നാരം പറഞ്ഞുരസിച്ച് നേരം കളയുന്നതുപോലെ നമ്മുടെ മോഹപ്പക്ഷികളും എന്തിനു പുറംതിരിഞ്ഞിരിക്കണം എന്ന്. കേന്ദ്രക്കമ്മിറ്റിയുടെ ആശീർവാദത്തോടെ മറ്റൊരു തണുപ്പുള്ള സന്ധ്യയിൽ മലമുകളിൽ ഒന്നിച്ചിരുന്ന് മറ്റുള്ളവർ ചൊല്ലിത്തന്ന വിപ്ളവഗാനങ്ങൾ ഏറ്റുപാടി ഏറുമാടത്തിൽ കയറിക്കിടന്നു. നിലാവുള്ള രാത്രിയിൽ മരക്കൊമ്പുകളിലെ ഏറുമാടം കുലുങ്ങി

യും ഇളകിയും മദിരോത്സവം ആടിത്തീർക്കുമ്പോൾ മലയോരങ്ങളിൽ കാക്കിക്കുപ്പായക്കാർ അടുത്ത പ്രഭാതത്തിൽ നിറയൊഴിക്കുവാനുള്ള തോക്കുകൾ തലയ്ക്കുവച്ച് മയങ്ങി.

പബ്ലിക് സ്കൂളും ഗ്രാമർ തെറ്റിയ ഇംഗ്ലീഷ് പാഠവും നന്ദനകുമാരിയെ കൊണ്ടുചെന്നെത്തിച്ചത് സാമൂഹിക ശാസ്ത്ര പഠനങ്ങൾ ഗതിമാറ്റിവിട്ട ലോകനീതിയുടെ അഴിയാക്കുരുക്കുകൾ പേർത്തെടുത്ത് രൂപംകൊണ്ട പുതിയ വിന്യാസങ്ങളുടെ ചുളുക്കു നിവർത്തുന്ന പഠനങ്ങളിലായിരുന്നു. ബോധിവൃക്ഷത്തണലിൽ രൂപംകൊണ്ട ചുഴലിക്കാറ്റിളക്കിവിട്ടകണക്ക് അവൾ തടപൊട്ടിച്ചോടി. വേഷവിധാനം നാടനാക്കി. അമ്മിണിയായി. ചേറ്റിലിറങ്ങി കളപറിച്ചു. ഞാറുനട്ടു. കോലായിൽ കുന്തിച്ചിരുന്ന് പായമെടഞ്ഞു. ചുമരെഴുത്തിൽ പ്രാവീണ്യം നേടി. തന്നിൽനിന്നുള്ള വിഹിതഗർഭം ധരിച്ചശേഷം പിടികൊടുത്തു. കൂറ്റൻ ചുമരുകൾ കള്ളി കുട്ടിയ ഇടങ്ങളിൽ ഞങ്ങൾ, വെവ്വേറെ താമസിച്ചു. പുറത്തിറങ്ങി പ്രസവിച്ച് കുട്ടിയെ പുറത്താക്കി അകത്തുകയറി. മങ്ങാത്ത മോഹവും നഷ്ടപ്പെടാത്ത ചൈതന്യവുമായി തൊട്ടുമുന്നിൽ ഇതാ അന്തംവിട്ട് കിടന്നുറങ്ങുന്നു അമ്മിണി എന്ന നന്ദനകുമാരി. പ്രതീക്ഷിക്കപ്പെട്ട ഉദയവും കാത്ത്.

നാലുനാൾ മുമ്പ് ഇതുപോലൊരു അർദ്ധരാത്രിയിൽ ഇതേ തുണും ചാരിയിരുന്ന് സംസാരിച്ചപ്പോൾ എല്ലാം കേട്ട് അമ്മിണി പായിൽ ചെത്തിത്തേയ്ക്കാത്ത ചുമരും ചാരിയിരുന്നു. അന്നുപറഞ്ഞത് എന്തൊക്കെയായിരുന്നു?

ഓടിത്തീർക്കാമെന്നുറപ്പുള്ള ദൈർഘ്യത്തിന്റെ പകുതിയും താണ്ടിക്കഴിഞ്ഞു തിരിഞ്ഞുനോക്കുമ്പോൾ. അയ്യായിരത്തോളംവരുന്ന, എന്തും നിർവ്വഹിക്കുവാൻ തയ്യാറും നെഞ്ചുക്കും ബൗദ്ധികനിയന്ത്രണവും ഭൗതിക അച്ചടക്കവുമുള്ള പടയെ ഉണ്ടാക്കി. രാപ്പകൾ തലങ്ങും വിലങ്ങും ഓടിനടന്ന് വിയർത്തുകുളിച്ച് ചരിത്രത്തിന്റെ അനിവാര്യതയെന്ന് വിധി കല്പിക്കപ്പെട്ട പുതിയ ചാവേർപ്പട. ആശയംകൊണ്ട് പടച്ചട്ട തീർത്ത പടയാളികൾ. അവരൊക്കെ എവിടെ?

കത്തനാർ ഏതാണ്ട് മുഴുഭ്രാന്തനായി. അരയിൽ പേരിനുമാത്രം ഒരു ചീന്ത് തുണിചുറ്റി നഗരത്തിന്റെ പ്രധാന സ്ഥലങ്ങളിലൊക്കെ അലഞ്ഞുനടന്നു. കൈയിലെ ഗ്രന്ഥം നിവർത്തി ഏതെങ്കിലും ഭാഗം ഉറക്കെ വായിക്കും. അതിനെക്കുറിച്ചു നീതി കരിച്ച് വാതോരാതെ സംസാരിക്കും. പ്രസംഗിക്കും. ഏറ്റവും ഒടുവിൽ, 'ഇല്ല ഞങ്ങൾക്കു തെറ്റുപറ്റിയില്ലെന്ന്' കൃത്യം മൂന്നുവട്ടം വിളിച്ചുകൂവും. പിന്നെ ഛിന്നഭിന്നമായ ചാവേർപ്പടയുടെ അവസ്ഥയെപ്പറ്റി

റോഡരുകിലെ അടുക്കുചാലിൽ ഇരുന്ന് വിലപിക്കും.

ഒരു തലമുറയിലെ ചടുല ചിന്താഗതിക്കാരെ മുഴുവൻ സംഘടിപ്പിച്ച് വികാരം വിചാരത്തെ വിഴുങ്ങിയപ്പോൾ ഉണ്ടായ അപകടമായ പ്രവൃത്തികളുടെ ഉത്തരവാദിത്വം സ്വയം ഏറ്റെടുത്ത് അതിന്റെ ഭാരം താങ്ങാനാവാതെ വന്നപ്പോൾ, എല്ലാം ഏറ്റുപിടിച്ച് ഞാനാണ് കാരണക്കാരൻ എന്നു കുമ്പസരിക്കുന്നതിൽ എന്തർത്ഥം.

നേടിയ വിജയത്തിനും പറ്റിയ തെറ്റുകൾക്കും എല്ലാവരും തുല്യ ഉത്തരവാദികളല്ലേ? അതേ എന്ന് മനസ്സ് ആണയിടുമ്പോഴും അജ്ഞാതകോണുകളിൽ നനുനനുത്ത തേങ്ങലുകൾ. മാന്തിക്കീറലുകൾ. നുള്ളിനോവിക്കലുകൾ. എന്റെ പങ്കിന്റെ പങ്കേ എനിക്കു വേണ്ടു എന്നു കേണുപറയുമ്പോൾ മുന്നിൽ പലവട്ടം വായിച്ചു പഠിച്ച അമൂല്യ ഗ്രന്ഥങ്ങൾ അമ്മാനമാടിത്തകർത്ത് ചെറിയാൻ അരങ്ങു




പൊളിക്കുന്നു. നെറ്റിത്തടത്തിലൂടെ പാഞ്ഞ വെടിയുണ്ട തകർത്തുതരിപ്പണമാക്കിയപ്പോൾ പൊട്ടിത്തെറിച്ചത് എഞ്ചിനീയറിംഗ് കോളേജിൽ നിന്ന് ഒന്നാം റാങ്കുകാരനായി പുറത്തിറങ്ങിയ പപ്പനെന്ന പത്മനാഭന്റെ ഭൗതിക മസ്തിഷ്കം മാത്രമായിരുന്നോ? അവനിൽ പ്രതീക്ഷയർപ്പിച്ച് നിറഞ്ഞ മാറിടം ശോഷിച്ച് യൗവ്വനപ്രായം യാത്രപറഞ്ഞിട്ടും കൺകോണുകളിൽ മോഹനാമ്പുകളുമായിക്കഴിഞ്ഞ അഞ്ചു സഹോദരിമാരുടെ കിനാവുകളായിരുന്നില്ലേ. അറിയാമെങ്കിലും അതംഗീകരിക്കുവാൻ പറ്റുന്നില്ല. പപ്പൻ സജീവമായി തുടങ്ങിയപ്പോൾ തന്റേതുകൂടിയായ അവന്റെ രശ്മിണി ഓപ്പോൾ സ്നേഹത്തിന്റെ വിലക്കുകളുമായി വന്നു. അന്ന് ചരിത്രത്താളുകളിൽ അവർക്കു മനസ്സിലാകാത്ത, വിറങ്ങലിച്ചുകിടക്കുന്ന വരികളും ഖണ്ഡികകളും സ്ഫുടതയോടെ വായിച്ചുകൊടുത്തപ്പോൾ, ഉദര

ണികൾ അതേപടി ഉരുവിട്ടപ്പോൾ രശ്മിണി ഓപ്പോൾ മനസ്സിലാക്കി എന്നു ധരിച്ചു. അവരുടെ കൺകോണുകളിൽ തങ്ങിനിന്നത് അമ്പരപ്പിന്റെയും അന്ധാളിപ്പിന്റെയും ചിതമ്പലുകളാണെന്നു മനസ്സിലാക്കുവാനുള്ള തിരിച്ചറിവില്ലാതെപോയി.

രണ്ടുദിവസം കഴിഞ്ഞപ്പോൾ പപ്പന്റെ മറ്റൊരു സഹോദരി വത്സലക്കുട്ടി അപ്രതീക്ഷിതമായി മുന്നിൽനിന്നപ്പോൾ രഘുനാഥൻ ശാന്തനാകുവാൻ ഒരുപാടു ശ്രമിച്ചു. അതിൽ വിജയിച്ചു. കടമെടുത്ത ഭാവപ്രകടനങ്ങൾ, ആത്യന്തിക ലക്ഷ്യത്തിന്റെ പരിപാവനതയിൽ വിശ്വാസമുണ്ടാകയാൽ, മുഖംമൂടിയല്ലെന്ന് അന്തഃകരണം പിറുപിറുത്ത് രഘുനാഥനിലെ സാധാരണ മനുഷ്യനെ കൂടക്കൂടെ സമാശ്വസിപ്പിച്ചു. സംഘം ചേർന്നവരുടെ മുഴുവൻ രക്ഷാകർത്തൃത്വം ഏറ്റെടുക്കുന്നതിലും അന്ന് സന്തുഷ്ടിയുണ്ടായിരുന്നു.

പക്ഷേ വത്സലക്കുട്ടിയുടെ വരവ്, മറ്റൊരു കഥയുടെ ചുരുൾ അഴിച്ച്, കൂടുതലായി ഒന്നും പറയാതെ, ആരേയും പ്രതിക്കൂട്ടിലാക്കാതെ തിരിച്ചുപോയത്, അയാളുടെ രണ്ടുനാളത്തെ ഉറക്കം കെടുത്തി. വെറും രണ്ടു നാളെയുടെ മാത്രം. അതും ഒരു വിജയമായി അന്നു കരുതി.

### 3

വത്സലക്കുട്ടിയുടെ വരവ് ഉറക്കംകെടുത്തത്തക്കതായിരുന്നുവോ? ശരാശരി മനുഷ്യന്റെ നിലവാരത്തിലേക്ക് താണുപോയതായി രഘുനാഥൻ ആ സംഭവത്തെ വിശകലനം ചെയ്ത് സ്വയം വിലയിരുത്തി. സംഘത്തെക്കൊണ്ട് വിലയിരുത്തിപ്പിച്ചു. ചരിത്രത്തിന്റെ ഗതി മാറ്റിവിടുവാൻ വിധിക്കപ്പെട്ടവർ. കൈത്തിരിയും പന്തവുമായി ഇറങ്ങിത്തിരിക്കുന്നവർ. ഇവർ എക്കാലവും ശരാശരിയുടെ മുകളിലേ നിന്നിട്ടുള്ളൂ. നിൽക്കാവൂ. ഭൗതിക മുഹൂർത്തങ്ങളുടെ കാവൽക്കാരനായി ചരിത്രത്താളുകളിൽ ഏതു ഭൗതികവാദിയാണുള്ളത്? എന്നിട്ടും.

ട്യൂട്ടോറിയലിൽ പഠിപ്പിക്കുന്ന കാലം. മുന്നിലെ കുട്ടികളിൽ വത്സലക്കുട്ടിയുടെ മുഖം പെട്ടെന്നു മനസ്സിൽ തെളിഞ്ഞു. അവളെ അന്വേഷിച്ച് കണ്ണുകൾ പാഞ്ഞു. സമൂഹം അർപ്പിക്കപ്പെട്ട ഉത്തരവാദിത്വം ഓർമ്മിച്ചപ്പോൾ അയാളുടെ മനസ്സിനെ അദൃശ്യശക്തികൾ ചരടുവലിച്ചുകെട്ടി. മനസ്സിലെ കിളിയെ പുറത്തുവിടാനോ ചിറകടിപ്പിച്ചു ശബ്ദമുണ്ടാക്കുവാനോ രഘുനാഥൻ അനുവദിച്ചില്ല. അന്നേരമാണ് അവളുടെ കത്തുകിട്ടിയത്. അങ്ങനെയൊന്നുണ്ടായതായി അയാൾ ഭാവിച്ചില്ല. വീണ്ടും അതാവർത്തിച്ചപ്പോൾ ചരിത്രത്തിലെ തന്റെ നിയോഗത്തെക്കുറിച്ച് അവളോടു പറഞ്ഞു. തങ്ങളുടേതുപോലുള്ളവരുടെ തപസ്സിലെ പരീക്ഷണ ഘട്ടങ്ങൾ വിശദീകരിച്ചു. അവിടെ കാത്തിരിപ്പിനും കാത്തുനിൽപ്പിനും സമയമില്ല. മുലയൂട്ടി കുഞ്ഞുങ്ങളെ വളർത്തുവാൻ നേരമില്ലാത്ത ഒരു വിഭാഗം മാമലുകളാണ് തങ്ങളെന്ന് സ്വയം വിശദീകരിച്ചു.

വത്സലക്കുട്ടി ഒന്നും പറഞ്ഞില്ല. പിന്നേയും അയാളെ തേടി കത്തുകൾ വന്നു. പൊട്ടിച്ചുനോക്കാ



തെ അതു തിരികെ ഏൽപ്പിച്ചപ്പോൾ ആശ്രമ പരിസരത്തെ പരികർമ്മിയായി നിൽക്കുമെന്നായി അവൾ. ഒരു തരത്തിൽ മറ്റൊരു തപസ്വിനി.

ഇതിനോട് അയാൾ പ്രതികരിച്ചില്ല. പൈങ്കിളിക്കഥകളിലെ നായക സങ്കല്പത്തിനിണങ്ങുന്ന തരത്തിൽ നിന്നുകൊടുക്കുവാൻ രഘുനാഥനിലെ സംരക്ഷകൻ തയ്യാറല്ലായിരുന്നു. കുട്ടിക്കാലത്ത് മറ്റു കുട്ടികൾ മരച്ചുവട്ടിലെ തണലിലിരുന്നു കൊത്തിക്കല്ലാടുമ്പോൾ ആകാശത്തേക്കു തെറിപ്പിച്ച കല്ലുകൾ കൂട്ടമായി വെട്ടിപ്പിടിച്ച് ജയാപജയങ്ങൾ പങ്കുവയ്ക്കുമ്പോഴും രഘുനാഥനിലെ ഇളം മനസ്സ് കല്ലിച്ച അവസ്ഥയിലായിരുന്നു എന്നു കണ്ടുപിടിച്ച രശ്മിണി ഓപ്പോളുടെ പുന്നാര അനുജത്തിയോട് അയാൾക്കു സഹതാപം ഒട്ടുംതന്നെയില്ലായിരുന്നു. അകന്ന ചാർച്ചക്കാരായ അവരുടെ വീട്ടിലേക്ക് ഔപചാരികമായ ക്ഷണം ഏറെയുണ്ടായിരുന്നിട്ടും ആവശ്യമില്ലാത്തതുകൊണ്ട് തിരിഞ്ഞുനോക്കുവാൻ സമയമില്ലായിരുന്നു. കുടുംബസംരക്ഷകനായി, പറ്റാവുന്നത്ര ആശകൾ കോരിച്ചൊരിഞ്ഞ് അവർ പപ്പനെ വളർത്തിയപ്പോഴും തദനുസൃതമായി അവൻ വളർന്നപ്പോഴും രഘുനാഥൻ ശ്രദ്ധിച്ചില്ല. ആഴ്ചപ്പതിപ്പിലെ കോളങ്ങൾ വഴി പുതിയ മേച്ചിൽപ്പുറങ്ങൾ കീഴ്പ്പെടുത്തിയപ്പോൾ തന്റെ വാദഗതികളെ സാധൂകരിച്ചുകൊണ്ട് അവനെഴുതിയ ദൈർഘ്യമുള്ള പ്രതികരണക്കുറിപ്പുകൾ വായിച്ചപ്പോഴാണ് പപ്പനെ തിരിച്ചറിഞ്ഞത്, ശ്രദ്ധിച്ചത്. പിന്നെ സംവാദങ്ങളും ഇണങ്ങലും പിണങ്ങലും വഴി ബന്ധം ദൃഢപ്പെട്ടതും പെട്ടെന്നായിരുന്നു. കരിമ്പാറക്കാട്ടിലെ നരച്ച കരിമ്പനക്കൂട്ടങ്ങളുടെ ഇടുക്കുകളിൽ രാപ്പകലുകൾ ചേക്കേറി താത്ത്വിക-പ്രായോഗിക പ്രശ്നങ്ങൾ കീറിമുറിച്ച് ദേശിയും വിദേശിയും ആക്കിയപ്പോഴാണ് പപ്പന്റെ ധിഷണ പാറിപ്പട്ടം പറക്കുന്നതു ബോധ്യമായത്. പ്രസിദ്ധീകരണങ്ങളുടെ ചുമതല പപ്പനെ ഏൽപ്പിച്ച് ഓടിനടന്ന് സംഘടനാപ്രവർത്തനം നടത്തിയപ്പോഴും വേവലാതിപ്പെട്ടില്ല. പക്ഷേ, തിരക്കിൽ ഞങ്ങളുടെ ചലനങ്ങൾ സസൂക്ഷ്മം വീക്ഷിച്ച്, പുറത്തുവിടുവാൻ ധൈര്യമില്ലാത്ത അഭിപ്രായങ്ങൾ രശ്മിണി ഓപ്പോളുടെ മനസ്സിനെ പ്രക്ഷുബ്ധമാക്കിയത് ശ്രദ്ധിച്ചില്ല. ആശ വെടിഞ്ഞിട്ടും നിഴൽപോലെ പിൻതുടർന്നിരുന്ന വത്സലക്കുട്ടിയുടെ മൗനങ്ങളുടെ ഇടിമുഴക്കം തട്ടി പ്രതിധ്വനിക്കുവാനുള്ള അനുകൂലനത്തിന് കർണ്ണപുടങ്ങളെ വിട്ടുകൊടുത്തില്ല. എല്ലാം ബോധപൂർവം.

പപ്പന്റെ മരണംപോലും വത്സലക്കുട്ടിയെ തളർത്തിയില്ല. കാട്ടിലെ ചോലമരത്തെപ്പോലെ ആകാശങ്ങളിലെ ചുട്ടും വെളിച്ചവും അന്വേഷിച്ച് ആർക്കും പിടികൊടുക്കാതെ മുകളിലോട്ടുതന്നെ കുതിച്ചു.

തൊട്ടപ്പുറത്തുള്ള വളക്കുഴിവക്കത്തെ പ്ലാത്തൈയിൽ കുരുക്കിട്ടുനിർത്തിയ കയറിന്റെ ഇടുക്കിൽ കുടുങ്ങി തൂങ്ങേണ്ട നിമിഷം മുന്നിൽ ചിരികാട്ടി ഇളിക്കുമ്പോൾ ഒട്ടും ഇടമില്ലാഞ്ഞിട്ടുകൂടി വത്സലക്കുട്ടി സ്ഥാനമുറപ്പിച്ചിരിക്കുന്ന പീഠം തന്റെ ഇരിപ്പിടത്തിൽത്തന്നെയല്ലേ?

ആരേയും പ്രതിക്കൂട്ടിലാക്കാതെ വത്സലക്കുട്ടി ജീവിതം അവസാനിപ്പിച്ചു. പ്രതി മറ്റാരുമല്ല എന്ന് രശ്മിണി ഓപ്പോളോട് താൻ പിന്നീടു പറഞ്ഞത് അവരെ അമ്പരപ്പിച്ചിരിക്കും. രഘുനു ഇതൊക്കെ മനസ്സിലാവ്വോ എന്ന് രശ്മിണി ഓപ്പോൾ പറഞ്ഞൊപ്പിച്ചത് അതുകൊണ്ടാവില്ലേ? അമ്മിണി ഒരാൺകുട്ടിയെ പ്രസവിച്ചിട്ടപ്പോൾ വത്സലൻ എന്നു പേരിട്ടാലോ എന്നു ചിന്തിപ്പിച്ചതും അക്കാ



ര്യം ആരോടും പറയാതെ അവനെ അമരൻ എന്നു വിളിച്ചതും സാന്ദർഭികമായി മാത്രമായിരുന്നില്ല. പൂർണ്ണ നിലാവുള്ള രാത്രി പുളിമരക്കൊമ്പിൽ തൂങ്ങുവാനായി അവൾ തിരഞ്ഞെടുത്തത് ആർദ്രമായ മനസ്സിനെ പൂനിലാവിൽ ചാലിച്ചുകുട്ടുവാനുള്ള മോഹംകൊണ്ടാവാം. പക്ഷേ രണ്ടുദിവസം കഴിഞ്ഞും താഴോട്ടിറക്കപ്പെടാതെ പുഞ്ചിരിതൂകി വത്സലക്കുട്ടി ചെറുകാറ്റിൽ ആ പുളിമരക്കൊമ്പിൽ തൂങ്ങി ആലോലം ആടിയത്രെ. ആരെയോ കാത്ത്. ആ മുഹൂർത്തങ്ങളിൽ അകലെ കൂറ്റൻ മതിലുകളുള്ള കൊച്ചുമുറിയുടെ മൂലയിൽ ഇരുന്ന് പർവതങ്ങളുടെയും സമതലങ്ങളുടെയും മഹാസാഗരങ്ങളുടെയും മധ്യേ വിരിക്കുവാനുള്ള ചുവന്ന പരവതാനി നെയ്തുതീർക്കുന്ന തിടുക്കത്തിലായിരുന്നു അയാൾ. ചെയ്ത കൃത്യങ്ങളെ സാധൂകരിക്കുവാനുള്ള ത

ത്രപ്പാടിൽ വാചകങ്ങളും ഖണ്ഡികകളും മനസ്സിൽ കുറിച്ചിട്ടുകൊണ്ട് തൊട്ടടുത്ത മുറികളിലിരുന്ന് പൊറ്റൻ പിടിച്ച വ്രണങ്ങൾ നുള്ളി ആസ്വദിക്കുന്ന പരിവാരങ്ങളെക്കുറിച്ച് അന്നേരവും ഓർത്തു. പൂജ്യമെന്ന സംഖ്യയുടെ ചിഹ്നം ധനമോ ഋണമോ എന്നന്വേഷിച്ച് രാവുകൾ പകലാക്കിയവരെപ്പോലെ.

വത്സലക്കുട്ടിയുടെ മരണവാർത്ത അറിയുവാൻ എന്തേ ഇത്രയും വൈകിയത്? വല്ലപ്പോഴും കിട്ടുന്ന കത്തുകൾ ഒരുപാടു തുരുത്തുകളിൽപ്പെട്ട് മുങ്ങിപ്പൊങ്ങി തന്റെ കൈയിലെത്തുമ്പോൾ ഒന്നിന്റെയും ചൂരും ചുവയും ഇല്ലാത്തതുപോലെ. അഥവാ ബാഷ്പീകരിക്കുകയോ ഘനീഭവിക്കുകയോ ചെയ്തപോലെ.

തെറ്റുകുറ്റങ്ങളുടെ നീക്കിയിരിപ്പ് ഋണ-ധന സംഖ്യകളല്ലാത്തതിനാൽ ഒട്ടും പോറലുകൾ അനുഭവപ്പെടാതെ പുറത്താക്കപ്പെട്ടു. കൂറ്റൻ മതിൽക്കെട്ടിനു പുറത്തു വന്ന് വീണ്ടും പുറംലോകം കണ്ടു. തികഞ്ഞ അപരിചിതത്വം. കൂടെയുണ്ടായിരുന്ന കത്തനാർ തീരാത്ത മാറ്റങ്ങൾക്കു വശംവദനായപോലെ. പരസ്പര ബന്ധമില്ലാത്ത കാര്യങ്ങൾ ഓർത്തോർത്ത് അയവിറക്കുന്നു. നീണ്ട ഒറ്റപ്പെടൽ കൊണ്ടുള്ള മാറ്റമാവാം അതെന്ന് രഘുനാഥൻ ധരിച്ചു. പുറത്തിറങ്ങി ഇടപെടുമ്പോൾ എല്ലാം തിരിഞ്ഞ് ശരിയാകുമെന്ന് വിശ്വസിച്ചു. കൂടെയുണ്ടായിരുന്ന അഞ്ചുപേരോടും പുറത്തിടപെടേണ്ട രീതിയെക്കുറിച്ച് ഓർമ്മിപ്പിച്ചു-പ്രത്യേകിച്ചും നീണ്ട ഇടവേളയ്ക്കുശേഷം പൈസ കൈകാര്യം ചെയ്യേണ്ട സന്ദർഭങ്ങൾ. കൂട്ടമായി ബസ്സ്റ്റാന്റിൽ വന്ന് അറുന്നൂറു കിലോമീറ്റർ അകലെയുള്ള പട്ടണത്തിലേക്ക് അകന്ന പരിചയക്കാരുമായി ബസ് കാത്തുനിൽക്കുമ്പോൾ വീണ്ടും ഒത്തുചേരേണ്ടുന്ന തീയതികളെയും സ്ഥലങ്ങളെയും കുറിച്ച് ഒരു ധാരണയുണ്ടാക്കി. മാറ്റാത്ത കുതിരകളും മാറാത്ത വഴികളും താണ്ടിയ അതേ രഥയാത്ര.

അന്നേരമാണ് അകന്ന പരിചയക്കാരൻ അപ്രതീക്ഷിതമായി വത്സലക്കുട്ടിയുടെ ദുരന്തം പറഞ്ഞത്. പപ്പന്റെ മരണത്തെക്കാൾ അമ്മിണിയുമായുള്ള തന്റെ വിവാഹമായിരുന്നുവത്രെ വത്സലക്കുട്ടിയെ വല്ലാതെ അലട്ടിയത്.

പണ്ടെന്നോ അവൾ പറഞ്ഞത് ഓർത്തു. വാക്കുകൾ അതേപടി ഓർമ്മയിലില്ലെങ്കിലും പെറുക്കിയെടുത്തു നിരത്തിവച്ചാൽ ഇനിപ്പറയുന്നപോലെയാണുവരിക:-

ഈ എറേത്തിന്റപ്പുറം ലോകം ണ്ടന്നറിയാം. അതങ്ങനേര്യാന്ന് നിശ്ചയം ല്യാന്നും. കൂട്ടിക്കോളൂ. അങ്ങനീള്ളോർക്കും ണ്ടാവില്ലെ അവരോർടെ മോഹങ്ങള്. അതോണ്ട് പറഞ്ഞുന്നേള്ളൂ. ആരേം കുത്താനോ വേദനിപ്പിക്കാനോ അല്ല ട്ട്വോ.

അന്നത് മനസ്സിൽ കൊണ്ടില്ല. ചക്രവാളത്തിന്റെ വിശാലമായ അതിരുകൾ കാൽക്കീഴിലാക്കാനുള്ള ധൃതിയിലായിരുന്നു. ചെങ്കോലും കിരീടവും കൈയെത്താവുന്ന അടുത്തെത്തിയിരിക്കുന്നു. ഒന്നുകൂടെ ശ്രമിച്ചാൽ മതി. ആസേതുഹിമാചലം ഇളക്കിമറിച്ച് ചിതലെടുത്തു ദ്രവിച്ച സംസ്കാരങ്ങൾ ചവിട്ടിമെതിച്ച് അവയുടെ മൂർദ്ധാവിൽ വിമോചന പ്രസ്ഥാനത്തിന്റെ പതാക നാട്ടാം-മോഹിച്ചു.

പ്രക്ഷുബ്ധമായ മനസ്സിന്റെ ആർത്തിരമ്പലിനെ സാന്ത്വനപ്പെടുത്തുവാൻ വത്സലക്കുട്ടിയുടെ വിതുമ്പലുകൾക്കായില്ല.

ബസ്സിന്റെ ഓരത്തുള്ള സീറ്റിലിരുന്ന് യാത്ര തുടങ്ങിയപ്പോൾ ഒന്നും ഓർക്കാതിരിപ്പാൻ കട്ടിക്കമ്പിളികൊണ്ട് മനസ്സിനെ പൊതിഞ്ഞുവെച്ച് രഘുനാഥൻ ഇരുന്നു. ചവിട്ടിമാറ്റപ്പെടുത്തേണ്ടുന്ന ദൌർബ്ബല്യങ്ങൾ മുഴംകോലുവച്ച് അളന്നുമാറ്റുവാൻ കൊതിച്ചു. മനസ്സ് നിയന്ത്രിച്ചു.

4

**ആ**ൽബട്രോസ് പക്ഷിയെപ്പോലെ നീളമുള്ള ചിറകുകൾ ആവുന്നത്ര വിരിച്ച് രഘുനാഥൻ വിഹായസ്സിൽ പാറിപ്പാറിപ്പറന്ന് താഴോട്ടുനോക്കി. ചൂളംവിളിച്ചുപായുന്ന തെമ്മാടിക്കാറ്റിനെപ്പോലെ മരങ്ങളിൽ തട്ടാതെ അവയുടെ ഇടകളിലൂടെ ചീറിപ്പാഞ്ഞു. രാത്രികളിൽ നത്തിനെപ്പോലെ ഉയരങ്ങളിലെ ചില്ലകളിലിരുന്ന് താഴോട്ടുനോക്കി കൺതടങ്ങൾ കൂടുതൽ ചുവപ്പിച്ചു. അപ്പോഴൊക്കെ അയാളുടെ കാതുകളിൽ അമ്മിണി ശബ്ദമനക്കാതെ ഓതി-വടക്കൻ മഞ്ഞുമലകളെ ഭേദിച്ച് പാഞ്ഞ്-വന്നിരുന്ന കാറ്റ് ഗതിമാറിപ്പോയി എന്നാണു തോന്നുന്നത്.

വൻ ഭിത്തികളുടെ മൂലയിൽ ചടഞ്ഞുകൂടിയ വർഷങ്ങളുടെ ഓർമ്മകളിൽ പുറത്ത് കുറേനാൾ രഘുനാഥൻ മയങ്ങിക്കിടന്നു. ദിവാസ്വപ്നങ്ങൾ കണ്ടെങ്കിലും ഭയന്നില്ല. പ്രകാശപ്രവേഗത്തിൽ ഭൂപ്രതലമാകെ ഓടി. അന്നേരമാണ് മറ്റൊരു പ്രായോഗിക ബുദ്ധി പ്രശാന്തമായ ആഴിപ്പരപ്പുകൾക്കകലെ തേജോഗോളം കണക്ക് തലപൊക്കി അയാളോട് സംവാദമുഹൂർത്തം യാചിച്ചത്. വരണ്ട മനീഷയും വറ്റിയ ദീർഘവീക്ഷണവുമുള്ള ജീവച്ഛവങ്ങളോടു പ്രതികരിച്ച് പാഴാക്കുവാനുള്ളതല്ല തന്റെ സമയം. കുടക്കല്ലുകളുടെ അടിയിലും പാറയിടുക്കുകളുടെ ഇടയിൽ അടിഞ്ഞുകിടക്കുന്ന ഫോസിലുകളിലും മാന്തിനോക്കി ആശയസ്ഫുടത കൈവരിക്കുകയാണ് ഏകമാർഗ്ഗം. മരക്കഷണങ്ങൾ അരച്ചുണ്ടാക്കിയ കുഴമ്പുരൂപം കൊടുത്ത പാപ്പിറസുകളിൽപ്പോലും തപ്പിനോക്കണം. താളിയോലകളിലെ വട്ടെഴുത്തുകൾ വ്യാഖ്യാനിച്ചതിൽ അബദ്ധം പറ്റിയിരിക്കുമോ? എങ്കിൽ തിരുത്താം. അതാണ് അന്ധകാരയുഗങ്ങളിൽ സൂര്യപ്രഭ എത്തിച്ചവരൊക്കെ കാലാകാലങ്ങളിൽ ചെയ്തിട്ടുള്ളത്. ചരിത്രം ചാക്രികരൂപത്തിലാണല്ലോ. അതുകൊണ്ട് വഴിമാറാതെ ഓടുകയേവേണ്ടൂ. പക്ഷേ-

തന്റെ അഭാവം പുറത്തുള്ള പ്രവർത്തനങ്ങളുടെ തീവ്രത മങ്ങിപ്പോകുന്നതിനു കാരണമായിട്ടുണ്ട് എന്ന് സൂചനകൾ ലഭിച്ചിരുന്നു. വൻമതിലുകൾക്കുള്ളിൽ അട്ടയെപ്പോലെ ചുരുണ്ടുകിടന്ന സമയം മറ്റെന്തു നിർവഹിക്കുവാനാകും. എങ്കിലും സെറിബല്ലയുടെ അതിസൂക്ഷ്മ കേന്ദ്രങ്ങളിലുണ്ടായ ചലനങ്ങൾ അർത്ഥമുള്ള പദങ്ങളാക്കി മാറ്റി മാലകോർത്തിട്ടു.













പുറത്തിറങ്ങട്ടെ. അയഞ്ഞ കണ്ണികൾ മുറുക്കാം എന്ന് ആശ്വസിച്ചു.

മതംമാറി ജപമാലകളിലെ ബീഡ്സിൽ വിരലുകൾ കൊണ്ടു തലോടി വിവിധ ആൽമരച്ചുവടുകളിൽ മൃതപ്രായനായി തമ്പടിച്ചു നിന്നു ജപിച്ച്. പത്രപംക്തികളിൽ മാറിമാറി സ്ഥാനം പിടിച്ച ജോസഫിന്റെ കഥയാണ് ഏറ്റവും കൂടുതൽ നടുക്കിയത്. സൈദ്ധാന്തിക തലങ്ങളിലെ ഓരങ്ങളിൽ മാത്രം മേഞ്ഞുനടക്കുന്നവർ ഇങ്ങനെയൊക്കെയാണത്രെ! പെട്ടെന്നു വഴുക്കിവീഴും. അഗാധമായ കയത്തിലേക്ക് കൂപ്പുകുത്തിവീഴും. ചരിത്രത്തിന്റെ കീറച്ചാക്കിൽ കുത്തിനിറയ്ക്കപ്പെട്ട തകരപ്പാട്ടകളെപ്പോലെ അനുനിമിഷം ഓക്സീകരണ പ്രക്രിയയ്ക്കു വിധേയമായി സ്വയം ഇല്ലാതായിത്തീരുന്നവർ. എന്നിട്ടും എന്തേ അവൻ പേരുകൂടി മാറ്റി അവതാര പ്രസക്തി ഊട്ടി ഉറപ്പിക്കാത്തത്? കേട്ടറിഞ്ഞ കഥകളെപ്പോലും ഞെട്ടിക്കുന്ന തരത്തിലുള്ളതായിരുന്നു കണ്ടപ്പോഴുള്ള ആദ്യപ്രതികരണം. ചരിത്രത്താളുകളിലൂടെ മുങ്ങാംകുളിയിട്ടുപോയപ്പോഴാണ് മുഖം വികൃതമാക്കിയ ഇത്തരം മറ്റു രൂപങ്ങൾ ഉണ്ടായിരുന്നു എന്നു ബോധ്യമായത്. ദഹനക്കേടിന്റെ രക്തസാക്ഷിത്വം പേറി ദിശ മാറി മേയുന്ന പരിണാമ വൃക്ഷത്തിലെ മേൽക്കവണികൾ എന്ന നിർവചനത്തിന്റെ അർത്ഥവ്യാപ്തി അടുത്തറിഞ്ഞത് ജോസഫിലെ ചലനരഹിതമായിത്തീർന്ന കൃഷ്ണമണികളിൽനിന്നാണ്.

തനിക്കു ഭ്രാന്താണെന്നുപറഞ്ഞ് ഭ്രാന്താസ്പത്രിയിലെ പ്രവേശനഫോറം സ്വയം പൂരിപ്പിച്ചു ചെന്ന ചെറിയാനെ ആ ഒറ്റക്കാരണംകൊണ്ടുതന്നെ ബന്ധപ്പെട്ടവർ അകത്തുകയറ്റിയില്ലത്രെ. പിന്നെ ചെറിയാനെ നേരിട്ടുകണ്ടവരില്ല, കണ്ടവരെ കണ്ടവർ പലരുണ്ടെങ്കിലും. ബിരുദ സർട്ടിഫിക്കറ്റ് തുണ്ടംതുണ്ടമാക്കിക്കീറി മുകളിലോട്ടു പറപ്പിച്ച്ബിരുദദാനച്ചടങ്ങ് അലങ്കോലപ്പെടുത്തി. മുദ്രാവാക്യം വിളിച്ച് ഹാൾ വിട്ടിറങ്ങിയ ചെറിയാന്റെ തിളച്ചുമറിയുന്ന കണ്ണുകൾ ജീവനറ്റ്, ചലനരഹിതമായി അറവുശാലകളിൽ വെട്ടിത്തൂക്കിയ ആട്ടിൻതലയിലേതുപോലെ മുന്നിൽ ഇമവെട്ടാതെ തന്നെ തുറിച്ചുനോക്കുകയാണോ?

വയ്യ.

തടവറയിലെ നീണ്ട തളച്ചിടലിനുശേഷം പുറത്തുവന്നപ്പോൾ ഇത്രയും പ്രതീക്ഷിച്ചില്ലായിരുന്നു. ഓരോ അടി മുമ്പോട്ടായുമ്പോഴൊക്കെ ഈരടി മുട്ടിവീണു. നാൽപ്പതു വർഷത്തെ ബാക്കിപത്രം അരിച്ചുപെറുക്കി നോക്കിയപ്പോൾ വെണ്ണീറാക്കാൻ കൂട്ടിയ ചണ്ടിൻപൊലി മാത്രം. ഊറിയ പാൽ ഉറച്ച് അരിമണിയാകാതെ പരിണാമ ചക്രത്തിരിച്ചിലിൽ ജനിതകത്തകരാറു നിമിത്തം പതിരായിപ്പോയ വ്യാജ നെൻമണിക്കൂമ്പാരം. ന്യായീകരണങ്ങളും സഹായസൂക്തങ്ങളും ലഭ്യമാകാത്ത അവസ്ഥയിൽ ആയുധം വച്ചുകീഴടങ്ങലിനായി രഘുനാഥൻ ഒരു ബൃഹദ് ഗ്രന്ഥം തയ്യാറാക്കി. അതു വായിച്ചുതീർന്ന ഉടൻ "എനിക്കു മാപ്പ്" എന്നുകൂടി അവസാനം എഴുതിച്ചേർത്ത് അമ്മിണി പുസ്തകം അവസാനിപ്പിച്ചു.





തുടർക്കഥ പോലെ അത് പ്രസിദ്ധപ്പെടുത്തുവാൻ തയ്യാറുള്ള മാധ്യമക്കാർ ഉണ്ടെന്നറിഞ്ഞിട്ടുകൂടി. രഘുനാഥൻ കൈയെഴുത്തു പ്രതി പൂർണ്ണമായും കത്തിച്ചുചാമ്പലാക്കി. നാളുകൾ കഴിഞ്ഞിട്ടും ഇതേക്കുറിച്ച് അമ്മിണിയുടെ മൗനം കൂട്ടമുഴക്കങ്ങളുടെ ആരവമായി ശരീരത്തിനകം പതിക്കാവുന്നിടത്തൊക്കെ ചെന്നിടിച്ചു. സമീകരണ സമവാക്യങ്ങളുടെ അകമ്പടിയില്ലാതെ ചൂളംവിളി നടത്തി.

തിരുത്താനാവാത്ത മറ്റൊരു തെറ്റുകൂടിയാവട്ടെ എന്നുറപ്പിച്ച് രഘുനാഥൻ തിണ്ണയിൽ നിന്നെഴുന്നേറ്റു. അസമയത്ത് പ്ളാവിൻകൊമ്പുകൾ ഇളകിയപ്പോൾ അതിൽ ചേക്കേറിയ കാക്കകൾ പരിഭ്രാന്തരായി. അവറ്റയുടെ കൂട്ടക്കരച്ചിലിന് പായിൽ കിടന്നുറങ്ങിയ അമ്മിണിയെപ്പോലും ഉണർത്താനായില്ല.



ബാബുഭരദ്വാജ്

അധ്യായം - 7

## തത്ത്വചിന്തയുടെ സായാഹ്നങ്ങൾ

# ഒരു കണ്ണുകെട്ടിക്കളിയുടെ നിയമങ്ങൾ

തെരുവുകളിൽ പ്രകടനങ്ങളും ഇരുണ്ട മുറികൾക്കുള്ളിൽ കമ്മിറ്റികളും ബീഡിപ്പുരകളിൽ വിവാദങ്ങളുമില്ലാതിരുന്ന ഒരു വൈകുന്നേരം വിശ്വംഭരൻ മുഴുവൻ സയവും ഞങ്ങളുടെ കൂടെ ഉണ്ടായിരുന്നു. ഇതൊരു അപൂർവ്വ സംഭവം തന്നെ. വിശ്വംഭരൻ അപൂർവം ചില രാത്രികളിലേ ചേക്കേറാൻ അവിടെ എത്തിയിരുന്നുള്ളു. അവന്റെ ജീവിതത്തിന്റെ മറുപുറം ഞങ്ങൾക്ക് തികച്ചും അജ്ഞാതമായിരുന്നു. അവൻ തെരുവുകളിലേക്കും പണിശാലകളിലേക്കും പാടങ്ങളിലേക്കും പടർന്നു കയറിക്കൊണ്ടിരുന്നത് ഞങ്ങളറിഞ്ഞിരുന്നുവെങ്കിലും അതിന്റെ വ്യാപ്തി ഞങ്ങൾക്കറിയില്ലായിരുന്നു.

ഡിസംബറിലെ നേർത്ത തണുപ്പുനിറഞ്ഞ സന്ധ്യ. ഞങ്ങളുടെ ലോഡ്ജിനു പുറത്തെ ഇലകൊഴിഞ്ഞ മുരിക്കുമരം ജ്വലിക്കുന്ന പ്രതീക്ഷപോലെ നിന്നിരുന്നു. പരീക്ഷയടുത്ത സമയമായതുകൊണ്ട് കോളേജിനു മുമ്പിലെ നിരത്ത് ശൂന്യമായിരുന്നു. പരീക്ഷകളുടെ വേവലാതികൾ ഒരിക്കലും ഞങ്ങളെ തീവ്രമായി പിടികൂടാറില്ലായിരുന്നു. അതിനെക്കാൾ വലിയ പരീക്ഷണങ്ങളിലാണ് ഞങ്ങളെന്നും മുഴുകിയിരുന്നത്.



അന്ന് ഒരു വേവലാതികളുമില്ലാത്തതിനാൽ ഞങ്ങളുടെ ഹൃദയം നഗ്നമായിരുന്നു. വിശ്വംഭരൻ ഞങ്ങളുടെ ഹൃദയങ്ങളെ വാക്കുകൾ കൊണ്ട് രാകിക്കൊണ്ടിരുന്നു. അവന്റെ ശബ്ദത്തിൽ എപ്പോഴും പരിഹാസം നിറഞ്ഞുനിന്നിരുന്നു. അവന്റെ വാത്സല്യവും സ്നേഹവുമൊക്കെ ഈ പരിഹാസമായിരുന്നു. അവന്റെ കരച്ചിലിനുകൂടി ഒരു പരിഹാസത്തിന്റെ ചുവയില്ലേ എന്ന് ഞങ്ങൾ ആലോചിക്കാറുണ്ടായിരുന്നു. ഏറ്റവും ധീരമായ നിമിഷങ്ങളിലേ അവൻ കരയാറുള്ളു. അനുതാപം സൃഷ്ടിക്കാനോ പിരിമുറുക്കം കുറയ്ക്കാനോ ഒന്നുമല്ല അവൻ കരഞ്ഞത്.

അവന്റെ വാക്കുകളുടെ മുഴക്കത്തിൽ മുഴങ്ങിക്കൊണ്ട് ഞങ്ങളിരുന്നു. ഊർമ്മിള വരച്ചുകൊണ്ടിരുന്നു. പെൺകുട്ടികളുടെ ഹോസ്റ്റലിൽ എല്ലാവരും പുസ്തകങ്ങളിൽ തലപൂഴ്ത്തി ഇരിക്കുകയായിരിക്കണം. വല്ലാതെ ബോറടിച്ചപ്പോഴാണ് അവൾ ഞങ്ങളെ തേടിയെത്തിയത്. രാഹുലൻ കണ്ണടച്ച് ചാരുകസേരയിൽ ചാരിക്കിടന്നു. ശരച്ചന്ദ്രൻ കൊട്ടക്കസേരയിൽ ചുരുണ്ടുകൂടിയിരുന്ന് മേൽച്ചുണ്ട് കടിക്കുകയായിരുന്നു. ആലോചന വല്ലാതെ തീവ്രമാകുമ്പോൾ അവൻ മേൽച്ചുണ്ട് കടിച്ചുകീറിയേക്കുമെന്ന് ഞങ്ങൾ ഭയപ്പെടാറുണ്ട്.

വിശ്വംഭരന്റെ കണ്ണുകൾ ഞങ്ങളെയൊക്കെ ഉഴിഞ്ഞുകൊണ്ടിരുന്നു. ഒടുക്കം ഒരു പരിഹാസത്തോടെ അവൻ ചോദിച്ചു.

"എന്തേ, ഒടുക്കം എല്ലാവരും വേരു കണ്ടെത്തിയോ? വേരിനുവേണ്ടി കുഴിച്ചുകുഴിച്ചു പോവുമ്പോൾ മണ്ണിന്റെ ഗാഢസ്പർശം നഷ്ടപ്പെട്ട് മറിഞ്ഞുവീഴും. ആകാശത്തേക്ക് തുറന്നിരിക്കുന്ന കണ്ണുകൾ നഷ്ടപ്പെടുമ്പോഴാണ് ഭൂമിക്കടിയിലെ വേരിനെക്കുറിച്ചുള്ള അന്വേഷണം ആരംഭിക്കുന്നത്."

ഊർമ്മിള തലയുയർത്തി വിശ്വംഭരനെ തറച്ചു നോക്കി.

"ആകാശത്തിലേക്ക് തുറന്നിരിക്കുന്ന കണ്ണുകളും ഭൂമിയിലേക്ക് ആഴ്ന്നിറങ്ങുന്ന വേരുകളും പ്രധാനം തന്നെ. ഭൂമിയിലെ വേരുകൾ നഷ്ടപ്പെടുമ്പോൾ ആകാശത്തിലെ കണ്ണുകൾ താനേ അടയും."

"പക്ഷെ, നിങ്ങളിപ്പോൾ ചെയ്യുന്നത് വേരുണ്ടോ എന്നറിയാൻ ചെടി പിഴുതെടുക്കലാണ്."

വിശ്വംഭരന്റെ ശബ്ദം ഉയർന്നപ്പോൾ ഞങ്ങളെല്ലാം നിശ്ശബ്ദരായി. രാഹുലന്റെ അമ്മയെ തേടാനും അതുവഴി അവന്റെ ഹൃദയത്തിലെ വ്രണം എന്നും സജീവമാക്കി നിർത്താനും ഞങ്ങൾക്കെന്തവകാശം. തികച്ചും ക്രൂരതയല്ലേ ഞങ്ങൾ കാണിക്കുന്നത്.



അന്നാണ് വിശ്വംഭരൻ അവന്റെ ജന്മരഹസ്യം പറഞ്ഞത്.

"എന്റെ വേര് എവിടെയാണെന്ന് അറിയ്യോ.... എനിക്ക് വേരില്ല. അല്ലെങ്കിൽ ഗ്രാഫ്റ്റ് ചെയ്തെടുത്ത ഒരു ചെടിയാണ് ഞാനെന്നുപറയാം. അതാണോ അതിനുപറ്റിയ വാക്ക്. അതുമറിയില്ല... കൂട്ടരേ, എനിക്കോർക്കാനൊന്നുമില്ല. അകലെ മലമുകളിലുള്ള സ്ക്കൂളിൽനിന്ന് അവധിക്കാലത്ത് വീട്ടിലെത്തുന്ന എന്റെ ചേച്ചിയെ കാത്ത് നാട്ടിൻപുറത്തെ ആളൊഴിഞ്ഞ സ്റ്റേഷനിൽ നിന്ന സന്ധ്യകളൊഴികെ. ചേച്ചി മലമുകളിലൊരു സ്ക്കൂളിൽ അദ്ധ്യാപികയായിരുന്നു. ഇല്ല എനിക്കോർക്കാനൊന്നുമില്ല. രാഹുലന് അച്ഛനുണ്ട്. എവിടെയോ വീണുപോയ അമ്മയുണ്ട്. നിങ്ങൾക്കെല്ലാവർക്കും ഓർത്തു സങ്കടപ്പെടാൻ ഇതൊക്കെയുണ്ട്. എനിക്കൊന്നുമില്ല. ചെറുപ്പംമുതലേ ചേച്ചിയെന്നാണ് ഞാനെന്റെ അമ്മയെ വിളിച്ചത്. ഒരു വെറും വിളിയായിരുന്നില്ല അത്. അവരതായിത്തീർന്നതാണ്. എന്നെ അനിയനാക്കിത്തീർത്തതാണ്. സത്യം അറിയുമ്പോൾ ഒരുപാട് വൈകിയിരുന്നു. ഏതോ ചെകുത്താൻ പിടിച്ച നിമിഷത്തിൽ അവർക്കതെന്നോട് പറയേണ്ടിവന്നു. അവരത് പറഞ്ഞില്ലായിരുന്നുവെങ്കിൽ എനിക്കെല്ലാം ഉണ്ടാവുമായിരുന്നു. എന്റെ ഹൃദയം ആകെ തകിടംമറിച്ച അവരെ പിന്നെ ഒരമ്മയായി കാണാൻ എനിക്കു കഴിഞ്ഞില്ല."

വിശ്വംഭരന്റെ ചുണ്ടുകളുടെ കോണുകളിലെവിടെയോ ഒരു ചിരി ഒളിഞ്ഞുനിന്നിരുന്നു. ആ ചിരി ഞങ്ങളെ അസ്വസ്ഥരാക്കി. ഞങ്ങൾക്ക് ഞങ്ങളുടെ അസ്വാസ്ഥ്യം മറച്ചുവയ്ക്കാനാവുന്നില്ല. ആ മുഖത്തിനു നേരെ നോക്കാനുമാവുന്നില്ല. ഞങ്ങളെ ഒരിക്കലും അസ്വസ്ഥരാക്കാതിരുന്ന വിശ്വംഭരൻ ഒരു ജന്മകഥകൂടി പറഞ്ഞ് ഞങ്ങളെ കുഴപ്പത്തിലാക്കിയിരിക്കുന്നു. എന്ത്, ജന്മരഹസ്യം തേടുന്നവർ ഒരു താവളത്തിൽ ഒത്തുചേർന്നതാണോ! ജനനം വല്ലാത്തൊരദ്ഭുതം തന്നെ. പൊട്ടിച്ചിരിച്ചുകൊണ്ട് വിശ്വംഭരൻ പറഞ്ഞു.

"ഞാനെന്റെ അനിയന്മാരുടെ അമ്മാവനാണ്. ഞാനാരാണെന്ന സത്യം അവർക്കറിയില്ല. അറിഞ്ഞാൽ എന്തൊക്കെയാണു തകരുന്നതെന്ന് ആർക്കും പറയാനാവില്ല. ഒരു വെറും വൈകാരികക്ഷോഭം മാത്രമല്ലേ ഉണ്ടാവാൻ പോവുന്നത്. അത് പകർന്നുകയറി എല്ലാം ചാമ്പലാക്കും. ഏറ്റവുമൊടുക്കം ഏറ്റവും വലിയ പ്രശ്നമാവാൻ പോവുന്നത് സ്വത്തായിരിക്കും. രണ്ടായി ഭാഗിച്ചുവെച്ചിരിക്കുന്നതൊക്കെ അഞ്ചായി ഭാഗിക്കേണ്ടിവരും. ഒരു കള്ളത്തരം ശരിക്കും എന്നെ ഭാഗ്യവാനാക്കിയിരിക്കയാണ്. ഞാൻ ഭയങ്കര ഭാഗ്യവാനാണ്."

ഊർമ്മിളയ്ക്ക് അവനെ ആശ്വസിപ്പിക്കാൻ എന്തോ പറയണമെന്നുണ്ടായിരുന്നു. അവൾ ബട്ടണുകൾ പൊട്ടിപ്പോയ അവന്റെ ഷർട്ടിലേക്കു നോക്കി. എന്നിട്ട് മനസ്സിൽ പറഞ്ഞിരിക്കണം. അതൊക്കെ തുന്നിശരിയാക്കണം. അവളത് ഉച്ചത്തിൽ പറഞ്ഞിരുന്നെങ്കിൽ. സന്ദർഭത്തിനു ചേരാത്ത ചില വീൺവാക്കുകൾ ആകുമായിരുന്നോ? ഒന്നും പറയാനാവില്ല. വാക്കുകൾ കിട്ടാതെ ഊർമ്മിള പതറുന്നത് ഞങ്ങൾ കണ്ടു.

വീണ്ടും വിശ്വംഭരൻ പറയാൻ തുടങ്ങി.

"എത്രയെത്ര കള്ളങ്ങളാണ് ഒരുദിവസം പറയേണ്ടിവരുന്നത്. എന്റെ അമ്മയുടെ ഭർത്താവിന് എന്റെ പൊരുൾ അറിയില്ല. അതോ അറിഞ്ഞുകൊണ്ടുതന്നെ അയാളൊരു നാടകം കളിക്കുകയാണോ? അമ്മ എത്ര വൈഭവത്തോടെ കളിക്കുന്നു. ഇത്രയേറെ നീണ്ട വർഷങ്ങൾ വേഷമഴിച്ചുവയ്ക്കാതെ ഇങ്ങനെ നില്ക്കാൻ കഴിയുന്നതും ഒരദ്ഭുതം തന്നെ."

അവൻ പറയാതെതന്നെ ഇതൊക്കെ ഞങ്ങൾക്കറിയാം. അവന്റെ ശബ്ദം എവിടെയോ ചിതറിയെന്ന് ഞങ്ങൾ സംശയിച്ചു. ഇല്ല, അവന്റെ മുഖത്ത് ഇപ്പോഴും ആ ചിരി മായാതെ നില്പുണ്ട്. ധീരമായ നിമിഷത്തിലല്ലേ അവൻ കരയാറുള്ളു.

പക്ഷെ, രാഹുലന് കരയാതിരിക്കാൻ കഴിഞ്ഞില്ല. രണ്ടു കൈകളും വിശ്വംഭരന്റെ നേരെ നീട്ടി അവൻ വിളിച്ചുപറഞ്ഞു.

"വിശ്വം.... പ്ളീസ്.... വിശ്വം...."

വിശ്വംഭരൻ കണ്ണുകളുയർത്തി രാഹുലനെ നോക്കി. ആ തിളങ്ങുന്ന കണ്ണുകളിൽ വാത്സല്യത്തിന്റെ ഒരമ്പിളിക്കീറ്. സ്വരം താഴ്ത്തി അവൻ പറഞ്ഞു.



"രാഹു, നമുക്കീ പഴംകഥകൾ അവസാനിപ്പിക്കാം. ഈ ജീവിതം നിറയെ അസത്യങ്ങളാണ്. ഭൂതകാലം തിരഞ്ഞുപോയാൽ കൈപൊള്ളും."

ആരും ഒന്നും മിണ്ടിയില്ല. പതിവുപോലെ തത്ത്വചിന്തകളും തർക്കങ്ങളുമായി ഞങ്ങൾക്കിത് വേണമെങ്കിൽ നീട്ടിക്കൊണ്ടുപോവാം. വിശ്വംഭരന് ഡയലക്റ്റിക്സ് പറയാം. ധർമ്മദത്തന് ധർമ്മാർത്ഥകാമമോക്ഷങ്ങളെപ്പറ്റി ഗീതാവചനങ്ങൾ ഉരുവിട്ടുകൊണ്ട് സംസാരിക്കാം. അവന്റെ ചെറുപ്പം ഒരു ആശ്രമത്തിലായിരുന്നല്ലോ? പിന്നെ എന്തുകൊണ്ട് അവനതുപേക്ഷിച്ചു എന്നിതുവരെ പറഞ്ഞിട്ടില്ല. ശരിക്കും അവനായിരിക്കില്ലല്ലോ ഉപേക്ഷിച്ചത്? അവന്റെ അമ്മയായിരിക്കില്ലേ?

ഊർമ്മിള വരനിറുത്തി മുടി മുന്നോട്ടിട്ട് മെടയാൻ തുടങ്ങി. എന്തുപായണമെന്നറിയാതെ വിമ്മിട്ടപ്പെടുമ്പോൾ അവളിങ്ങനെ ചെയ്യാറുണ്ട്. ഒരഴിക്കലും മെടയലും കഴിയുമ്പോൾ അവളിൽ വാക്കുകൾ പിറക്കും. അവളുടെ വിരലുകൾ അതിവേഗം ചലിക്കുന്നതുനോക്കി ഞങ്ങളിരുന്നു.

ഊർമ്മിളയുടെ ലളിതമായ ഈ കർമ്മമാണോ ഞങ്ങളെ സന്തുഷ്ടരാക്കുന്നത്? അങ്ങനെയാവണം. ഞങ്ങളെല്ലാവരും ആലോചിച്ചിരിക്കുന്ന കാര്യം അതുതന്നെയായിരിക്കണം.

ഒടുക്കം ഊർമ്മിള മുടിമെടയൽ നിറുത്തി. തല ചടുലമായി വെട്ടിച്ച് അവൾ മുടി പിന്നോട്ടേക്കിട്ടു. ഞങ്ങളെല്ലാം ആഹ്ളാദത്തോടെ ആ കാഴ്ച നോക്കിനിന്നു. ഇലച്ചാർത്തുകളിൽനിന്ന് ഒരു തേൻകിളി പറന്നുപൊങ്ങുന്നതുപോലെ. അവൾ സൗമ്യയായി ഞങ്ങളെ നോക്കി. ആ നോട്ടത്തിൻെറ കുളിർത്ത സ്പർശം ഞങ്ങളോരോരുത്തരും അനുഭവിച്ചു. അവളുടെ മുഖം പുഞ്ചിരികൊണ്ടുജ്ജ്വലമായി. അവളുടെ മന്ദസ്മിതം ഞങ്ങളുടെ ബോധതലങ്ങളെ തഴുകിക്കൊണ്ട് നിറഞ്ഞൊഴുകി. ഞങ്ങളുടെ മുഖങ്ങൾ തിളങ്ങി. ഞങ്ങളുടെ മനസ്സ് തിളങ്ങി.

അവളെന്തിനുള്ള പുറപ്പാടാണെന്ന് ഞങ്ങളറിഞ്ഞില്ല. അവളെന്തോ അദ്ഭുതം കാണിക്കുമെന്നും അത് ഈ സായാഹ്നത്തെ മധുരമാക്കുമെന്നും ഞങ്ങളറിഞ്ഞു. അർത്ഥശൂന്യമായ നിലനില്പിനെ കൂടുതൽ അർത്ഥശൂന്യമാക്കുന്ന സമസ്യകളിൽനിന്ന് കുതറിച്ചാടാൻ കിട്ടുന്ന ഒരവസരത്തിനുവേണ്ടി ഞങ്ങൾ ആർത്തിയോടെ കാത്തിരിക്കുകയായിരുന്നു. അവളുടെ മൂക്ക് എള്ളിൻപൂപോലെ മനോഹരമാണെന്നു പറഞ്ഞ സതീർത്ഥ്യനെപ്പറ്റി പറയുമായിരിക്കും. ഇതവൾ പലവട്ടം പറഞ്ഞതാണ്. ഒരു കൗമാരപ്രണയത്തിൻെറ നർമ്മമായ മാധുര്യം കൊണ്ടവൾ ഞങ്ങളെ പൊട്ടിച്ചിരിപ്പിച്ചിരുന്നു.

"സുകൂ, ഈ എള്ളിൻപൂവിൻെറ നിറമെന്താണ്?" സുകുവിന് എള്ളിൻപൂവിൻെറ നിറമറിയില്ലായിരുന്നു. അത് അവനെങ്ങനെ അറിയാനാണ്. ഏതോ നോവലിലെ പ്രണയമുഹൂർത്തത്തിൽനിന്ന് അവനത് തോണ്ടിയെടുത്തതല്ലേ. അല്ലെങ്കിൽ നായികയെക്കുറിച്ചുള്ള വർണ്ണനയിൽ നിന്നായിരിക്കണം. എന്തായാലും സുകുവിന് എള്ളിൻപൂവിൻെറ നിറമറിയില്ലായിരുന്നു. പ്രണയിക്കാൻ വിജ്ഞനായിരിക്കണമെന്നും അവനറിയില്ലായിരുന്നു. വിശ്വംഭരൻ ഒരിക്കൽ പറഞ്ഞതുപോലെ "ചരിത്രമറിയാതെ ആർക്കാണ് പ്രണയിക്കാൻ കഴിയുക. പ്രണയിക്കുന്ന ആളിൻെറ ചരിത്രമല്ല ഞാൻ പറഞ്ഞത്. നമ്മുടെയൊക്കെ ചരിത്രം. അല്ലെങ്കിൽ ലോകത്തേയും കാലത്തേയും കുറിച്ചുള്ള അറിവ്." ആ ചർച്ചകളൊന്നും ഇവിടെ പ്രസക്തമല്ല.

അന്ന് കഥ പറഞ്ഞവസാനിപ്പിച്ച് വളരെ ഗൗരവത്തിൽ ഊർമ്മിള പറഞ്ഞു.

"സുകു ഈ നഗരത്തിൽ ഏതോ കോളേജിൽ പഠിക്കുന്നുണ്ട്. വിഷയം ബോട്ടണി. അവൻ അവസാനം എള്ളിൻപൂവിൻെറ നിറഭേദങ്ങളെപ്പറ്റി ഒരു തീസിസുമായി എന്നെ സമീപിച്ചാൽ എനിക്കാ കേസ് വീണ്ടും കൈകാര്യം ചെയ്യേണ്ടിവരും...."

അത്തരം ഒരു നുറുങ്ങുകഥയുമായി ഊർമ്മിള ഞങ്ങളെ വീണ്ടും രക്ഷപ്പെടുത്താൻ വരികയാണോ? ഞങ്ങൾ കാത്തിരുന്നു. ഒടുക്കം ചുണ്ടിൽ ഊറിക്കൂടിയ പാൽച്ചിരിയോടെ ഞങ്ങളുടെ നേരെ തീർത്തും നിർദ്ദോഷമായ കള്ളക്കണ്ണുകൾ എറിഞ്ഞ് അവൾ പറയാനാരംഭിച്ചു.

"നിങ്ങൾ ഒരമ്മയെയല്ല തേടുന്നത്. ഒരു സ്ത്രീയെയാണ്. നിങ്ങൾക്കാർക്കും ഒരമ്മയെ വേണ്ട. ഒരു സ്ത്രീയെ മതി. അത് തുറന്നുപറയാനുള്ള ധൈര്യം നിങ്ങൾക്കില്ല. ഭൂതകാലത്തിൽനിന്ന് എല്ലാവരും കരുത്തും ഭാവിയെക്കുറിച്ചുള്ള സ്വപ്നങ്ങളുമാണ് ആവാഹിച്ചെടുക്കാറ്. നിങ്ങളെന്താണു തേടുന്നത്? നിങ്ങൾ ശരിക്കും ഒളിച്ചോടുകയാണ്. നിങ്ങൾക്കൊരു സ്ത്രീയെ വേണം. അതു "നേടാനുള്ള ധൈര്യമില്ലാത്തതുകൊണ്ട് നിങ്ങൾ അമ്മയെ മുറുകെപ്പുണരുന്നു."

എല്ലാവരുടേയും നേരേ അവൾ നോക്കി. അവളുടെ കണ്ണുകൾ കത്താൻ തുടങ്ങിയിരുന്നു.

"നിങ്ങളൊരുപറ്റം കർമ്മഭീരുക്കളാണ്. എനിക്ക് നിങ്ങളെ കാണേണ്ട. നിങ്ങളുടെ അരികിൽ കഴിയുന്ന ഓരോ നിമിഷവും എന്നിൽനിന്ന് എൻെറ ജീവിതത്തെ ഊറ്റിക്കളയുന്നു-"

അവൾ നോട്ടുബുക്കുകൾ വലിച്ചുവാരിയെടുത്ത് മാറത്തടുക്കി ഗെയ്റ്റിനു നേരേ നടന്നു. ഞങ്ങളെ തിരിഞ്ഞുകൂടി നോക്കാതെ ഗെയ്റ്റുകടന്ന് വിജനമായ റോഡിലേക്ക് അവൾ നടന്നുപോയി. അവളെന്താണു പറഞ്ഞതെന്ന് ഓർക്കാൻ ഞങ്ങൾ ശ്രമിച്ചുകൊണ്ടിരുന്നു.

വിറയ്ക്കുന്ന കൈകൾ കൊണ്ട് ഒരു തടിയൻ ബീഡിക്ക് തീ പറ്റിച്ചുകൊണ്ട് ശരച്ചന്ദ്രൻ മാത്രം പുറത്തേക്കു നോക്കാതെ കൊട്ടക്കസേരയിൽ കൂനിക്കൂടിയിരുന്നു. അവൻെറ മുഖം വലിഞ്ഞുമുറുകിയിരുന്നു. വിശ്വംഭരൻെറ കവിളുകളിലൂടെ കണ്ണുനീർ ഒഴുകിക്കൊണ്ടിരുന്നു. ഞങ്ങൾക്ക് അജ്ഞാതമായ ഏതോ ധീര നിമിഷങ്ങളിലൂടെ അവൻെറ മനസ്സ് കടന്നുപോവുകയായിരിക്കണം. രാഹുലൻ എല്ലാം നഷ്ടപ്പെട്ടുപോയതുപോലെ കിടക്കയിൽ കമിഴ്ന്നുവീണു.

ആരും ഒന്നും പറഞ്ഞില്ല. അല്ലെങ്കിലും ജീവിതം ഒരു വെറും വാദപ്രതിവാദമല്ലല്ലോ? എന്നിട്ടും ഊർമ്മിള പറഞ്ഞ സ്ത്രീയെപ്പറ്റി ചിന്തിക്കാൻ ഞങ്ങൾക്കായില്ല.

എങ്കിലും-

ഞങ്ങൾക്കു ചുറ്റും ഒരു ചുഴലിക്കാറ്റ് രൂപംകൊള്ളാൻ തുടങ്ങിയ ആ കാലത്ത്, ഞങ്ങളാ ചുഴലിക്കാറ്റിൻെറ കണ്ണിൽ കുടുങ്ങാൻ തുടങ്ങിയ കാലത്ത് ഞങ്ങളെന്തിന് ഞങ്ങളുടെ ജന്മരഹസ്യങ്ങൾ തേടി മാഴ്കിക്കൊണ്ടിരുന്നുവെന്നത് ഇന്നൊരു അതിശയമായി തോന്നുന്നു. എല്ലാം വേരോടെ പറിച്ചെറിഞ്ഞ് അടിച്ചുപറത്താൻ കാലം ഒരുങ്ങിക്കൊണ്ടിരുന്നപ്പോൾ ഞങ്ങളെന്തിന് ഞങ്ങളുടെ ഭൂതകാലങ്ങളിൽ തലപൂഴ്ത്തിയിരുന്നു? ഞങ്ങൾക്കെന്തുകൊണ്ട് ഞങ്ങളെ ഈ പ്രപഞ്ചത്തിലേക്കെടുത്തെറിയാൻ കഴിഞ്ഞില്ല. ഞങ്ങൾക്കെന്തുകൊണ്ട് ഞങ്ങളെത്തന്നെ കുരുതികൊടുക്കാനും നിറയെ സംഗീതവും വെളിച്ചവുമുള്ള ഒരു പുതിയ പ്രപഞ്ചത്തിൽ പുനർജ്ജനിക്കാനും കഴിഞ്ഞില്ല? എന്നെങ്കിലുമൊരിക്കൽ ഞങ്ങൾ ഇതിനൊക്കെ കണക്കുപറയേണ്ടിവരില്ലേ?









ഡോ: അയിക്കരേത്ത് രാധാകൃഷ്ണൻനായർ

# ഇന്നു ഞാൻ ഉറങ്ങട്ടെ

ഇന്നു ഞാനൊന്നുറങ്ങട്ടെയെൻെറയീ-
കർമ്മഭൂവിൻ പണിപ്പുരവാതിൽവി-
ട്ടിന്നുഞാനൊന്നുറങ്ങട്ടെ ലോകമേ-
യെൻെറ പേരിൽ പഴിചാരി നോവുന്ന-
കാന്തസൂചികൾ കേറ്റാതിരുന്നെങ്കിൽ;

ചന്തമേറുമെൻ ജന്മദേശത്തിലേ-
ക്കെന്തിനോയെന്നെ മാടി വിളിക്കുന്നു.
അല്ലപിന്നെ ഞാനെങ്ങോട്ടു പോകുവാൻ
എൻെറ ജന്മത്തിനാധാരഭൂതയാം
ഗർഭപാത്രത്തിനെ മൺമറച്ചീടുന്ന
ജന്മഗേഹത്തിലേക്കല്ലേഞാൻ പോകേണ്ടൂ.

ജന്മമേകുന്നത് അച്ഛനുമമ്മയും
ജന്മഗേഹം കളിത്തൊട്ടിലായ് മാറുന്നു.
ജന്മഗൃഹംതന്നെ വിദ്യയും നല്കുന്നു
പിന്നതുതന്നെ മണിയറ തീർക്കുന്നു.
ജന്മങ്ങൾ വീണ്ടും പലതും ഭവിക്കുന്നു,
എല്ലാറ്റിനും മൂകസാക്ഷിയാണിഗൃഹം.

അച്ഛനുമമ്മയും മക്കളും കൂടാതെ
മക്കടെ മക്കളും ചേർന്നൊരു സംഘമായ്
അപ്പോഴും നോക്കുന്നു മൂകമാണെങ്കിലും,
സന്തോഷപൂർണ്ണയായ് നില്ക്കുമീയെൻ ഗൃഹം.

പത്തു ദശാബ്ദങ്ങൾ പിന്നിട്ട 'മുത്തശ്ശി'-
യാർത്തു കരഞ്ഞില്ല വൻ വിയോഗങ്ങളിൽ.
എത്രപേർ മൺമറഞ്ഞെങ്കിലും 'മുത്തശ്ശി'
അത്രയും പേരെയും പിന്നെയും ലാളിക്കൂ,
തൻകരം വീശി, തൻ പുഞ്ചിരിതൂകി
'ആ മൺതരികളെ' പുളകാർജ്ജിതരാക്കുന്ന
എൻ ജന്മഗേഹമേ നീതന്നെ ദേവിക
മുജ്ജന്മഭാഗ്യമേ നിന്നിൽ ഞാൻ വന്നതും.

എൻ ജന്മഗേഹമേ-മുത്തശ്ശീ നിന്നി-
ലേക്കിന്നു ഞാൻ വന്നാൽ തലോടിയുറക്കുമോ?
അല്ലാതെയാരുണ്ട് എന്നെയുറക്കുവാൻ
അമ്മയ്ക്കു തുല്യമായ് ജന്മഗൃഹമേ നീ.

ഇന്നു ഞാനൊന്നുറങ്ങട്ടെ അമ്മതൻ
പഞ്ചഭൂതാദികൾ തിങ്ങും സവിധത്തിൽ
ഇന്നു ഞാനൊന്നുറങ്ങട്ടെ ഞാനെൻെറ
ജന്മഗേഹത്തിൻ തണലിൽ, തഴുകലിൽ.



ജോസ് പനച്ചിപ്പുറം

# അലിഖിതം

### ഇരുപത്തിയൊന്ന്

ഇനി വച്ചുതാമസിപ്പിച്ചിട്ടു കാര്യമില്ല. ഉള്ള തെളിവുകൾ ബന്ധപ്പെടുത്തി ഒരു ഇൻവെസ്റ്റിഗേറ്റീവ് സ്റ്റോറി.

-ലൂവിന്റെ തിരോധാനത്തിലേക്ക്.

നഗരത്തിലെ പൊലീസ് അസിസ്റ്റന്റ് കമ്മീഷണർ വഴി ഹൈറേഞ്ചിലെ എസ്റ്റേറ്റ് മുതലാളിയിലേക്ക്.

ഈ ഘട്ടത്തിൽ പക്ഷേ, പേരുകൾ പറയാൻ പറ്റില്ല.

കറുത്ത ഫിയറ്റ് കാർ, പുഷ്പഫല സസ്യപ്രദർശനത്തിന്റെ സ്റ്റിക്കർ, ലൂവിനെ രാത്രിയിൽ കൊണ്ടുവിട്ട കാർഡ്രൈവർ വാസു: ശക്തമായ സാഹചര്യത്തെളിവുകൾ.

വിശദാംശങ്ങൾ വേറെയും.

എസ്റ്റേറ്റ് ബംഗ്ളാവിനെ ചുറ്റിപ്പറ്റിയുള്ള നീലക്കഥകൾ. അസിസ്റ്റന്റ് കമ്മീഷണർ സ്ഥലംമാറ്റങ്ങൾ ഒഴിവാക്കുകയും മേലാളന്മാരെ വീഴ്ത്തുകയും ചെയ്യുന്ന രഹസ്യവഴി. ഇത്രയുമൊക്കെയായാൽ ത്തന്നെ സെൻസേഷനലായി.

പിന്നെ അന്വേഷണം വേണ്ടെന്നുവയ്ക്കാൻ ഉന്നതർക്കു കഴിയില്ല. ചിലപ്പോൾ നിയമസഭയിൽത്തന്നെ ഒച്ചപ്പാടുണ്ടായെന്നുവരും. അല്ലെങ്കിൽ, പരിചയമുള്ള ഏതെങ്കിലും പ്രതിപക്ഷ എം.എൽ.എ.യെക്കൊണ്ട് വിഷയം അവതരിപ്പിക്കാനും ബുദ്ധിമുട്ടില്ല.

സ്റ്റോറിയുടെ രൂപരേഖയായിക്കഴിഞ്ഞപ്പോൾ അപ്പു ന്യൂസ് എഡിറ്ററോടു പറഞ്ഞു:

-നമ്മുടെ ആ പഴയ നർത്തകിയില്ലേ? അതിന്റെ പിന്നിൽ നല്ലൊരു സ്റ്റോറിയുണ്ട്. പല വമ്പന്മാരും ആ കഥയിൽ കഥാപാത്രങ്ങളാവും.

"വമ്പന്മാരെന്നു പറഞ്ഞാൽ?"

"എന്നുപറഞ്ഞാൽ ഒരു അസിസ്റ്റന്റ് പൊലീസ് കമ്മീഷണർ, ഒരു എസ്റ്റേറ്റ് മുതലാളി-"

"ആരു പറഞ്ഞ വിവരമാ?"

"ആരും പറഞ്ഞതല്ല. ഞാൻ കണ്ടെത്തിയതാണ്." ആ കണ്ടെത്തൽതന്നെ മറ്റൊരു സ്റ്റോറിയാണെന്ന രഹസ്യം പുറത്തുവിടാൻ സമയമായിട്ടില്ല.

"പക്ഷേ, അപ്പുക്കുട്ടൻ, ഇതൊക്കെ സബ്സ്റ്റാൻഷ്യേറ്റ് ചെയ്യാൻ കഴിയുമോ:"

"കുറെയൊക്കെ തെളിവുകൾ എന്റെ കൈയിലുണ്ട്."

"ഏതായാലും സ്റ്റോറി എഴുത്. ഞാൻ ചീഫ് എഡിറ്ററോടൊന്നു ചോദിക്കട്ടെ-"

തെളിവുകൾ കൈയിലുണ്ടെന്നു പറഞ്ഞെങ്കിലും അതുകൊണ്ടുമാത്രം സ്റ്റോറി പ്രസിദ്ധീകരിക്കണമെന്നില്ലെന്ന് അപ്പുവിന് അറിയാഞ്ഞല്ല.

പിറ്റേന്ന് ഓഫീസിൽ നിന്നൊരു കത്തുണ്ടായിരുന്നു.

-തിങ്കളാഴ്ച രാവിലെ ഓഫീസിൽ വന്ന് ചീഫ് എഡിറ്ററെ കാണുക.

ചീഫ് എഡിറ്ററുടെ മുറിക്കു പുറത്ത് ഊഴം കാത്തിരിക്കുമ്പോൾ ഈ വിളിക്ക് കാരണങ്ങൾ കണ്ടെത്താനുള്ള ശ്രമത്തിലായിരുന്നു അപ്പു.



-മുകളിലൊക്കെ പിടിയുള്ള അസിസ്റ്റന്റ് കമ്മീഷണറോ അല്ലെങ്കിൽ കുഞ്ഞപ്പൻ മുതലാളിയോ എന്നെപ്പറ്റി പരാതി പറഞ്ഞിരിക്കും.

-ഇവൻ, ഈ അപ്പുക്കുട്ടൻ ലേഖകൻ, കുഴപ്പങ്ങളുണ്ടാക്കുന്നു. ഇവനെ ഇങ്ങനെ കയറൂരി വിടരുത്.

ഒരുപക്ഷേ, ആ സായാഹ്ന പത്രത്തിലെ വാർത്തതന്നെ എനിക്കെതിരായ ആരോപണമായി ഹാജരാക്കപ്പെടാം. ചിലപ്പോൾ, ഇതിനകംതന്നെ ലേഖകന്റെ ദുർന്നടപ്പിനു തെളിവായി അക്കഥ ഇവിടെ എത്തിയിട്ടുണ്ടാവും.

എങ്കിൽ, എന്തായിരിക്കണം എന്റെ സമീപനം?

ഇനി അങ്ങനെയൊന്നുമുണ്ടാവില്ല എന്നൊരു മാപ്പപേക്ഷകൊണ്ട് ആ ഇല്ലാക്കഥ മാച്ചുകളഞ്ഞ് മാന്യനാവണോ?

-സംഗീതാത്മകമായ ഒരു മണിസ്വനം.

'വിളിക്കുന്നു.'

ഓർമ്മിപ്പിക്കാൻ പി.എ.യുടെ വാക്കുകൾ.

എയർ കണ്ടീഷൻഡ് മുറിയിലെ പരവതാനിയിൽ കാലുകുത്തുമ്പോഴേക്കും വാക്കുകളായി സ്വാഗതത്തിന്റെ ഊഷ്മളത.

'-വരൂ അപ്പുക്കുട്ടൻ, ഇരിക്കൂ.... എന്തൊക്കെ വിശേഷങ്ങൾ?"

അടുത്ത ചോദ്യം എന്തിനെക്കുറിച്ചാവും എന്ന ഉൽക്കണ്ഠയിൽ അപ്പു കസേരയിലേക്കൊതുങ്ങി, ചെറുതായി.

"ബ്യൂറോ എങ്ങനെ പോകുന്നു അപ്പുക്കുട്ടൻ?"

"കുഴപ്പമില്ല."

"നമ്മൾ ബ്യൂറോകളിലൊക്കെ ഒരു റീഷഫിൾ നടത്തണമെന്നു വിചാരിക്കുകയാണ്.... ഓരോ സ്ഥലത്തും പുതിയൊരാൾ ചെല്ലുമ്പോൾ ഒരുപാടു പുതിയ ആംഗിളുകളും വിഷയങ്ങളും കണ്ടെത്താൻ കഴിഞ്ഞെന്നുവരും. ശരിയല്ലേ....?"

"ഉവ്വ്."

"തലസ്ഥാനത്തെ ബ്യൂറോ അല്പംകൂടി സ്ട്രെംഗ്തൻ ചെയ്യണം. നിയമസഭാ സമ്മേളനമൊക്കെയുള്ളപ്പോൾ ആൾ തികഞ്ഞു പറ്റുന്നില്ലെന്നാണു പരാതി. അതുകൊണ്ട്, അപ്പുക്കുട്ടനെപ്പോലെ എക്സ്പീരിയൻസ്ഡായ ഒരാളെ അങ്ങോട്ടയയ്ക്കുന്നതു നല്ലതാണെന്നു തോന്നി.... അല്ല, തിരക്കില്ല, അടുത്ത ഒന്നാം തീയതി ചാർജ്ജെടുത്താൽ മതി."

അപ്പുവിന് വാക്കുകൾ നഷ്ടപ്പെട്ടു.

ഇപ്പോൾ ഇതു പ്രതീക്ഷിച്ചതല്ല.

ഈ സമയത്ത്.

"എന്താ അപ്പുക്കുട്ടൻ, ബുദ്ധിമുട്ടൊന്നുമില്ലല്ലോ-

"ഏയ്.... ഒന്നുമില്ല."

ചീഫ് എഡിറ്റർ എഴുന്നേറ്റു.

എന്നാലിനി പോകാം എന്നർത്ഥം.

അപ്പു കസേരയിൽ നിന്നുണരാൻ ഒരുനിമിഷം വൈകി.

എയർ കണ്ടിഷൻഡ് മുറിക്കു പുറത്ത് സ്വകാര്യമായൊരു ചൂട് സ്വന്തം ലേഖകനെ കാത്തുനിന്നു.

(തുടരും)





ലളിതാലെനിൻ

# കണിക്കൊന്ന

എങ്ങുനിന്നാവോ കണിക്കൊന്നയിൽ പെട്ടെന്നിളം
മഞ്ഞനീർക്കുടങ്ങളായ് മൊട്ടുകൾ കുരുത്തതും
പട്ടുപോലിതൾ വിരിഞ്ഞായിരത്തിരിയിട്ട
ഭദ്രദീപങ്ങൾ മിന്നിത്തെളിഞ്ഞു പടർന്നതും?

സർവഭൂഷണകാന്തി ചിന്തുമീ സ്വർണ്ണാംഗിയെ
സ്വന്തമാക്കുവാനെത്ര ശ്വശ്രൂക്കൾ കൊതിക്കിലും
ആവതി,ല്ലളവില്ലാസ്നേഹമാ,ണതിൻ തീർത്ഥ-
മേവർക്കുമൊരേമട്ടിൽ വാർത്തുനില്ക്കയാണവൾ!

വധുവായ് കനംതൂങ്ങി വന്നുകേറുവാൻ, വ്രീളാ-
വിവശം പാർശ്വം ചേർന്നുനില്ക്കുവാൻ മടിപ്പോളേ,
പോയ ജന്മത്തിൽ തരിപ്പൊന്നിനു നിന്നെച്ചുട്ടു-
കൊന്നതിനാലോ 'കൊന്ന'യെന്നു നീയറിയുന്നു?

പ്രേമമോ പ്രേമാതുരഭാവമോ പിടയ്ക്കാതെ
മലർക്കെത്തുറക്കുന്നു ഹൃദയം സർവാംഗവും,
ആടിനില്ക്കുന്നൂ, വാടിപ്പോകുമെന്നുരുകാതെ
മാത്രകളനശ്വരമാക്കുവാൻ പോരും മട്ടിൽ!

മഞ്ഞൾനീരാടിക്കുളിർന്നേതു കൺമിഴിയിലും
കർപ്പൂരമുഴിയുന്ന കൈകളെന്തനുഗ്രഹം!
എങ്കിലും ചോദിക്കട്ടെ-പോയവർഷത്തെ ധ്യാന-
പൂർണ്ണിമ താനോ വാരിത്തൂവുന്നു പൂർണ്ണോദാരം?

ആരുവന്നുണർത്തുന്നു സ്നേഹതാപസി. ഹരി-
താംബരം മേടച്ചൂടിലുരുകിപ്പിടിക്കുമ്പോൾ?
ആണ്ടുതീരുമ്പോൾ വിഷുപ്പാട്ടുമായ് പറന്നെത്തും
കിളിയോ? മാമ്പൂമണം പാറ്റുന്ന വയൽക്കാറ്റോ?

ഇക്കുറി മടങ്ങുമ്പോൾ നീ നടുങ്ങിയോ നാടിൻ
നെഞ്ചിലെക്കറവാർന്നു വിണ്ടൊരിക്കളങ്ങളിൽ?
ഇത്തിരിപ്പൂക്കൾ പിച്ചിക്കീറുമീ തോറ്റംപാട്ടിൽ
പുകഞ്ഞീ മാനംകെട്ട ഞങ്ങളെ ശപിച്ചുവോ?



## സച്ചിദാനന്ദൻ

# മാർക്സിസത്തിലെ മൗനം

**മലയാളത്തിലെ പ്രമുഖ കവിയും കേന്ദ്ര സാഹിത്യ അക്കാദമി പ്രസിദ്ധീകരണമായ ഇന്ത്യൻ ലിറ്ററേച്ചറിന്റെ പത്രാധിപരുമായ കെ. സച്ചിദാനന്ദൻ ഇക്കഴിഞ്ഞ ജൂൺ 12-ന് മയ്യഴിയിലെ മലയാള കലാഗ്രാമത്തിലെത്തിച്ചേർന്നു. നേർത്ത മഴയുണ്ടായിരുന്ന ആ സന്ധ്യയിൽ കലാഗ്രാമത്തിലെ എം. ഗോവിന്ദൻ ഓഡിറ്റോറിയത്തിലെ സദസ്സിനു മുന്നിൽ സച്ചിദാനന്ദൻ കവിതയായി പെയ്തു. തുടർന്നുനടന്ന സുഹൃദ്സംവാദത്തിന്റെ സംക്ഷിപ്ത രൂപം. തയ്യാറാക്കിയത്: ജയപാലൻ**

**ചോ**ദ്യം: 'വ്യക്തികൾക്കും രാഷ്ട്രങ്ങൾക്കും നഷ്ടപ്പെടുന്ന ആത്മീയതയാണ് എന്റെ ഉത്ക്കണ്ഠ'യെന്ന് താങ്കൾ ആവർത്തിച്ച് എഴുതുന്നു. ഒന്നു വിശദീകരിക്കാമോ?

ഉത്തരം: വളരെ ശരിയാണ്. ഞാനിത് ആവർത്തിച്ച് എഴുതിപ്പോന്നിട്ടുള്ള കാര്യമാണ്. വേറൊരർത്ഥത്തിൽ പറഞ്ഞാൽ കഴിഞ്ഞ ഒരു 25-30 വർഷങ്ങളിൽ പലപ്പോഴായി ആത്മീയത എന്ന വാക്ക് എനിക്കുപയോഗിക്കേണ്ടി വന്നിട്ടുണ്ട് എന്നു പറയുന്നതാണു ശരി. ഉപയോഗിക്കേണ്ടി വന്നിട്ടുണ്ട് എന്നു പറയുന്നത്, ഞാൻ ആവിഷ്കരിക്കാനാഗ്രഹിക്കുന്ന ഒരു മൂല്യബോധത്തെ അത്രയും അർത്ഥവത്തായി ആവിഷ്കരിക്കാവുന്ന മറ്റൊരു സംജ്ഞ ഭാഷയിൽ ഇല്ലാത്ത ഒരവസ്ഥയിലാണ്. ആത്മീയത എന്ന വാക്ക് വളരെ പെട്ടെന്നുതന്നെ സംഘടിതമതങ്ങളുമായി ബന്ധപ്പെട്ടു പോവാനിടയുണ്ട്. കാരണം ആത്മീയത എന്ന വാക്ക് ഏറ്റവുമധികം എടുത്തു പെരുമാറുകയും അതിനെ സങ്കുചിതങ്ങളായ രീതികളിൽ വ്യാഖ്യാനിക്കുകയും വില്ക്കുകയും, അതിന്റെ പേരിൽ തെരുവിൽ രക്തമൊഴുക്കുകയും ചെയ്യുന്ന ധാരാളം സംഘടനകളും സ്ഥാപിത മതതാത്പര്യങ്ങളും എല്ലാം നിലനില്ക്കുന്ന ഒരു രാജ്യമാണിത്. അതുകൊണ്ടുതന്നെ വളരെ സൂക്ഷിച്ചുപയോഗിക്കേണ്ട ഒരു വാക്കുമാണ് അതെന്നെനിക്കറിയാം. അത്തരത്തിലുള്ള ഒരു വ്യത്യാസം ആത്മീയത എന്ന വാക്കിന്റെ അർത്ഥത്തിന് ഞാൻ നല്കാൻ ശ്രമിച്ചുപോന്നിട്ടുണ്ട്. ഒരു അഭിമുഖസംഭാഷണത്തിൽ ഞാൻ പറയുകയുണ്ടായി. പിന്നീടു 'കവിതയും ജനതയും' എന്ന ഗ്രന്ഥത്തിലെ ഒരു ലേഖനത്തിലും എഴുതി. ആത്മീയത നഷ്ടപ്പെട്ട വിപ്ളവങ്ങളാണ് സ്വേച്ഛാധിപത്യങ്ങളായി മാറുന്നത് എന്ന്. അതേസമയം ഞാനീ വാക്കുപയോഗിച്ചിട്ടുള്ള സന്ദർഭങ്ങളെത്തന്നെ ഒന്നിച്ചെടുക്കാമെങ്കിൽ ഒരുപക്ഷേ. ആ വാക്കുകൊണ്ട് ഞാനെന്താണുദ്ദേശിച്ചിരിക്കുന്നത് എന്നു വ്യക്തമാകും. വാസ്തവത്തിൽ അടിസ്ഥാനപരമായി എന്താണ് വിപ്ളവത്തിന്റെ ലക്ഷ്യം. അതു കേവലമായ ഒരു സാമ്പത്തിക ഘടനയുടെ പുനർനിർമ്മിതിയാണോ, അല്ലെങ്കിൽ ദരിദ്രനും ധനികനും തമ്മിലുള്ള വ്യത്യാസം ഇല്ലാതാക്കൽ മാത്രമാണോ വിപ്ളവത്തിന്റെ ലക്ഷ്യം. എനിക്കു തോന്നുന്നു, അതൊരു മാർഗ്ഗങ്ങളുടെ മാർഗ്ഗം മാത്രമാണ് എന്ന്. ഭൗതികമായ സമത്വം വാസ്തവത്തിൽ ഒരു വ്യവസ്ഥ മാത്രമാണ്. മനുഷ്യർക്ക് സമ്പൂർണ്ണരായ മനുഷ്യരായി വികസിക്കാനാവശ്യമായ ഒരു സാഹചര്യം സൃഷ്ടിക്കുന്നതിന്റെ ഭാഗമായി മാത്രമാണ് അവസരസമത്വത്തിനും സാമ്പത്തിക സമത്വത്തിനുംവേണ്ടിയുള്ള പ്രസ്ഥാനങ്ങൾ ലോകത്ത് ഉദയംകൊണ്ടിട്ടുള്ളത്. മനുഷ്യനെ സമ്പൂർണ്ണ മനുഷ്യനാക്കുന്ന സമഗ്ര മൂല്യബോധത്തെ സൂചിപ്പിക്കുന്നതിനാണ് ആത്മീയത എന്ന വാക്ക് ഞാൻ പ്രധാനമായും ഉപയോഗിച്ചിട്ടുള്ളത്. ഈ അർത്ഥത്തിലാണ് ആത്മീയത നഷ്ടപ്പെട്ട വിപ്ളവങ്ങളാണ് സ്വേച്ഛാധിപത്യങ്ങളായി മാറുന്നത് എന്നു പറയുന്നത്. കാരണം വിപ്ളവങ്ങൾക്കെല്ലാമടിയിൽ അധികാരത്തിന്റെ സമ്പൂർണ്ണമായ വികേന്ദ്രീകരണവും നാശവും എന്ന ലക്ഷ്യമുണ്ട്. അതിനടിയിൽ മനുഷ്യന്റെ സമ്പൂർണ്ണമായ വികാസം-ഭൗതിക വികാസം മാത്രമല്ല ആന്തരികമായ വികാസവും, മനുഷ്യന്റെ സർഗ്ഗാത്മകതയുടെ സമ്പൂർണ്ണമായ വികാസം എന്നീ ലക്ഷ്യങ്ങൾകൂടിയുണ്ട്. ഇത്തരത്തിൽ മനുഷ്യനെ മൃഗത്തിൽനിന്നും (മൃഗങ്ങളോടുള്ള അവഹേളനംകൊണ്ടു പറയുകയല്ല. ഇക്കാലത്ത് രാഷ്ട്രീയമായി ശരിയായ പ്രയോഗങ്ങളാണ് വേണ്ടത്. അത്തരത്തിൽ മൃഗങ്ങളെ താഴ്ത്തിപ്പറയുന്നത് രാഷ്ട്രീയമായി തെറ്റാണ് എന്ന് എനിക്കു വളരെ നന്നായിട്ടറിയാം. എങ്കിലും എനിക്കു തോന്നുന്നു, മനുഷ്യനും മൃഗങ്ങളും തമ്മിൽ ചില വ്യത്യാസങ്ങൾ ഇപ്പോഴുമുണ്ടെന്ന്.) വ്യത്യസ്തമാക്കുന്ന ആ ഘടകമെന്തോ-മനുഷ്യനെ സ്വന്തം ജീവിതത്തിന്റെ അർത്ഥം അന്വേഷിക്കാൻ പ്രേരിപ്പിക്കുന്ന, മനുഷ്യനെ അവനവനിൽനിന്നുതന്നെ മോചിപ്പിക്കുന്ന, മറ്റുള്ളവർക്കുവേണ്ടി അവനവനെത്തന്നെ ബലികൊടുക്കാൻപോലും മനുഷ്യനെ തയ്യാറാക്കുന്ന-അദ്ഭുതകരമായ ആ ഒരു ചൈതന്യത്തെക്കൂടിയാണ് ആത്മീയത എന്ന പദംകൊണ്ടു ഞാൻ വിവക്ഷിച്ചുപോന്നിട്ടുള്ളത്. ഇതു വ്യക്തികൾക്കു മാത്രമല്ല, രാഷ്ട്രങ്ങൾക്കും ഉണ്ടായിരിക്കണം എന്നു ഞാൻ കരുതുന്നു. നൈതികത എന്ന വാക്കു പോരേ എന്നു സംശയിക്കാവുന്നതാണ്, ഞാനും സംശയിച്ചിട്ടുണ്ട്. നൈതികത എന്നതിൽ നീതിബോധത്തിന്റേതായ പ്രശ്നം മാത്രമേ വരുന്നുള്ളൂ. മനുഷ്യന്റെ അടിസ്ഥാനപരമായ സർഗ്ഗാത്മകതയുടെ ഒരു ആവിഷ്കാരംകൂടി ആവശ്യമാണെന്നു തോന്നുന്നതുകൊണ്ടാണ് സർഗ്ഗാത്മകതയുടേയും നൈതികതയുടേയും അടിസ്ഥാനപരമായ മൂല്യബോധത്തിന്റെയും മനുഷ്യനെ സമഗ്ര മനുഷ്യനാക്കിത്തീർക്കുന്ന എല്ലാറ്റിന്റെയും ഒരു ആവിഷ്കാരം എന്ന നിലയ്ക്ക് ആത്മീയത എന്ന സംജ്ഞ ഞാൻ ഉപയോഗിച്ചുപോന്നിട്ടുള്ളത്. അതിനു സംഘടിതമതങ്ങൾ നല്കിപ്പോരുന്ന അർത്ഥം ഒരുകാലത്തും ഞാൻ ഉദ്ദേശിച്ചിട്ടില്ല. സംഘടിതമതങ്ങൾ ഒരുകാലത്തും എന്നെ ആകർഷിച്ചിട്ടുമില്ല.

ചോ: 'പ്രസ്ഥാനങ്ങൾ ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുമ്പോഴും, പ്രത്യയശാസ്ത്രങ്ങൾ വളരുകയും മരിക്കുകയും ചെയ്യുമ്പോഴും മനുഷ്യന്റെ ആത്മാവ് അതിന്റെ സ്വപ്നഭൂമികളിലേക്കുള്ള പ്രയാണം തുടരുന്നു. നമുക്ക് നമ്മുടെ പ്രത്യാശകളെ വൃദ്ധമായിക്കഴിഞ്ഞ ഒരു തത്ത്വദർശനത്തിൽ മാത്രം കെട്ടിയിടാതിരിക്കുക. മാർക്സിസത്തെ മനുഷ്യരാശിയുടെ മുന്നേറ്റത്തിലെ ഒരു മുഹൂർത്തമായി മാത്രം കണക്കാക്കുക'- താങ്കൾ നക്സലൈറ്റ് പ്രസ്ഥാനവുമായി ബന്ധപ്പെട്ട ഒരു ചർച്ചയിൽ പങ്കെടുത്തുകൊണ്ടു പറഞ്ഞു. മാർക്സിസത്തിനപ്പുറം ഒരു തത്ത്വദർശനം ലോകത്തിനു ലഭിക്കുമെന്നു താങ്കൾ വ്യാമോഹിക്കുന്നുവോ?

ഉ: മാർക്സിസം-അതിന്റെ മൂല്യത്തെ പൂർണ്ണമായി മാനിക്കുമ്പോൾത്തന്നെ-വളരെയധികം അപൂർണ്ണതകളുള്ള, മൗനങ്ങളുള്ള ഒരു ദർശനമാണ്. ഇതു ഞാനിപ്പോൾ പറയുന്നതല്ല. മാർക്സിസവുമായി കൂടുതൽ ആഭിമുഖ്യമുള്ള കാലത്തും പറഞ്ഞുപോന്നിട്ടുള്ളതാണ്. കവി പലപ്പോഴും പ്രവർ



ത്തിക്കുന്നത് മാർക്സിസത്തിന്റെ ഈ മൗനങ്ങളിലാണ് എന്നും ഞാൻ പറഞ്ഞിട്ടുണ്ട്. ഒരുപക്ഷേ. മാർക്സിന്റെ പദ്ധതി പൂർത്തിയായിരുന്നുവെങ്കിൽ-സദാചാരത്തെക്കുറിച്ചും. കലയെക്കുറിച്ചും. സൗന്ദര്യശാസ്ത്രത്തെക്കുറിച്ചും ജീവിതത്തിന്റെ മറ്റു മേഖലകളെക്കുറിച്ചുമൊക്കെ എഴുതാനുള്ള ഒരു വലിയ പദ്ധതിയുടെ ഒരു ചെറിയ തുടക്കമായിട്ടാണ് മാർക്സ് മൂലധനം എഴുതിയത് എന്നു പറയുന്നുണ്ട്. പക്ഷേ. ഒരായുസ്സുകൊണ്ട് എഴുതിത്തീർക്കാവുന്നതായിരുന്നില്ല ആ പദ്ധതി. അതു പൂർത്തിയായിരുന്നുവെങ്കിൽ അവയുടെ മൗനങ്ങളെക്കുറിച്ചു നമുക്ക് അത്രയേറെ വേവലാതിപ്പെടേണ്ടിവരില്ലായിരുന്നു. എന്നാൽ ഇപ്പോൾ നാമറിയുന്ന എഴുതപ്പെട്ട മാർക്സിസവും. ഇതുവരെ പ്രയോഗിക്കപ്പെട്ട മാർക്സിസവും. അത്യന്തം അപൂർണ്ണമായ ഒരു തത്ത്വചിന്തയായിട്ടാണ് എനിക്കു തോന്നിയിട്ടുള്ളത്. അതിൽ മനുഷ്യന്റെ പല അടിസ്ഥാനപരമായ ചോദ്യങ്ങൾക്കുമുള്ള ഉത്തരം ഇല്ല എന്ന് എനിക്കു തോന്നുന്നു. കാരണം മനുഷ്യന്റെ ചോദ്യങ്ങൾ അകത്തെക്കുറിച്ചും പുറത്തെക്കുറിച്ചുമുള്ള ചോദ്യങ്ങളാണ്. ജീവിതത്തിന്റെതന്നെ അർത്ഥത്തെക്കുറിച്ചുള്ള ചോദ്യങ്ങളുണ്ട്, നിലനില്പിന്റെ അടിസ്ഥാനപരമായ സങ്കീർണ്ണതയുടെ ചുരുളഴിക്കാനുള്ള മനുഷ്യന്റെ ശ്രമങ്ങളുണ്ട്, മനുഷ്യന്റെ സർഗ്ഗാത്മകതയെക്കുറിച്ചും അതിന്റെ ഉറവിടങ്ങളെക്കുറിച്ചുമുള്ള ചോദ്യങ്ങളുണ്ട്. മനുഷ്യന്റെ ചരിത്രത്തിലുടനീളം പ്രവർത്തിച്ചുപോന്നിട്ടുള്ള വർഗ്ഗഭേദമല്ലാത്ത മറ്റു ഭേദങ്ങളുണ്ട്-ഇപ്പോൾ വളരെയധികം ചർച്ചചെയ്യപ്പെടുന്ന വംശഭേദം. ലിംഗഭേദം, വർണ്ണഭേദം, മതഭേദം ഇങ്ങനെ വർഗ്ഗസങ്കല്പത്തിലൊതുക്കി നിർത്താനാവാത്ത തരത്തിലുള്ള ഒട്ടേറെ വ്യത്യാസങ്ങളും അവയിൽനിന്നും സൃഷ്ടിക്കപ്പെട്ട അധികാരസ്ഥാപനങ്ങളും ലോകത്തുണ്ടായിപ്പോന്നിട്ടുണ്ട്. ഇത്തരത്തിലുള്ള മറ്റ് അധികാരസ്ഥാപനങ്ങളോടുള്ള ഒരു അവഗണനയോ അല്ലെങ്കിൽ അവയെയെല്ലാം സാമ്പത്തികവർഗ്ഗമെന്ന സങ്കല്പത്തിലേക്ക് ഒതുക്കാനുള്ള ഒരു പ്രവണതയോ മാർക്സിസത്തിലും. മാർക്സിസത്തിന്റെ വ്യാഖ്യാനങ്ങളിലും കടന്നുകൂടിയിട്ടുണ്ട്. ഇതിനെ അതിജീവിക്കാൻ ചില ശ്രമങ്ങൾ പില്ക്കാലത്തു ചില മാർക്സിസ്റ്റുകൾ നടത്തിയിട്ടില്ല എന്നു ഞാൻ പറയുന്നില്ല. നിക്കോസ് പൗലോങ്സാസിനെപ്പോലുള്ള ആളുകൾ വർഗ്ഗം എന്ന വാക്കുപയോഗിക്കുന്നത് സാമ്പത്തിക അർത്ഥത്തിൽ മാത്രമല്ല സാമൂഹ്യവർഗ്ഗം എന്ന അർത്ഥത്തിൽക്കൂടിയാണ്. എല്ലാ പീഡിതവർഗ്ഗങ്ങളെയും. അധീശവിഭാഗങ്ങളെയും കുറിക്കാൻവേണ്ടി വർഗ്ഗം എന്ന വാക്കുപയോഗിക്കേണ്ടതാണ് എന്നു നിക്കോസ് പൗലോങ്സാസ്കൂടുതൽ സമഗ്രമായ സാമൂഹ്യവർഗ്ഗം എന്ന സങ്കല്പം മുന്നോട്ടുവച്ചുകൊണ്ടു പറയുന്നു. എന്നാൽ ആ സങ്കല്പത്തിന്റെ സമ്പൂർണ്ണമായ അർത്ഥം മാർക്സിസ്റ്റുകളോ. അല്ലെങ്കിൽ മാർക്സ്തന്നെ അദ്ദേഹത്തിന്റെ കൃതികളിൽ ഉൾക്കൊള്ളുന്നുണ്ടോ എന്നെനിക്കറിയില്ല. ഇത്തരത്തിൽ വർഗ്ഗസങ്കല്പത്തിന്റെതന്നെ ചില അടിസ്ഥാന പരിമിതികളും മനുഷ്യജീവിതത്തിന്റെ ഒട്ടേറെ മേഖലകളെക്കുറിച്ചുള്ള മൗനവും മാർക്സിസത്തെ അപൂർണ്ണമായ, അസമഗ്രമായ ഒരു ദർശനമാക്കുന്നു. ഇത് മാർക്സിസത്തിന്റെ ഒരു നിരാകരണമല്ല. അതേസമയം മാർക്സിസം ഒരുപാടു പൂരിപ്പിക്കലാവശ്യപ്പെടുന്ന, ഒരുപാടു വിട്ടുപോയ മേഖലകളുള്ള ഒരു ദർശനമാണെന്ന് എനിക്കു തോന്നിയിട്ടുണ്ട്. മാർക്സിസം ഒരുനൂറ്റാണ്ടോളം മനുഷ്യന്റെ ഒരു വലിയ ദർശനമായിരുന്നു. മനുഷ്യനെ പല രീതികളിൽ അവ നയിച്ചിട്ടുണ്ട്. തെറ്റായും ശരിയായും നയിച്ചിട്ടുണ്ട്. മനുഷ്യനെ തെറ്റായി നയിച്ചു എന്നല്ല, മനുഷ്യൻ മാർക്സിസത്തെ തെറ്റായി നയിച്ചു എന്നു പറയാം. മാർക്സിസത്തിന്റെ പ്രയോഗത്തിൽ അത്രയേറെ അപാകതകളുണ്ടായിട്ടുണ്ട്. പലപ്പോഴും സ്വാതന്ത്ര്യവിരോധത്തിലും. സ്വേച്ഛാധിപത്യത്തിലും അതിരാക്ഷസീയമായ കൊലപാതകങ്ങളിലുമൊക്കെ ചെന്നവസാനിച്ച ഒരു ചരിത്രംകൂടി പ്രയുക്ത മാർക്സിസത്തിനുണ്ട്. അതുകൊണ്ട് എന്റെ പ്രതീക്ഷ. ഒരുപക്ഷേ. അതിനപ്പുറം പോവുന്ന അല്ലെങ്കിൽ കൂടുതൽ സമഗ്രമായ ദർശനത്തിലേക്കു മനുഷ്യനു പുരോഗമിക്കാതിരിക്കാൻ വയ്യ. മാർക്സിൽനിന്നുകൂടി ലഭിച്ച ഒരു ചരിത്രബോധമാണ് എന്നെക്കൊണ്ടിതു പറയിക്കുന്നത്. മാർക്സ് ഇന്നു ജീവിച്ചിരുന്നെങ്കിൽ ഒരുപക്ഷേ. തന്റെതന്നെ ദർശനങ്ങൾകൊണ്ടു തൃപ്തിപ്പെടുമായിരുന്നു എന്നു തോന്നുന്നില്ല. മാർക്സും മാർക്സിസ്റ്റും തമ്മിലുള്ള അടിസ്ഥാനപരമായ ഒരു വ്യത്യാസമിതാണ്. മാർക്സിസ്റ്റ് മാർക്സിസത്തെ ഒരു സമ്പൂർണ്ണ തത്ത്വചിന്തയായി കാണുന്നു. മാർക്സ് ഒരിക്കലും അങ്ങനെ കണ്ടിട്ടില്ല എന്നുതന്നെയല്ല 'ഞാനൊരു മാർക്സിസ്റ്റല്ല' എന്നു പറയുന്നതിലൂടെ അദ്ദേഹം പറയാൻ ശ്രമിച്ചത് ഇക്കാര്യമാണ്. അത്തരത്തിൽ പുതിയ ഒരു തത്ത്വചിന്ത ലോകത്തിനു ലഭിക്കുമോ എന്ന അന്വേഷണം വ്യാമോഹമാണോ. പ്രത്യാശയാണോ എന്നതു രാഷ്ട്രീയമായ സംജ്ഞയുടെ ഉപയോഗം മാത്രമാണ്.



*സച്ചിദാനന്ദൻ കലാഗ്രാമത്തിൽ*

ചോ: മാർക്സിസം ഒരു മതമായി അധഃപതിച്ചിരിക്കുന്നു എന്നൊരു വാദമുണ്ടല്ലോ?

ഉ: ശരിയാണ്. ചോദ്യംചെയ്യാനാവാത്ത ഒരു വെളിപാടുപുസ്തകംപോലെ, ബൈബിൾപോലെ മൂലധനത്തെ കാണുക, അതു പകുത്താൽ ഏഴാമത്തെ പേജിൽ ഏഴാമത്തെ വരിയിൽ സത്യമുണ്ട് എന്ന മട്ടിൽ വിശ്വസിക്കുക. പൊതുവേയുള്ള മാർക്സിസ്റ്റുകളുടെ ഈ രീതി തികച്ചും മാർക്സിസ്റ്റ് വിരുദ്ധമാണ്. അതു മാർക്സ് ഒരിക്കലും ഉദ്ദേശിച്ചിരുന്നില്ല. മാർക്സിസത്തിന്റെ പല സങ്കല്പങ്ങളും നോക്കുമ്പോഴും-സ്വർഗ്ഗത്തെക്കുറിച്ചുള്ള സങ്കല്പമുണ്ട്. പാപത്തെക്കുറിച്ചുള്ള സങ്കല്പമുണ്ട്. അതെല്ലാം ഭൗതികമായ വ്യാഖ്യാനങ്ങളാണെങ്കിലും. മാർക്സിസത്തിന് അതിന്റേതായ ഭരണകൂടമില്ലാത്തൊരു സ്വർഗ്ഗമുണ്ട്. വിശ്വാസവഞ്ചകരുടേതായ ഒരു നിരയുണ്ട്: അതു മാറിക്കൊണ്ടിരിക്കും. ഓരോ കാലത്തും ഓരോതരം ആളുകളെയാണ് വിശ്വാസവഞ്ചകരെന്നു പറയുക. രക്തസാക്ഷികളുടെ ഒരു നിരയുണ്ട്: അതിന്റെ വെളിച്ചപ്പാടുകളുണ്ട്. അങ്ങനെ നോക്കുമ്പോൾ എങ്ങനെയോ സംഘടിതമതത്തിന്റെ സ്വഭാവം മാർക്സിസത്തിനു വന്നുപെട്ടിട്ടുണ്ട്. മാർക്സ് ഒട്ടുംതന്നെ ഉദ്ദേശിച്ചിട്ടില്ലെങ്കിലും.

ചോ: 'ആധുനികതയുടെ ചുവന്ന വാലി'നെക്കുറിച്ചു നേരത്തേ എഴുതിയ നരേന്ദ്രപ്രസാദ് വീണ്ടും ആധുനികതയ്ക്ക് ഒരു ഇടതുപക്ഷ മുഖമില്ലായിരുന്നു എന്നെഴുതി. ഇത്തരമൊരു വാദത്തിന്റെ സമകാലികപ്രസക്തി എന്ത്?

ഉ: ഈ വാദത്തിന്റെ സമകാലികപ്രസക്തി എന്ന് എനിക്കു തോന്നുന്നത് നരേന്ദ്രപ്രസാദ് തന്റെ അഭിനയം വിട്ട് തന്റെ സർവ്വകലാശാലയിലേക്കു തിരിച്ചു വരാനും. നിരൂപണത്തിലേക്കു തിരിച്ചുവരാനും ആഗ്രഹിക്കുന്നു എന്നതാണ്. 70-കളിൽ അദ്ദേഹം ഉയർത്തിയ അതേ വാദങ്ങൾ അതി[illegible] ശേഷം കവിതയ്ക്കു സംഭവിച്ച മാറ്റങ്ങളോ. നിരൂപണത്തിനു സംഭവിച്ച മാറ്റങ്ങളോ. മനുഷ്യചിന്തയ്ക്കു സംഭവിച്ച മാറ്റങ്ങളോ ഒന്നുംതന്നെ കണക്കിലെടുക്കാതെ ആവർത്തിച്ചിരിക്കയാണ് നരേന്ദ്രപ്രസാദ് തന്റെ ലേഖനത്തിൽ. പക്ഷേ. ആ ലേഖനത്തിൽ ചില അടിസ്ഥാനപരമായ കാവ്യസങ്കല്പലേഖനത്തിൽ ചില അടിസ്ഥാനപരമായ കാ

വ്യസങ്കല്പങ്ങളെക്കുറിച്ചുള്ള പ്രശ്നങ്ങൾ വരുന്നതുകൊണ്ടു മാത്രമാണ് ഞാനതിനോടു പ്രതികരിച്ചത്. കഴിയുന്നത്ര അത്തരത്തിലുള്ള പ്രതികര



ണങ്ങൾ ഞാൻ ഒഴിവാക്കിക്കൊണ്ടിരിക്കുന്ന കാലമാണിത്. വിവാദങ്ങൾ പലപ്പോഴും ആത്യന്തികമായി കുറേ പുകയും തീയും മാത്രമേ അവശേഷിപ്പിക്കുന്നുള്ളൂവെന്നും, വിവാദങ്ങളല്ല, സംവാദങ്ങളാണ് സത്യത്തിലേക്കു നയിക്കുകയെന്നും കൂടുതൽ കൂടുതൽ ശക്തമായി തോന്നുന്നതുകൊണ്ട് വിവാദങ്ങളിൽനിന്നും പരമാവധി ഒഴിഞ്ഞു മാറുകയാണ്. പക്ഷേ, വിവാദങ്ങൾ മലയാളിയുടെ ഒരു ഇക്കിളിയാണ്. അതുകൊണ്ട് എല്ലാ എഴുത്തുകാർക്കും താത്പര്യമുണ്ടെങ്കിലും ഇല്ലെങ്കിലും വിവാദങ്ങൾക്കായി നിന്നുകൊടുക്കേണ്ടി വരുന്നുണ്ട്. അതിൽ മാദ്ധ്യമങ്ങൾക്കു ഗണ്യമായ ഒരു പങ്കുണ്ട്. കാരണം അവർക്ക് ഓരോ ആഴ്ചയും വിഭവങ്ങൾ ആവശ്യമുണ്ട്. അതുകൊണ്ടുതന്നെ വളരെച്ചെറിയ പ്രശ്നങ്ങൾപോലും വിവാദങ്ങളായി മാറുക എന്നത് എഴുത്തുകാരന്റെയോ ജനങ്ങളുടെയോ എന്നതിനെക്കാൾ കൃത്യമായി പറഞ്ഞാൽ മാദ്ധ്യമങ്ങളുടെ ഒരു വ്യവസായ താത്പര്യമാണ്. ഒരുകാലത്ത് വളരെ ഗൗരവമായ വിവാദങ്ങൾ നടന്നിട്ടുണ്ട് എന്നതു ഞാൻ മറക്കുന്നില്ല. കലയെസംബന്ധിച്ച് പുരോഗമന സാഹിത്യത്തിന്റെ കാലത്തു നടന്ന വിവാദത്തിലും മറ്റും ചില അടിസ്ഥാനപരമായ മൂല്യങ്ങളുണ്ടായിരുന്നു. അവയ്ക്കൊക്കെത്തന്നെ സംവാദത്തിന്റെ ഒരു രൂപമുണ്ടായിരുന്നു.





ചോ: എഴുപതുകളിലെ ആധുനികതയുടെ കൂട്ടായ്മ-കെ.ജി. ശങ്കരപ്പിള്ള, ആറ്റൂർ, സിവിക് ചന്ദ്രൻ, ചുള്ളിക്കാട്, സച്ചിദാനന്ദൻ, കടമ്മനിട്ട, അയ്യപ്പപ്പണിക്കർ- അതിനുശേഷം പിരിഞ്ഞുപോയതിന്റെ സാമൂഹ്യ-രാഷ്ട്രീയ പശ്ചാത്തലം വിശദീകരിക്കാമോ? ഇത് ആധുനികതയുടെ അപചയമാണോ?

ഉ: ആധുനിക കവിതയുടെ സവിശേഷത ഓരോരുത്തരും അവരവർക്കു ബോദ്ധ്യമായ സത്യങ്ങളെയും അവസ്ഥകളെയും ആവിഷ്കരിക്കാൻ വേണ്ടി അവരവർക്ക് ഏറ്റവും ശക്തമെന്നു തോന്നുന്ന മാധ്യമങ്ങൾ അന്വേഷിച്ചു എന്നതായിരുന്നു. ഇത്തരത്തിലുള്ള അന്വേഷണങ്ങളിൽ രണ്ടു കാര്യങ്ങളുണ്ട്. ഒരുഭാഗത്ത് ലക്ഷ്യത്തെ സംബന്ധിച്ച് എല്ലാ കവികളും ഒന്നായിരുന്നു. പഴയ ഭാഷയോടുള്ള അസംതൃപ്തിയുണ്ട്; അതുകൊണ്ട് ഇന്നത്തെ ജീവിതാവസ്ഥയെ, മനുഷ്യാവസ്ഥയെ ആവിഷ്കരിക്കാൻ കഴിയില്ല എന്ന ബോദ്ധ്യമുണ്ട്. പഴയ ഭാഷയെന്നു പറയുമ്പോൾ അറുപതുകളിൽ പ്രചരിച്ചിരുന്ന തരത്തിലുള്ള കാവ്യഭാഷയാണ് പ്രധാനമായും ഉദ്ദേശിക്കുന്നത്. രണ്ടുതരം കാവ്യഭാഷയാണ് അന്നു പ്രധാനമായും പ്രചരിച്ചിരുന്നത്. വളരെ കാല്പനികമായ ഒരു കാവ്യഭാഷയുണ്ട്-ചങ്ങമ്പുഴയുടെ ഭാഷയല്ല. ചങ്ങമ്പുഴയുടെ അനുകർത്താക്കളിലൂടെ കുറേയേറെ ജീർണ്ണിച്ചുപോയ ഭാഷയാണത്. ചങ്ങമ്പുഴ ഭാഷയെ നവീകരിച്ച ഒരു കവിയായിട്ടുതന്നെയാണ് ഞാൻ കാണുന്നത്. അതുപോലെതന്നെ പുരോഗമനസാഹിത്യം എന്ന പേരിൽ അറിയപ്പെട്ട കാല്പനിക സാഹിത്യത്തിന്റെ മറ്റൊരു ശാഖ കൊണ്ടുവന്ന വേറൊരു ഭാഷയുമുണ്ട്-ജീവിതത്തെ വളരെ ഉപരിപ്ളവമായി സമീപിക്കുന്ന ഒരു ഭാഷയായിരുന്നു അത്. ഇതിനു രണ്ടിനോടുമുള്ള ഭാഷാപരമായ ഒരു കലാപം എന്ന നിലയിലാണ് അക്കാലത്ത് പുതിയ കവിത രചിക്കപ്പെടുന്നത്. അതേസമയം പുതിയ ഭാഷ വേണം. പുതിയ ശൈലി വേണം. പുതിയ രീതിയിലുള്ള ആവിഷ്കാരം തേടണം എന്നൊക്കെയുള്ള ലക്ഷ്യം പങ്കിടുമ്പോൾത്തന്നെ ഓരോ കവിയും അവരവരുടെ രീതിയിലാണ് എഴുതിയിരുന്നത്. അറുപതുകളിൽത്തന്നെ മാധവൻ അയ്യപ്പത്ത് എഴുതിയതുപോലെയല്ല അയ്യപ്പപ്പണിക്കർ എഴുതിയത്. പണിക്കരുടേതുപോലെയല്ല കക്കാടിന്റെ കവിത. നൂതനമായ ആവിഷ്കാര സമ്പ്രദായത്തിനുവേണ്ടിയുള്ള അന്വേഷണം നടത്തിയെന്ന നിലയ്ക്ക് അവരെയൊക്കെച്ചേർത്ത് ആധുനികരെന്നു വിളിച്ചു. നിരൂപകരുടെ ഒരു സൗകര്യംകൂടിയായിരുന്നു അത്. എങ്കിലും അക്കാലത്തെ ശ്രദ്ധേയരായ ഓരോ കവിയും കവയിത്രിയും അവരുടേതായ ശൈലികൾ സൃഷ്ടിച്ചിട്ടുണ്ടെന്നു കാണാം. ഒരേ കവിതന്നെ പല ഭാഷകൾ സൃഷ്ടിച്ചിട്ടുണ്ട്. കക്കാടിന്റെ കവിതയിൽ വളരെ വ്യക്തമായ രണ്ടു ഘട്ടങ്ങൾതന്നെയുണ്ട്. സംസ്കൃതബദ്ധമായ കവിതയുടെ ആദ്യഘട്ടവും. വളരെ ദ്രവീഡിയനെന്നു പറയാവുന്ന നാടൻപാട്ടുകളുടെ രീതിയിൽ എഴുതിയിരുന്ന ഒരു രണ്ടാം ഘട്ടവും. പല കവികളിൽ പല രീതികളിൽ പ്രമേയത്തിനനുസൃതമായി പല ശൈലികളിലുള്ള പരീക്ഷണം രൂപപ്പെട്ടു വരുന്നതു കാണാം. പക്ഷേ, എഴുപതുകളിലെ കൂട്ടായ്മ എന്നു പറയുമ്പോൾ അതിൽ ഒരു ധ്വനികൂടിയുണ്ട്. അക്കാലത്ത് പൊതുവായ ഒരു കാവ്യലക്ഷ്യം മാത്രമല്ല, പൊതുവായ ഒരു സാമൂഹ്യലക്ഷ്യവും കവിത പങ്കിട്ടിരുന്നു. ഈ അർത്ഥത്തിൽ പറഞ്ഞുപോന്ന എഴുപതുകളിലെ കൂട്ടായ്മ ചോദ്യകാരൻ ഉദ്ദേശിക്കുന്നതുപോലെ പിരിഞ്ഞുപോയിട്ടുണ്ട് എന്നെനിക്കു തോന്നുന്നില്ല. കെ.ജി. ശങ്കരപ്പിള്ള ഇന്നെഴുതുന്ന കവിതകളിലും കേരളത്തിന്റെ വർത്തമാന രാഷ്ട്രീയ-സാമൂഹ്യ അവസ്ഥയെയും, കേരളീയ സ്വത്വത്തെയും കുറിച്ചുള്ള വളരെ ആകാംക്ഷനിറഞ്ഞ ഒരു അന്വേഷണം നിലനില്ക്കുന്നുണ്ട്. ആറ്റൂരിന്റെ കവിതയിലാണെങ്കിൽ എന്താണ് കേരളം എന്ന അന്വേഷണം. കേരളീയതയുടെ നഷ്ടത്തിലുള്ള ഉത്കണ്ഠ തുടങ്ങിയവ ആവർത്തിച്ചുവരുന്നു. തീർച്ചയായും ഈ ഉത്കണ്ഠകൾ മാറിവന്നിട്ടുണ്ടാവും. ഒരു ആസന്നവിപ്ളവത്തെക്കുറിച്ചുള്ള ഉത്കണ്ഠയാവണമെന്നില്ല. ഭരണകൂടമാറ്റത്തെക്കുറിച്ചുള്ള ഉത്കണ്ഠയാവണമെന്നില്ല-അതു പ്രകൃതിയെക്കുറിച്ചുള്ളതാവാം. പരിസരത്തെക്കുറിച്ചുള്ളതാവാം. സ്ത്രീകളുടെ അസ്വാതന്ത്ര്യത്തെക്കുറിച്ചുള്ളതാവാം. കേരളീയതയുടെ നഷ്ടത്തെക്കുറിച്ചുള്ളതാവാം. പഴയ രീതിയിലല്ലെങ്കിലും ഇത്തരം ഉത്കണ്ഠകൾ ഈ കവികൾ പങ്കിടുകയും ആവിഷ്കരിക്കുകയും ചെയ്യുന്നുണ്ട്. പിന്നെ, എഴുപതുകളിലെ കൂട്ടായ്മയ്ക്കു പിറകിൽ ചില സാമൂഹ്യ-രാഷ്ട്രീയ പ്രസ്ഥാനങ്ങളുണ്ടായിരുന്നു. ആ പ്രസ്ഥാനങ്ങളുടെ ഇല്ലാതാവൽ ചില ലക്ഷ്യങ്ങളുടെ ഇല്ലാതാവലിലേക്കു നയിച്ചിട്ടുണ്ട് എന്നു വരാം. പക്ഷേ, അടിസ്ഥാനപരമായി നീതിയുടെയും സമൂഹത്തിന്റെയുമായ ഉത്കണ്ഠ ഇല്ലാതായിട്ടില്ല.

> **മാർക്സിസം ഒരുനൂറ്റാണ്ടോളം മനുഷ്യന്റെ ഒരു വലിയ ദർശനമായിരുന്നു. മനുഷ്യനെ പല രീതികളിൽ അവ നയിച്ചിട്ടുണ്ട്. തെറ്റായും ശരിയായും നയിച്ചിട്ടുണ്ട്. മനുഷ്യനെ തെറ്റായി നയിച്ചു എന്നല്ല, മനുഷ്യൻ മാർക്സിസത്തെ തെറ്റായി നയിച്ചു എന്നു പറയാം. മാർക്സിസത്തിന്റെ പ്രയോഗത്തിൽ അത്രയേറെ അപാകതകളുണ്ടായിട്ടുണ്ട്. പലപ്പോഴും സ്വാതന്ത്ര്യവിരോധത്തിലും, സ്വേച്ഛാധിപത്യത്തിലും അതിരാക്ഷസീയമായ കൊലപാതകങ്ങളിലുമൊക്കെ ചെന്നവസാനിച്ച ഒരു ചരിത്രംകൂടി പ്രയുക്ത മാർക്സിസത്തിനുണ്ട്.**

ചോ: '70-കളിലെ സച്ചിദാനന്ദനെ 80-കളിലെ സച്ചിദാനന്ദൻ വെടിവച്ചു കൊന്നു' എന്ന് ടി.പി. രാജീവൻ. എന്താണു പ്രതികരണം?

ഉ: '70-കളിലെ സച്ചിദാനന്ദനെ 80-കളിലെ സച്ചിദാനന്ദൻ വെടിവച്ചു കൊല്ലുക മാത്രമല്ല ചെയ്തിട്ടുള്ളത്. ഓരോ കവിയും നിരന്തരം നിർവഹിച്ചു പോരുന്ന ഒരു ക്രിയയാണ്. അവനവന്റെതന്നെ പൂർവ സ്വത്വത്തിൽനിന്നുമുള്ള മോചനത്തിനും പരിണാമത്തിനും വേണ്ടിയുള്ള. അവനവന്റെതന്നെ അനുകർത്താവാകാതിരിക്കാൻവേണ്ടിയുള്ള ഒരു ശ്രമം. ഇത്തരത്തിലുള്ള ശ്രമത്തിന്റെ അഭാവത്തിലാണ് കവികൾ ജീവിതം മുഴുവനും ഒരേ കാര്യങ്ങളും ഒരേ രീതിയിലുള്ള കവിതകളും ആവർത്തിച്ചുകൊണ്ടിരിക്കുന്നത്. നിരന്തരമായ ഒരു സ്വയം നവീകരണം കവിതയുടെ മാത്രമല്ല, എല്ലാ സർഗ്ഗാത്മക സൃഷ്ടികളുടെയും ഒരു സ്വഭാവമാണ്. കെ.സി.എസ്. പണിക്കരുടെ ചിത്രങ്ങൾ നോക്കൂ. ഒരുകാലത്ത് പ്രകൃതിദൃശ്യങ്ങൾ വരച്ചിരുന്ന അദ്ദേഹം പിന്നീടു ക്രിസ്തുവിനെയും ഗാന്ധിയെയുംപോലുള്ള പുണ്യാത്മാക്കളെ വരച്ചു. പില്ക്കാലത്ത് അമൂർത്തമായ കലാരീതിയിലേക്കു മാറി. ഇത് ഏതു കലാകാരന്റെ ജീവിതമെടുത്താലും ഇത്തരത്തിലുള്ള പുതിയ അന്വേഷണങ്ങൾ, സ്വയം നവീകരണത്തിനുവേണ്ടിയുള്ള ശ്രമങ്ങൾ വളരെ സ്വാഭാവികമാണ്. രാജീവൻ പറഞ്ഞതും ഒരു വിമർശനമായിട്ടാണെന്ന് എനിക്കു തോന്നുന്നില്ല. എന്തായാലും ഈ മാറ്റം ശരിയാണെന്നുതന്നെ ഞാൻ കരുതുന്നു. ഓരോ കവിതയിലും പൂർവ കവിതയുടെ ഒരു നിരാകരണവും മുന്നോട്ടുപോക്കും ഇല്ലെങ്കിൽ അതൊരു പുതിയ കവിതയായിത്തീരുന്നില്ല. 'സ്ഥിരമായതെല്ലാം നശിച്ചുപോകും, ചലിക്കുന്നതെല്ലാം നിലനില്ക്കും' എന്നു കർണ്ണാടകയിലെ ഒരു ഭക്തകവിയായ ബസവണ്ണ പറയുന്നുണ്ട്. മറിച്ചാണ് സാധാരണ പറയുക. പക്ഷേ, അപ്പറയുന്നത് വളരെ അർത്ഥവത്താണെന്ന് എനിക്കു തോന്നിയിട്ടുണ്ട്. സ്ഥിരമായി നില്ക്കുന്നതെല്ലാം വളരെപ്പെട്ടെന്നു വീണുപോകുന്നു. ചലിക്കുന്നതു വീണുപോവുന്നില്ല. അതുകൊണ്ട് ചലനാത്മകമായിരിക്കുകതന്നെയാണ് സർഗ്ഗാത്മകതയുടെ സ്വഭാവം എന്നു തോന്നുന്നു.



ഡോ. ആർ. പ്രസന്നൻ

# നിയമസഭയിൽ നിശ്ശബ്ദനായി

## രണ്ടാം ഭാഗം

(എട്ട് തുടർച്ച)

ഏതായാലും ആ മഹായത്നം ഫലപ്രാപ്തിയിലെത്തുന്ന മംഗള മുഹൂർത്തത്തിൽ, 'നവഭാരത യുവചേതന'യുടെ പ്രതീകമായി കരുതപ്പെട്ടിരുന്ന ശ്രീ. സഞ്ജയ്ഗാന്ധിയും കൂടി സന്നിഹിതനായിരിക്കണമെന്ന് ചുമതലപ്പെട്ടവർ ആഗ്രഹിച്ചുവെങ്കിൽ അതിൽ അന്നത്തെ ചുറ്റുപാടിൽ അസ്വാഭാവികമായി ഒന്നുമില്ലായിരുന്നു. പക്ഷെ, ആഭ്യന്തര മന്ത്രിയുടെ അറിവോടും അനുഗ്രഹത്തോടും നടത്തിയതെന്നു കരുതപ്പെട്ട ആ നീക്കത്തെ അതിശക്തമായി എതിർത്തത്, കോൺഗ്രസ്സിലെ യുവജനവിഭാഗമായിരുന്നുവെന്നത് പ്രത്യക്ഷത്തിൽ ഒരു വിരോധാഭാസമായി തോന്നിയേക്കാം.

തങ്ങളുടെ എതിർപ്പുകൊണ്ടുമാത്രം കാര്യമില്ലെന്നു ബോധ്യമുണ്ടായിരുന്ന യുവജനവിഭാഗം, മുഖ്യമന്ത്രിയോട് തങ്ങളുടെ കടുത്ത പ്രതിഷേധം അറിയിച്ചു. കമ്മ്യൂണിസ്റ്റ് നേതൃത്വത്തിന് ശ്രീ. സഞ്ജയ്ഗാന്ധി അനഭിമതനായിരുന്നതിനാൽ, അവരുടെ പ്രതികരണം പ്രതീക്ഷിച്ചതുപോലെ തികച്ചും അനുകൂലമായിരുന്നു. കമ്മ്യൂണിസ്റ്റ് നേതൃത്വം, ശ്രീ.കരുണാകരനിൽ ചെലുത്തിയ സമ്മർദ്ദത്തിന്റെ ഫലമായാണെന്നു തോന്നുന്നു; ശ്രീ.സഞ്ജയ്ഗാന്ധിയെ കേരള സന്ദർശനത്തിനായി ക്ഷണിക്കുവാനുള്ള നീക്കം ഉപേക്ഷിക്കപ്പെട്ടു. അടിയന്തരാവസ്ഥക്കാലത്ത് അദ്ദേഹം "ഔദ്യോഗിക" സന്ദർശനം നടത്താത്ത സംസ്ഥാനങ്ങളിൽ ഒന്നായിരുന്നു കേരളം.

1976 ഒക്ടോബർ മാസത്തിലും ഡിസംബർ മാസത്തിലും യോഗം ചേർന്ന നിയമസഭയുടെ സമ്മേളനങ്ങൾ ഏതാനും ദിവസത്തേക്കു മാത്രമേ നീണ്ടുനിന്നുള്ളുവെങ്കിലും, അടിയന്തരാവസ്ഥയോടുള്ള സമീപനത്തിൽ പ്രധാന കക്ഷികൾക്കും കക്ഷിക്കുള്ളിലും വന്നുചേർന്ന മാറ്റം സൂക്ഷ്മ നിരീക്ഷണങ്ങൾക്ക് മനസ്സിലാക്കുവാൻ പ്രയാസമുണ്ടായിരുന്നില്ല.

ഒക്ടോബറിലെ സമ്മേളനത്തിന്റെ ആദ്യദിവസങ്ങളിൽ മുഖ്യമന്ത്രി ശ്രീ. അച്യുതമേനോന് ദേഹാസ്വാസ്ഥ്യം മൂലം സഭയിൽ സന്നിഹിതനാകാൻ കഴിഞ്ഞില്ല. ആ ദിവസങ്ങളിൽ സഭാനേതാവിന്റെ ചുമതലകൾ നിർവ്വഹിച്ചത് ആഭ്യന്തര മന്ത്രി ആയിരുന്നു. പ്രതിപക്ഷ നേതാവ് തന്റെ അസാന്നിദ്ധ്യം മൂലം കൂടുതൽ ശ്രദ്ധേയനായി.

ഒക്ടോബർ സമ്മേളനകാലത്തെ മിക്ക ദിവസങ്ങളും നിയമനിർമ്മാണ നടപടികൾക്കാണ് നീക്കിവച്ചിരുന്നത്. അതിനാൽ ആനുകാലിക രാഷ്ട്രീയ പ്രശ്നങ്ങളെക്കുറിച്ചുള്ള ആശയ വിനിമയത്തിന് വേണ്ടത്ര അവസരം ലഭിക്കാതെപോയി. നിയമനിർമ്മാണേതര കാര്യങ്ങളെക്കുറിച്ചു സംസാരിക്കാൻ അംഗങ്ങൾക്ക് ആകെക്കൂടി ലഭിച്ചത് ഉപധനാഭ്യർത്ഥനകളുടെ ചർച്ചാവേളയിലായിരുന്നു. പ്രതിപക്ഷ നേതാവിന്റെയും മുഖ്യമന്ത്രിയുടെയും അഭാവത്തിൽ ആ അവസരത്തിൽപ്പോലും ചർച്ചയ്ക്ക് ചൂടുപിടിച്ചില്ല. ആകെക്കൂടി അല്പം ആവേശം കണ്ടത് യുവകോൺഗ്രസ്സ് അംഗമായ ശ്രീ.കൊട്ടറ ഗോപാലകൃഷ്ണനിൽ മാത്രമായിരുന്നു. അടിയന്തരാവസ്ഥയുടെ അനുഗ്രഹങ്ങളെക്കുറിച്ച് പറഞ്ഞുതുടങ്ങിയപ്പോൾ ശ്രീ.ഗോപാലകൃഷ്ണൻ അത്യാവേശഭരിതനായി.

"....കേരളത്തെ സംബന്ധിച്ചിടത്തോളം 'കുടികിടപ്പ്' എന്ന പദം കാണണമെങ്കിൽ മലയാളനിഘണ്ടു മറിച്ചുനോക്കേണ്ടിയിരിക്കുകയാണ്. 'കൃഷിഭൂമി കർഷകന്' എന്ന. അദ്ധ്വാനിക്കുന്ന ജനവിഭാഗത്തിന്റെ ചിരകാല മുദ്രാവാക്യം സാക്ഷാത്കരിച്ചു കഴിഞ്ഞിരിക്കുന്നു.... വ്യവസായ മേഖലയിൽ നവോന്മേഷത്തിന്റെ വിത്തുപാകിക്കഴിഞ്ഞിരിക്കുകയാണ്... പഞ്ഞമാസങ്ങളായ കർക്കിടകവും മിഥുനവും കഴിഞ്ഞുപോയത് കേരളത്തിലെ സാധാരണക്കാരായ ജനങ്ങൾ അറിഞ്ഞതേയില്ല. കർക്കിടകവും മിഥുനവും മകരവും ചിങ്ങവുമായിട്ടാണ് സാധാരണക്കാരായ തൊഴിലാളികൾ ആസ്വദിച്ചുകൊണ്ടിരിക്കുന്നത്... വിദ്യാഭ്യാസരംഗത്ത് ശാന്തതയുടെയും സമാധാനത്തിന്റെയും അന്തരീക്ഷത്തിൽ പുതിയ പരീക്ഷണങ്ങൾ നടക്കുന്നു... 'ഏകാഗ്രമായ പഠനം' എന്ന മുദ്രാവാക്യം ഈ രാജ്യത്തെ വിദ്യാർത്ഥിവർഗ്ഗം മുഴുവൻ ഏറ്റുവിളിക്കുകയാണ്...."

അനവസരത്തിലുള്ള ഈ അടിയന്തരാവസ്ഥാ സങ്കീർത്തനം ഭരണപക്ഷത്തുള്ള പല അംഗങ്ങൾക്കുപോലും അരോചകമായിത്തോന്നി.

പക്ഷെ, അതൊക്കെ കേൾക്കുവാൻ ശ്രീ. എ.കെ. ആന്റണിയോ ശ്രീ. ഉമ്മൻചാണ്ടിയോ നിയമസഭയ്ക്കകത്തുണ്ടായിരുന്നില്ല. ചുരുക്കം ചില ദിവസങ്ങളിൽ മാത്രം സഭയിൽ തലകാണിച്ചിരുന്ന അവർ അസ്വസ്ഥചിത്തരും ചിന്താമഗ്നരുമായി കാണപ്പെട്ടു. ചർച്ചയിൽ പങ്കുകൊള്ളുവാനോ, ഉപചോദ്യങ്ങൾ ചോദിക്കാൻ പോലുമോ അവർ ഒരിക്കൽപ്പോലും ഒരുമ്പെട്ടില്ല.

ധനാഭ്യർത്ഥനാ ചർച്ചയ്ക്ക് മറുപടി പറഞ്ഞ അവസരത്തിൽ ആഭ്യന്തരമന്ത്രി തീവ്രവാദി പ്രസ്ഥാനത്തെ ഒതുക്കുവാൻ കഴിഞ്ഞതിൽ അഭിമാനം കൊണ്ടു. തുടർന്ന് അദ്ദേഹം ഒരു താക്കീതും നൽകി.

"....ആളുകളുടെ രക്തംകൊണ്ട് രാഷ്ട്രീയം കൈകാര്യം ചെയ്യുന്ന ഏർപ്പാട് തുടരരുത്. പാവപ്പെട്ട കുടുംബങ്ങളിൽ വിധവകളെ സൃഷ്ടിക്കുന്ന, അമ്മയില്ലാത്ത മക്കളെ സൃഷ്ടിക്കുന്ന, അച്ഛനില്ലാത്ത മക്കളെ സൃഷ്ടിക്കുന്ന, രാഷ്ട്രീയം ഉപേക്ഷിക്കണം. അതല്ല, ഉപേക്ഷിച്ചില്ലെങ്കിൽ ഉപേക്ഷിക്കാനുള്ള നടപടികൾ ഗവൺമെന്റ് ജനപിന്തുണയോടെ നടപ്പാക്കും...."

താരതമ്യേന അപ്രധാനങ്ങളായ ഭേദഗതി ബില്ലുകളും, എതിർക്കാൻ ഏറെ പഴുതില്ലാത്ത ഭരണച്ചെലവുകൾക്കായുള്ള ധനാഭ്യർത്ഥനകളും ചൂടുപകരാത്ത ചർച്ചകൾക്കിടയിൽ പാസ്സാക്കി എടുക്കുന്നതിനിടയ്ക്ക്, കക്ഷിഭേദമെന്യേ എല്ലാ അംഗങ്ങളുടെയും ശ്രദ്ധ ഏറെ പിടിച്ചുപറ്റിയ ഒരു കൊച്ചു ബിൽ കടന്നുവരികയും ഏതാനും മിനിട്ടുകൾക്കുള്ളിൽ സർവ്വസമ്മതമായി അംഗീകരിക്കപ്പെടുകയും ചെയ്തു.

നിയമസഭാംഗമായി അഞ്ചു വർഷമെങ്കിലും സേവനമനുഷ്ഠിച്ചിട്ടുള്ളവർക്ക് പെൻഷൻ അനുവദിക്കുന്നതിനുള്ള ബില്ലായിരുന്നു അത്.

ഏതാണ്ട് രണ്ടുവർഷം മുമ്പ് ഭരണ-പ്രതിപക്ഷ കക്ഷി അംഗങ്ങൾക്കിടയിൽ പെൻഷൻ പ്രശ്നത്തിൽ അഭിപ്രായ ഐക്യം ഉണ്ടായതാണ്. ഭരണ പ്രതിപക്ഷ അംഗങ്ങളുടെ സംയുക്ത പാർലമെന്ററി യോഗത്തിലെ ചർച്ചകൾ അക്കാര്യത്തിൽ അനൗപചാരികമായ തീരുമാനത്തിലേക്ക് നീങ്ങുന്നുവെന്നു കണ്ടപ്പോൾ ശ്രീ. അച്യുതമേനോൻ തന്റെ സ്വതസ്സിദ്ധമായ ശൈലിയിൽ ആർക്കും എതിർക്കാനാവാത്ത ഒരു നിർദ്ദേശം മുന്നോട്ടുവച്ചു. മുൻ പാർലമെന്റംഗങ്ങൾക്ക് കേന്ദ്രഗവൺമെന്റ് പെൻഷൻ നൽകാൻ തീരുമാനിക്കുന്നതുവരെ നമ്മളും കാത്തിരിക്കുന്നതല്ലേ നല്ലത്?

കേന്ദ്രം ഭരിക്കുന്ന കോൺഗ്രസ്സിന് ആ നിർദ്ദേശത്തോട് യോജിക്കാതിരിക്കാൻ കഴിഞ്ഞില്ല. തങ്ങളുടെ കക്ഷിനേതാവിൽനിന്നും പുറത്തുവന്ന അഭിപ്രായം കമ്മ്യൂണിസ്റ്റുപാർട്ടിക്കും അനുകൂലിക്കാതിരിക്കാൻ സാദ്ധ്യമല്ലായിരുന്നു. രണ്ട് പ്രമുഖ കക്ഷികൾ മൗനമവലംബിക്കുമ്പോൾ മറ്റുള്ളവർ മറിച്ചു പറയുന്നതെങ്ങനെ? പെൻഷനുവേണ്ടി പോരടിച്ചു എന്ന് പേരുദോഷം വരുമെന്ന് എല്ലാവർക്കും പേടിയുണ്ടായിരുന്നുതാനും.



ഭരണഘടനയുടെ നാല്പത്തിരണ്ടാം ഭേദഗതി ബിൽ പാർലമെന്റ് പാസാക്കുന്നതിനുമുമ്പായി, പാർലമെന്റംഗങ്ങൾക്ക്, അവരുടെ കാലാവധിക്കുശേഷം കഴിഞ്ഞകാല സേവനത്തിനു പെൻഷൻ നൽകാൻ അനുവദിക്കുന്ന നിയമം നിർമ്മിക്കുകയുണ്ടായി. തുടർന്ന് പല സംസ്ഥാന നിയമസഭകളും കേന്ദ്രനിയമത്തിന്റെ മാതൃക സ്വീകരിച്ചുകൊണ്ട്, ഏതാദൃശ നിയമങ്ങൾക്ക് രൂപംനൽകി.

നിയമസഭയുടെ ഒക്ടോബർ സമ്മേളനത്തിന് സഭാംഗങ്ങൾ എത്തിയപ്പോൾ സ്വാഭാവികമായും പെൻഷൻ പ്രശ്നം ഉപശാലാവൃത്തങ്ങളിൽ സജീവ ചർച്ചാവിഷയമായി. നിയമസഭാ സെക്രട്ടേറിയറ്റ് വിവിധ സംസ്ഥാനങ്ങളിൽനിന്ന് സമാഹരിച്ച വിവരങ്ങൾ അവർക്ക് നൽകുകയും ചെയ്തു. സംയുക്ത പാർലമെന്ററി ബോർഡ് യോഗത്തിൽ പെൻഷൻ കാര്യം ഉന്നയിക്കപ്പെട്ടപ്പോൾ, മുഖ്യമന്ത്രിയുടെ പഴയ വാഗ്ദാനം പലരും അനുസ്മരിപ്പിച്ചു. മുഖ്യമന്ത്രി ഭൂരിപക്ഷാഭിപ്രായത്തെ എതിർത്തില്ല. പല കാര്യങ്ങളിലും ഒരുതരം നിസ്സംഗഭാവം അദ്ദേഹം പുലർത്തിപ്പോന്നിരുന്ന സന്ദർഭവുമായിരുന്നു അത്.



ടി.വി.തോമസ്

സമ്മേളനത്തിന്റെ അവസാന ദിവസം ഏവരും ആകാംക്ഷാപൂർവ്വം കാത്തിരുന്ന ബിൽ മുഖ്യമന്ത്രി അവതരിപ്പിച്ചു. ഒന്നോ അതിൽക്കൂടുതലോ നിയമസഭകളിൽ അഞ്ചു വർഷക്കാലം അംഗമായി സേവനം നടത്തിയിട്ടുള്ള എല്ലാവർക്കും അവരുടെ സേവനകാലദൈർഘ്യമനുസരിച്ച് പെൻഷൻ നൽകാനുള്ള വ്യവസ്ഥയാണ് ബില്ലിൽ ഉൾക്കൊള്ളിച്ചിരുന്നത്. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം തിരുവിതാംകൂർ, കൊച്ചി, കേരളാ നിയമസഭകളിൽ നിശ്ചിത കാലാവധി പൂർത്തിയാക്കിയിട്ടുള്ളവർക്കാണ് പെൻഷനുള്ള അർഹത ലഭിക്കുക.

കാര്യമായ ചർച്ചയൊന്നും കൂടാതെ ബിൽ ഏകകണ്ഠമായി അംഗീകരിച്ചപ്പോൾ, പ്രതിപക്ഷ നേതാവായ ശ്രീ.നമ്പൂതിരിപ്പാടിന്റെ അസാന്നിദ്ധ്യം, ബില്ലിനെ സർവ്വാത്മനാ അനുകൂലിച്ച അദ്ദേഹത്തിന്റെ അനുയായികളിൽ പലർക്കും ഒരനുഗ്രഹമായിത്തോന്നിയിരിക്കണം.

രണ്ടു വർഷം മുമ്പ് പെൻഷൻ കാര്യത്തിൽ മാർക്സിസ്റ്റ് പാർട്ടിക്കുള്ളിൽ അഭിപ്രായ സമന്വയം ഉണ്ടാക്കുന്നതിന് അനവരതം പരിശ്രമിച്ച ശ്രീ. ചാത്തുണ്ണി മാസ്റ്റർ ബില്ലിന്റെ പരിഗണനാവേളയിൽ ഒന്നും പറഞ്ഞില്ലെങ്കിലും, അടുത്തതായി ചർച്ചയ്ക്കെടുത്ത ധനവിനിയോഗബില്ലിനെ എതിർത്തുകൊണ്ട് സംസാരിക്കുന്നതിനിടയിൽ 'പെൻഷൻ ഭാഗ്യം' കൈവന്നതിലുള്ള ആഹ്ളാദം മറച്ചുവച്ചില്ല.

പാർപ്പിട പ്രശ്നം പരിഹരിക്കുന്നതിനായി ലക്ഷംവീട് പദ്ധതി നടപ്പാക്കിയതുപോലെ കേരളത്തിന്റെ ത്വരിതമായ വ്യവസായ വികസനത്തിനുവേണ്ടി ആവിഷ്കരിച്ചതാണ് സംസ്ഥാനത്തുടനീളം 'പതിനായിരം വ്യവസായങ്ങൾ' സമാരംഭിക്കാനുള്ള പദ്ധതി. ലക്ഷംവീടുപദ്ധതിക്ക് ഇന്ത്യ ഒട്ടാകെ ലഭിച്ച പ്രസിദ്ധിയും, പദ്ധതിയുടെ നടത്തിപ്പിൽ നേടിയ പരിമിത വിജയവും മൂലം ശ്രീ.ടി.വി.തോമസിന്റെ കാർമ്മികത്വത്തിൽ ആരംഭിച്ച 'പതിനായിരം വ്യവസായ പദ്ധതി'യെയും വളരെയേറെ പ്രതീക്ഷയോടെയാണ് ജനങ്ങൾ സ്വാഗതം ചെയ്തത്. പക്ഷെ, നിർഭാഗ്യമെന്നുപറയട്ടെ, അടിയന്തരാവസ്ഥയുടെ അനുകൂല കാലാവസ്ഥ ഉണ്ടായിരുന്നിട്ടും 'പതിനായിരം വ്യവസായങ്ങളിൽ പലതും നാമ്പെടുത്തില്ല. നാമ്പെടുത്തവതന്നെ അകാലത്തിൽ വാടിക്കരിയുകയും ചെയ്തു. [illegible] യുവാക്കൾക്കാവേശമായി പ്രഗല്ഭനായ ശ്രീ.ടി.വി.തോമസ് സമാരംഭിക്കുന്ന മഹദ് യത്നങ്ങളെയെല്ലാം തടസ്സപ്പെടുത്തുന്നത് മാർക്സിസ്റ്റ് പാർട്ടിയുടെ ചിരകാല പരിപാടിയാണെന്ന നിരന്തരമായ ആക്ഷേപം കേട്ടുകേട്ട് അവർ അരിശം മൂത്തിരിക്കുന്ന അവസരത്തിലാണ് പതിനായിരം വ്യവസായ പദ്ധതി പരാജയത്തിൽ കലാശിച്ചത്. പഴയ കണക്കുകളെല്ലാം തീർക്കുവാൻ ആ സന്ദർഭം, അടിയന്തരാവസ്ഥക്കാലത്തെ വിലക്കുകളൊക്കെയുണ്ടായിട്ടും അവർ [illegible] ണ്ടതുപോലെ വിനിയോഗി[illegible] ഹാസ്യരസികനായ ശ്രീ.ചാത്തുണ്ണി [illegible] ക്ശരങ്ങൾ മർമ്മത്തിൽ [illegible]

ശ്രീ.ചാത്തുണ്ണി മാസ്റ്റർ സമ്മേളനത്തിന്റെ സമാപന ദിവസം അത്രയ്ക്ക് വീറും വീര്യവും കാട്ടിയത് വെറുതെയായിരുന്നില്ല. മാർക്സിസ്റ്റ് പാർട്ടിയുടെ മുന്നണിപ്പോരാളികളിൽ ഒരാളായിരുന്നെങ്കിലും, ടി.വി.യോട് നേർക്കുനിന്നു പൊരുതുവാൻ പോന്ന വീര്യവും ശൗര്യവും അദ്ദേഹത്തിനില്ലായിരുന്നു.

ശ്രീ.ടി.വി.തോമസ് ഒക്ടോബർ സമ്മേളനകാലത്ത് ഒരിക്കൽപ്പോലും സഭയിൽ സന്നിഹിതനായില്ല. നിരവധി ചരിത്രസംഭവങ്ങളുടെ വീരസാഹസിക നായകനായ അദ്ദേഹത്തിന്റെ നിരുപമാ[illegible]ണിയങ്ങളായ നിരവധി പ്രസംഗങ്ങളും നർമ്മോക്തികളും കേട്ട് കോരിത്തരിക്കുകയും ഊറിച്ചിരിക്കുകയും ചെയ്തിട്ടുള്ള നിയമസഭയിലേക്ക് അദ്ദേഹം പിന്നീടൊരിക്കലും കടന്നുവന്നിട്ടില്ല.

കുറേക്കാലമായി അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്ന ശാരീരിക ക്ഷീണവും വേദനയും, അലോപ്പതി-ആയുർവേദ ചികിത്സാരീതികൾ മാറിമാറി പരീക്ഷിച്ചുനോക്കിയിട്ടും വിട്ടുമാറാത്തതിനാൽ വിദഗ്ദ്ധ പരിശോധനയ്ക്കായി ബോംബെയിലേക്കു പോയിരുന്നു. അവിടെവച്ചാണ് മാരകമായ കാൻസർ രോഗത്തിന്റെ നീരാളിപ്പിടിത്തത്തിൽ താൻ അമർന്നിരിക്കുന്നതായി അദ്ദേഹത്തിന് അറിയുവാൻ കഴിഞ്ഞത്. അനേകം അഗ്നിപരീക്ഷകളെ അടിപതറാതെ നേരിട്ട അദ്ദേഹം അതോടെ ആകെ തളർന്നുപോയി.

ശ്രീ.ടി.വി.തോമസ് ബോംബെയിൽനിന്ന് തിരിച്ചെത്തിയതിന്റെ പിറ്റേദിവസം ഞാൻ അദ്ദേഹത്തെ കാണാൻ ഔദ്യോഗിക വസതിയിലെത്തി. പേഴ്സണൽ സ്റ്റാഫിൽപ്പെട്ടവരും പാർട്ടി പ്രവർത്തകരുമായ ഏതാനുംപേർ പുറത്തു കൂടിനിന്ന് അടക്കിയ സ്വരത്തിൽ സംസാരിക്കുന്നുണ്ടായിരുന്നെങ്കിലും മുറിക്കകത്ത് ആരും ഉണ്ടായിരുന്നില്ല. സന്ധ്യാസമയത്തെ അരണ്ട വെളിച്ചത്തിൽ, നീണ്ട ചാരുകസേരയിൽ നിശ്ചേതനായി കിടന്നിരുന്ന അദ്ദേഹം ഞാൻ കടന്നുചെന്നത് അറിഞ്ഞതേയില്ല.

കൊടുങ്കാറ്റുകളെ അതിജീവിച്ചുകൊണ്ട് മഹാമേരുവിനെപ്പോലെ രാഷ്ട്രീയരംഗത്തു നിലയുറപ്പിച്ചുനിന്നിരുന്ന ആ അതികായൻ ഹതാശനായി തളർന്നുകിടക്കുന്ന കാഴ്ച ഹൃദയഭേദകമായിരുന്നു.

[illegible] തിനുശേഷം [illegible] നൽകാൻ ഒരുക്കിയ വേദികളിലെ 'സ്റ്റാർ അട്രാക്ഷൻ' യുവസുഭഗനായ ശ്രീ.ടി.വി.തോമസ് ആയിരുന്നു. തൂവെള്ള നിറത്തിലുള്ള 'ടി.വി.സ്റ്റൈൽ' ജൂബായുടെ കൈകൾ രണ്ടും തെറുത്തുകൊണ്ട് ചുറുചുറുക്കോടെ കടന്നുവന്ന് മൈക്കിന്റെ മുമ്പിൽ നില്ക്കുന്ന ടി.വി.യെ കാണുമ്പോഴേക്കും ഹർഷംകൊണ്ട ജനം കൈയടിച്ചും മുദ്രാവാക്യം മുഴക്കിയും ആ [illegible] സ്വീകരിക്കുന്ന കാഴ്ച രോമാഞ്ച[illegible] അവരുടെ അഭിവാദനങ്ങൾ സ്വീ[illegible] ആരോഹണ[illegible] ഉറച്ച[illegible] ടി.വി.[illegible] ശൂന്യതയിലേക്കു നോക്കി നെടുവീർപ്പിട്ടുകൊണ്ട് ചാരുകസേരയിൽ തളർന്നുകിടക്കുന്നു. അദ്ദേഹത്തെ നോക്കിനിന്നപ്പോൾ എന്റെ മനോനേത്രങ്ങൾക്കു മുമ്പിൽ തെളിഞ്ഞുവന്നത്.

അകലെയും പിന്നീട് അടുത്തും നിന്നുകണ്ട, അങ്ങനെയുള്ള എത്രയെത്രയോ ചിത്രങ്ങൾ!

അദ്ദേഹത്തിന്റെ അരികിൽ അധികനേരം അങ്ങനെ നോക്കിനിൽക്കാൻ എനിക്കു കഴിഞ്ഞില്ല.

(തുടരും)



ജെ. പ്രഭാഷ്

# അധസ്ഥിത വർഗത്തിന്റെ അവകാശ പത്രിക



**തി**രുവിതാംകൂർ രാഷ്ട്രീയത്തിന്റെ വികാസപരിണാമങ്ങളിൽ പത്തൊൻപതാം നൂറ്റാണ്ട് ഒരു വഴിത്തിരിവിനെ കുറിക്കുന്നു. ചരിത്രത്തിന്റെ ജരബാധിച്ച നാടുവാഴിത്തത്തിന്റെ വേലിയിറക്കത്തിനും ജനാധിപത്യത്തിന്റെ വേലിയേറ്റത്തിനും വഴിതെളിച്ച രണ്ട് ജനമുന്നേറ്റങ്ങൾ-മലയാളി മെമ്മോറിയലും-ഈഴവാ മെമ്മോറിയലും ഈ നൂറ്റാണ്ടിന്റെ ഇങ്ങേത്തലയ്ക്കലാണ് അരങ്ങേറിയത്. രണ്ടിന്റേയും ലക്ഷ്യവും ജനകീയാടിത്തറയും ഇന്നത്തെ നിലവാവരത്തിൽ വിപ്ളവകരവും വിശാലവുമായിരുന്നില്ലെങ്കിലും അവ പിൽക്കാലത്ത് അരങ്ങേറിയ പല ബഹുജന മുന്നേറ്റങ്ങളുടെയും അഗ്രഗാമിത്വം വഹിച്ചെന്നത് ഒരു ചരിത്രസത്യമാണ്.

മറ്റു നാട്ടുരാജ്യങ്ങളെ അപേക്ഷിച്ച് തിരുവിതാംകൂറിൽ സമുദായങ്ങളുടെ പ്രവർത്തന പ്രതിപ്രവർത്തനങ്ങളിലൂടെയാണല്ലോ ജനാധിപത്യത്തിന് വേരോട്ടം ലഭിക്കുന്നത്. താന്താങ്ങളുടെ ന്യായമായ അവകാശങ്ങൾ നേടിയെടുക്കുന്നതിന് നായർ, ഈഴവ, ക്രിസ്ത്യൻ, മുസ്ലിം സമുദായങ്ങൾ പരസ്പരം ഇണങ്ങിയും പിണങ്ങിയും നടത്തിയ സംഘടിത ശ്രമങ്ങൾ തിരുവിതാംകൂറിനെ ജനാധിപത്യത്തിന്റെ ത്യാസ്സിലേക്ക് നയിക്കുകയാണുണ്ടായത്. മലയാളി മെമ്മോറിയലിൽ തുടങ്ങി നിവർത്തന പ്രസ്ഥാനം വരെ പരന്നുകിടക്കുന്ന പ്രക്ഷോഭണങ്ങൾ ഈ വസ്തുതയിലേക്ക് വെളിച്ചം വീശുന്നു. തിരുവിതാംകൂറിന്റെ ഈ രാഷ്ട്രീയ ഭാവപ്പകർച്ചയിലെ ഒരു കേന്ദ്രബിന്ദുവാണ് ഈഴവ മെമ്മോറിയൽ.

വിദ്യാഭ്യാസത്തിന്റെയും സർക്കാർ ഉദ്യോഗത്തിന്റെയും കാര്യത്തിൽ ഈഴവൻ അനുഭവിച്ച അവഗണനയ്ക്കെതിരായുള്ളൊരു പരാതിയായിട്ടാണ് മെമ്മോറിയൽ രൂപംകൊള്ളുന്നത്. 1896 സെപ്റ്റംബർ 3-ാം തീയതി 13176 ഈഴവ സമുദായാംഗങ്ങൾ ഒപ്പിട്ട ഈ പരാതി ശ്രീമൂലം തിരുനാൾ മഹാരാജാവിന് സമർപ്പിച്ചു. ഈഴവരുടെ അവശതകളായിരുന്നു മെമ്മോറിയലിന്റെ ഇതിവൃത്തമെങ്കിലും അടിച്ചമർത്തപ്പെട്ട ജനവിഭാഗത്തിന്റെ പൊതുവായുള്ളൊരു അവകാശപത്രിക കൂടിയാണിത്. തിരുവിതാംകൂറിന്റെ അന്നത്തെ സാമൂഹ്യ വ്യവസ്ഥിതിയിലേക്ക് ഒരെത്തിനോട്ടം നടത്തിയാൽ ഇക്കാര്യം ബോദ്ധ്യമാവും.

1891-ലെ മലയാളി മെമ്മോറിയലിലും-സർക്കാർ ഉദ്യോഗങ്ങളിൽ പരദേശ ബ്രാഹ്മണരുടെ ആധിപത്യത്തിനെതിരേ സമർപ്പിച്ച പരാതി-ഈഴവരുടെ പ്രശ്നങ്ങൾ പരാമർശിച്ചിരുന്നു. ഇക്കുറി ഗവൺമെന്റിന്റെ പ്രതികരണം അനുകൂലമായിരുന്നില്ലെന്നുമാത്രമല്ല ഈഴവ സമുദായത്തെ അവഹേളിക്കുന്ന തരത്തിലായിരുന്നു അതിന്റെ മറുപടി. 'സർക്കാർ സർവ്വീസിന് തക്കവണ്ണമുള്ള ഉന്നതവിദ്യാഭ്യാസം നേടുന്നതിനെക്കാൾ സ്വന്തം തൊഴിലിന് പ്രാധാന്യം കല്പിക്കുന്ന വിദ്യാവിഹീനരായ ഒരുകൂട്ടം ആളുകളെന്നാണ്' ദിവാൻ അവരെ വിശേഷിപ്പിച്ചത്.

## അനീതിയെ സ്ഥാപനവൽക്കരിച്ച സാമൂഹ്യ വ്യവസ്ഥിതി

പത്തൊൻപതാം നൂറ്റാണ്ടിലെ നിയാണ്ടതൽ മനുഷ്യരുടെ ഒരു സമുച്ചയമായിരുന്നു കേരളം. പ്രത്യേകിച്ച് തിരുവിതാംകൂർ, എന്നു പറഞ്ഞാൽ അത് സത്യത്തിൽനിന്ന് ഏറെ അകന്നൊരു വസ്തുതയാവില്ല. തികച്ചും പ്രതിലോമവും അയഥാർത്ഥവുമായൊരു സാമൂഹ്യ സംവിധാനം. അതിന്റെ അച്ചാണിയായി വർത്തിച്ച ജാതിസമ്പ്രദായം. മേമ്പടിയായി മനുഷ്യത്വം ലവലേശമില്ലാത്ത കുറേ കീഴ്നടപ്പുകൾ. മുന്നോക്ക വിഭാഗങ്ങൾക്ക് നിന്ദിക്കുവാനുള്ള സംപൂജ്യാവകാശവും പിന്നോക്കക്കാർക്ക് അത് ഏറ്റുവാങ്ങാനുള്ള അലംഘനീയമായ കടപ്പാടും. അദ്ഭുതമായൊരു കാര്യം ഇവിടെ തീണ്ടൽ സ്പർശനത്തിൽ മാത്രമായിരുന്നില്ല. കാഴ്ചയിൽപ്പോലും ഉണ്ടായിരുന്നു. അതുകൊണ്ടാവണം ജാതിക്കാർ പരസ്പരം തീണ്ടാപ്പാടകലം നിൽക്കണമെന്ന് നിഷ്ക്കർഷിച്ചിരുന്നത്. നായർ നമ്പൂതിരിയിൽനിന്ന് 6 അടി മാറി നിൽക്കണമായിരുന്നെങ്കിൽ, ഈഴവർ നമ്പൂതിരിയിൽനിന്ന് 36 അടിയും നായരിൽനിന്ന് 12 അടിയും മാറിനടക്കണം. പുലയന് ഇത് യഥാക്രമം 96-ഉം 66-ഉം അടി ആയിരുന്നു. പിന്നോക്ക ജാതിക്കാർ തമ്മിൽപ്പോലും ഇമ്മട്ടിൽ ദൂരം പാലിച്ചിരുന്നു എന്നതാണ് ഏറെ കഷ്ടം. അതേസമയം മതം മാറിയാൽ ആ നിമിഷം മുതൽ തീണ്ടലും തൊടീലും ഇല്ലാതാവുന്നു! ഇതെല്ലാം കണ്ടിട്ടാണ് വിവേകാനന്ദൻ പറഞ്ഞത്:

**മലബാറിൽ ഞാൻ കണ്ടതിനെക്കാൾ വിഡ്ഢിത്തം ഇതിനു മുൻപ് ലോകത്തിൽ എവിടെയെങ്കിലും ഉണ്ടായിട്ടുണ്ടോ? സവർണ്ണർ നടക്കുന്ന തെരുവിൽക്കൂടി പാവപ്പെട്ട ഒരു പറയന് നടന്നുകൂടാ. പക്ഷേ മിശ്രമായൊരു ഇംഗ്ലീഷ് നാമം അല്ലെങ്കിൽ ഒരു മുഹമ്മദീയ നാമം സ്വീകരിച്ചാൽ മതി, എല്ലാം ഭദ്രമായി. ഈ മലബാർകാരെല്ലാം ഭ്രാന്തന്മാരാണ്. ഇവരുടെ വീടുകൾ അത്രയും ഭ്രാന്താലയങ്ങളും.**

സാമൂഹ്യരംഗത്തെ ഈ അസമത്വം സാമ്പത്തിക രംഗത്തും നിഴലിച്ചതായി കാണാം. ഭൂമിയുടെ ഉടമസ്ഥാവകാശം മുന്നോക്ക വിഭാഗങ്ങൾക്കായിരുന്നു. ഇക്കൂട്ടരുടെ പാട്ടക്കാരും പാട്ടക്കാരുടെ പാട്ടക്കാരുമായാണ് ശേഷിച്ചവർ സമൂഹത്തിൽ രംഗപ്രവേശം ചെയ്തത്. കുറഞ്ഞ കൂലിക്കും-1857-നുമുൻപ് ഒരു കൂലിക്കാരനു കിട്ടിയിരുന്നത്. ശരാശരി, ഒരു നേരത്തെ 'കരിക്കാടിയും' (ആഹാരം) ഏതാണ്ട് ഒന്നര അണയുടെ (9 പൈസ) സാധനങ്ങളുമായിരുന്നു-പലപ്പോഴും കൂലി ഇല്ലാതെയുമാണ് ഇവർ പണിയെടുത്തിരുന്നതും. തിരുവിതാംകൂറിന്റെ മൊത്തം ജനസംഖ്യയിൽ ഏതാണ്ട് 13 ശതമാനം വരെ അടിമകളായിരുന്നെന്ന് അറിയുമ്പോഴാണ് പ്രശ്നത്തിന്റെ വ്യാപ്തി ശരിക്കും മനസ്സിലാവുന്നത്.

വിദ്യാഭ്യാസത്തിലും സർക്കാർ ഉദ്യോഗങ്ങളിലും ഈ അന്തരം പ്രകടമായിരുന്നു. ഈഴവർ മുതൽ താഴോട്ടുള്ളവർക്ക് വിദ്യ നിഷിദ്ധമായിരുന്നു. തന്മൂലം വിദ്യാഭ്യാസത്തിന്റെ കാര്യത്തിൽ ഇക്കൂട്ടർ പിന്നോക്കം പോയി. ഇതിനൊരു മാറ്റം വരുന്നത് ക്രിസ്ത്യൻ മിഷണറിമാരുടെ വരവോടെയാണ്. മതപരിവർത്തനമായിരുന്നു ഉദ്ദേശമെങ്കിലും. ജാതി-മതഭേദമെന്യേ എല്ലാവർക്കും അവർ സ്വന്തം സ്ക്കൂളുകളിൽ പ്രവേശനം അനുവദിച്ചുവെന്നത് സുവിദിതമായൊരു വസ്തുതയാണ്. എന്നിട്ടുപോലും ഇക്കാര്യത്തിൽ വലിയ പുരോഗതി കൈവരിക്കാനായില്ലെന്നത് മറ്റൊരു കാര്യം.

സർക്കാർ ഉദ്യോഗത്തിന്റെ കാര്യവും ഭിന്നമായിരുന്നില്ല. 1891-ലെ കണക്കനുസരിച്ചുതന്നെ 10 രൂപ മാസശമ്പളമുണ്ടായിരുന്ന ജോലികളിൽപ്പോലും ഈഴവർക്ക് പ്രാതിനിധ്യമില്ലായിരുന്നു. ഇവയെല്ലാംതന്നെ മുന്നോക്കവിഭാഗങ്ങൾ, പ്രത്യേകിച്ച് വിദേശ ബ്രാഹ്മണർ, ആയിരുന്നു അനുഭവിച്ചിരുന്നത്. മറ്റു പിന്നോക്ക വിഭാഗങ്ങളുടെ അവസ്ഥ എന്തായിരുന്നെന്ന് ഇതിൽനിന്ന് ഊഹിക്കാമല്ലോ. ചുരുക്കത്തിൽ കാലവും കാര്യവും ചേർന്ന് ഭൂരിപക്ഷം വന്നിരുന്ന അന്ത്യജരുടെ ജീവിതം കഷ്ടതരമാക്കി. ഇതിനെതിരേയുള്ളൊരു ധർമ്മ സമരമായാണ് ഈഴവാ മെമ്മോറിയൽ പ്രക്ഷോഭണം ആരംഭിക്കുന്നത്. ബ്രിട്ടീഷ്കാരുടെ വരവും അതുവഴി ഉടലെടുത്ത പരിഷ്ക്കാരങ്ങളും ചേർന്ന് 19-ാം നൂറ്റാണ്ടിൽ ഇത്തരമൊരു നീക്കത്തിന് സമുചിതമായ സാഹചര്യവും സൃഷ്ടിച്ചു.

## ബ്രിട്ടീഷ്കാരുടെ വരവും തിരുവിതാംകൂറിൽ ഉടലെടുത്ത മാറ്റങ്ങളും

**നി**ത്യതയിൽ ഉലഞ്ഞാടിനിന്നിരുന്ന തിരുവിതാംകൂർ സമൂഹത്തിന്റെ അടിത്തറ പൊളിച്ചെഴുതാൻ പര്യാപ്തമായ സംഭവപരമ്പരകളാണ് പത്തൊൻപതാം നൂറ്റാണ്ടിന്റെ അങ്ങേത്തലം മുതൽ ഇങ്ങേത്തലം വരെ അരങ്ങേറിയത്. മിഷണറിമാരുടെ പ്രവർത്തനങ്ങൾ, ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രചാരം, അടിമത്ത സമ്പ്രദായത്തിന്റെ നിരോധനം (1853), പൊതുമരാമത്ത് വകുപ്പിന്റെ പുനർസംഘടന, നാണയ സമ്പദ്ഘടനയുടെ ആവിർഭാവം, തോട്ടങ്ങളുടെ വളർച്ച, കേരോൽപ്പന്നങ്ങളുടെ അഭൂതപൂർവ്വമായ വിലവർദ്ധനവ്, വാർത്താവിനിമയ സൗകര്യങ്ങളുടെ വികസനം തുടങ്ങിയവ തിരുവിതാംകൂറിന്റെ എന്നല്ല കേരളത്തിന്റെതന്നെ സമ്പദ്ഘടനയിലും സാമൂഹ്യ-രാഷ്ട്രീയ ക്രമത്തിലും വരുത്തിവച്ച മാറ്റങ്ങൾ എല്ലാ അർത്ഥത്തിലും വിപ്ളവകരമായിരുന്നു.

മതപരിവർത്തനം ജാത്യാചാരങ്ങളിൽനിന്ന് ഒരളവുവരെ മോചനം പ്രദാനം ചെയ്തെങ്കിൽ മിഷൻ സ്ക്കൂളുകളുടെ പ്രവർത്തനം വിദ്യാഭ്യാസത്തിന്റെ ജനകീയവൽക്കരണത്തിന് തുടക്കം കുറിക്കുകയും പാശ്ചാത്യ ആശയങ്ങളുടെ കുടിയേറ്റത്തിന് കളം ഒരുക്കുകയും ചെയ്തു. അടിമത്ത സമ്പ്രദായത്തിന്റെ നിരോധനവും, റോഡുകളുടെ നിർമ്മാണവും നാണയ സമ്പദ്ഘടനയുടെ വരവും തോട്ടങ്ങളുടെ വളർച്ചയും ചേർന്ന് അഷ്ടിക്കുപോലും വക ലഭിക്കാതെ പകലന്തിയോളം കൃഷിയിടങ്ങളിൽ പണിയെടുക്കേണ്ട ബാദ്ധ്യതയിൽനിന്ന് സാധാരണക്കാർക്ക് മോചനമേകുകയും (1864-65 കാലയളവിൽ പൊതുമരാമത്ത് വകുപ്പിൽ മാത്രം താണ ജാതിയിൽപ്പെട്ട ഏതാണ്ട് പതിനായിരം ജോലിക്കാർ ഉണ്ടായിരുന്നത്രെ) വർദ്ധിച്ച വേതനം ഉറപ്പാക്കുകയും ചെയ്തു (ഒരണയിൽനിന്ന് 4 അണ വരെ വർദ്ധനവ് ഉണ്ടായി). ഈ കാലയളവിൽ ലോകവിപണിയിൽ കേരോൽപ്പന്നങ്ങളുടെ വിലയിലുണ്ടായ വർദ്ധനവും ഈഴവർക്ക് അനുഗ്രഹമായി. തെങ്ങുംതോപ്പുകളുടെ ഉടമകളിൽ അധികവും നമ്പൂതിരിമാരും നായന്മാരും ക്രിസ്ത്യാനികളും ആയിരുന്നെങ്കിലും, നാളികേര വ്യാപാരികളും കയർ ഉൽപ്പാദകരും ഈഴവരായിരുന്നെന്ന കാര്യം ഓർക്കുക.

ഇവിടെ കണക്കിലെടുക്കേണ്ട മറ്റൊരു ഘടകമാണ് പത്രപ്രവർത്തനത്തിന്റെ വളർച്ച. 1847 മുതൽ '87 വരെയുള്ള 40 വർഷത്തിനുള്ളിൽ പത്ത് പത്രങ്ങൾ-രാജ്യസമാചാരം (1847), പശ്ചിമോദയം (1847), ജ്ഞാനനിക്ഷേപം (1848), പശ്ചിമതാരക (1865), കേരളം (1866), കേരള പത്രിക (1870), കേരളമിത്രം (1881), കേരള ചന്ദ്രിക (1879), മലയാളിമിത്രം (1878), നസ്രാണി ദീപിക (1887)-കേരളത്തിൽ ആരംഭിക്കുകയുണ്ടായി. 1890-ൽ മലയാളമനോരമയുടെ പ്രസിദ്ധീകരണവും ആരംഭിച്ചു. അച്ചുകൂടത്തിന്റെ അഭൂതപൂർവ്വമായ ഈ വളർച്ച വിജ്ഞാനത്തെ ജനകീയവൽക്കരിച്ചു. ഇതോടെ അറിവിന്റെ കുത്തക മുന്നോക്കക്കാർക്ക് നഷ്ടമാകുകയും ചെയ്തു.



ഡോ: പി. പൽപ്പു

മുകളിൽപ്പറഞ്ഞ കാര്യങ്ങളെല്ലാം ചേർന്ന് ഈഴവരുടെ ജീവിത വീക്ഷണത്തിൽ കാതലായ മാറ്റങ്ങൾ വരുത്തി. വിദ്യാഭ്യാസം സിദ്ധിച്ച ഒരു മദ്ധ്യവർഗ്ഗത്തിന്റെ വളർച്ചയ്ക്ക് ഇത് നാന്ദി കുറിക്കുകയും ചെയ്തു. ഫ്യൂഡൽ കാലഘട്ടത്തിലെ നാട്ടാചാരങ്ങളും ചട്ടങ്ങളും മാറ്റാൻ ഇക്കൂട്ടർ സ്വാഭാവികമായും മുന്നോട്ടുവന്നു. ഡോ.പൽപ്പു, പി.വേലായുധൻ, സി.വി. കുഞ്ഞിരാമൻ, കുറിക്കച്ചേരിൽ മാധവൻ, എം.ഗോവിന്ദൻ തുടങ്ങിയവരായിരുന്നു ഇതിന്റെ ആദ്യകാല നേതാക്കന്മാർ.

## പ്രക്ഷോഭണത്തിന്റെ ആരംഭം

**ഈ**ഴവരുടെ അവശതകൾ പരിഹരിക്കാനുള്ള ഉദ്യമം 1884-ൽതന്നെ നടക്കുകയുണ്ടായി. കുറിക്കച്ചേരിൽ മാധവൻ, കുഞ്ഞിരാമൻ തുടങ്ങിയ ചേർത്തലയിലെ ചില പൗരപ്രമുഖർ ഇക്കാര്യത്തിൽ മദ്രാസ് ഗവൺമെന്റിന്റെ ശ്രദ്ധ ക്ഷണിച്ചുകൊണ്ട് ഒരു പരാതി അയച്ചിരുന്നു. എന്നാൽ അഞ്ചുവർഷം കഴിഞ്ഞാണ് ഗവൺമെന്റ് പ്രസ്തുത ഹർജി പരിഗണനയ്ക്ക് എടുക്കുന്നത്! ഗവർണ്ണറുടെ കൗൺസിലിലെ ഒരംഗം ഇതിനെക്കുറിച്ച് രേഖപ്പെടുത്തിയ അഭിപ്രായം പ്രശ്നത്തോടുള്ള ഗവൺമെന്റിന്റെ സമീപനം ഒന്നുകൂടി വ്യക്തമാക്കുന്നു: വിചിത്രമായഹർജി! നമുക്കൊന്നും ചെയ്യാനാവുകയില്ല. എന്നാലും ഇത്തരം രേഖകൾ സശ്രദ്ധം സൂക്ഷിക്കപ്പെടേണ്ടതാണ്.

1891-ലെ മലയാളി മെമ്മോറിയലിലും-സർക്കാർ ഉദ്യോഗങ്ങളിൽ പരദേശ ബ്രാഹ്മണരുടെ ആധിപത്യത്തിനെതിരേ സമർപ്പിച്ച പരാതി-ഈഴവരുടെ പ്രശ്നങ്ങൾ പരാമർശിച്ചിരുന്നു. ഇക്കുറി ഗവൺമെന്റിന്റെ പ്രതികരണം അനുകൂലമായിരുന്നില്ലെന്നുമാത്രമല്ല ഈഴവ സമുദായത്തെ അവഹേളിക്കുന്ന തരത്തിലായിരുന്നു അതിന്റെ മറുപടി. 'സർക്കാർ സർവ്വീസിന് തക്കവണ്ണമുള്ള ഉന്നതവിദ്യാഭ്യാസം നേടുന്നതിനെക്കാൾ സ്വന്തം തൊഴിലിന് പ്രാധാന്യം കല്പിക്കുന്ന വിദ്യാവിഹീനരായ ഒരുകൂട്ടം ആളുകളെന്നാണ്' ദിവാൻ അവരെ വിശേഷിപ്പിച്ചത്. 'സർക്കാർ ഉദ്യോഗസ്ഥന്മാരെ ജനങ്ങൾ ബഹുമാനിക്കേണ്ടതുണ്ടെന്നും, ഈഴവരുടെ സാമൂഹ്യ നിലവാരം അതിന് പ്രതിബന്ധമായി നിൽക്കുന്നതിനാൽ അവർ അത്തരം ഉദ്യോഗങ്ങൾക്ക് അയോഗ്യരാണെന്നും' അദ്ദേഹം കൂട്ടിച്ചേർത്തു.

അവഗണനയോടൊപ്പം അവഹേളനംകൂടി ആയപ്പോഴാണ് ഇത്തരം സാമൂഹ്യ തിന്മകൾക്കെതിരേ ഈഴവ ജനസാമാന്യത്തെ സംഘടിപ്പിക്കുവാൻ ഡോ. പൽപ്പുവും കൂട്ടരും ഇറങ്ങി പുറപ്പെട്ടത്.

എല്ലാ അർത്ഥത്തിലും ഒരു സാധിയില്ലാസമരം തന്നെ ആയിരുന്നു അത്. ഒരു ചെറിയ നാട്ടുരാജ്യത്തിലെ ഈ പ്രശ്നം ബ്രിട്ടിഷ് പാർലമെന്റിൽവരെ ചർച്ച ചെയ്യപ്പെട്ടു എന്നറിയുമ്പോഴാണ് അതിന്റെ പിന്നിൽ പ്രവർത്തിച്ചവർ നടത്തിയ കഠിനാദ്ധ്വാനവും, പ്രദർശിപ്പിച്ച സംഘടനാപാടവവും വെളിവാകുന്നത്. പൽപ്പുവിനെ സംബന്ധിച്ചിടത്തോളം ഇക്കാര്യത്തിൽ വ്യക്തിപരമായൊരു കാരണംകൂടി ഉണ്ടായിരുന്നു. ഈഴവ സമുദായത്തിലെ പ്രഥമ വൈദ്യശാസ്ത്ര ബിരുദധാരിയായ അദ്ദേഹത്തിന് ജാതി[illegible] പേരിൽ തിരുവിതാംകൂർ സർക്കാർ ജോലി നിഷേധിക്കുകയാണുണ്ടായത്. അദ്ദേഹത്തിന്റെ അച്ഛനും (തച്ചക്കുടിയിൽ പി.ടി. പൽപ്പു) ജ്യേഷ്ഠസഹോദരനും (പി.വേലായുധൻ. ഈഴവരിൽ ആദ്യം ബി.എ പരീക്ഷ ജയിച്ച വ്യക്തി) മുൻപ് ഇതേ അനുഭവം ഉണ്ടായതും ഇത്തരുണത്തിൽ ശ്രദ്ധേയമാണ്.

## ദിവാൻ ശങ്കരസുബയ്യർക്കു നൽകിയ പരാതി

**ഈ**ഴവാ മെമ്മോറിയൽ മഹാരാജാവിന് സമർപ്പിക്കുന്നതിന് മുന്നോടിയായി ഡോ. പൽപ്പു വ്യക്തിപരമായി ഒരു പരാതി 1895 മേയ്മാസത്തിൽ ദിവാൻ ശങ്കര സുബയ്യർക്ക് സമർപ്പിക്കുകയുണ്ടായി. വളരെ വിശദമായി തയ്യാറാക്കിയ ഇതിൽ ഗവൺമെന്റിന്റെ വിദ്യാഭ്യാസനയവും സിവിൽ സർവ്വീസ് നിയമനത്തിൽ അനുവർത്തിച്ചുപോന്ന കീഴ്‌വഴക്കങ്ങളുമായിരുന്നു പരാമർശവിഷയം. മലയാളി മെമ്മോറിയലിന് ഗവൺമെന്റ് നൽകിയ മറുപടിയിൽ ഈഴവർക്കെതിരേയുള്ള പരാമർശനത്തിന്റെ മൂർച്ചയേറിയ ഒരു മറുപടി കൂടിയായിരുന്നു ഇത്.

ഈഴവർ വിദ്യാവിഹീനരും, വിദ്യാഭ്യാസത്തെക്കാൾ സ്വന്തം തൊഴിലിന് മുൻഗണന നൽകുന്നവരും സർക്കാർ ഉദ്യോഗം വഹിക്കാനാവശ്യമായ ആഢ്യത്വം ഇല്ലാത്തവരും എന്നായിരുന്നല്ലോ ഗവൺമെന്റിന്റെ നിലപാട്. ഇതിനെ വസ്തുനിഷ്ഠമായി ഖണ്ഡിക്കുകയും, ഇനി വാദത്തിനുവേണ്ടി അംഗീകരിച്ചാൽത്തന്നെ അതിന്റെ ഉത്തരവാദി ഗവൺമെന്റാണെന്നും അർത്ഥശങ്കയ്ക്കിടയില്ലാതെ പൽപ്പു സ്ഥാപിക്കുന്നു. 1875-ൽ വിദ്യാഭ്യാസം സിദ്ധിച്ച ഈഴവരുടെ സംഖ്യ കേവലം 3 ശതമാനമായിരുന്നെങ്കിൽ 1891-ൽ അത് 12 ശതമാനമായി ഉയർന്നു. ഗവൺമെന്റ് യാതൊരു പ്രോത്സാഹനം നൽകാതിരുന്നിട്ടും സർക്കാർ വിദ്യാലയങ്ങളിൽ പ്രവേശനം നിഷേധിച്ചിട്ടും വിദ്യാഭ്യാസത്തിലുണ്ടായ ഈ അഭിവൃദ്ധി സമുദായത്തിന് വിദ്യാഭ്യാസത്തിലുള്ള താത്പര്യം വെളിവാക്കുന്നു.

'ആഢ്യത്വമില്ലാത്തതിന്റെ' പേരിൽ അഥവാ സാമൂഹ്യ പിന്നോക്കാവസ്ഥയുടെ പേരിൽ ഉദ്യോഗം നിഷേധിക്കുന്നതും യുക്തിക്കു നിരക്കുന്നതല്ലെന്ന് അദ്ദേഹം പരാതിയിൽ ബോധിപ്പിക്കുന്നു. 'മറ്റു രാജ്യങ്ങളിൽ സർക്കാർ ഉദ്യോഗത്തിനൊരുവനെ അർഹനാക്കിത്തീർക്കുന്നത് കേവലം യോഗ്യത മാത്രമായിരിക്കുമ്പോൾ ഈ രാജ്യത്ത് യോഗ്യതയുടെ സ്ഥാനത്ത് സാമൂഹ്യസ്ഥിതിയെ ഗണിച്ചുവരുന്നത് ആശ്ചര്യകരംതന്നെ... തീയന്മാരെ അയോഗ്യരാക്കുന്ന ഈ തടസ്സം അവർ ഹിന്ദുമതത്തിൽത്തന്നെ ഇരിക്കുന്ന കാലത്തോളമേയുള്ളൂ. ഈ സമുദായത്തിലുള്ള ഒരാൾ മതഭേദം ചെയ്യുകയോ, ഹിന്ദുക്കൾക്കുള്ളതല്ലാത്ത ഒരു പേരിനെ കൈക്കൊള്ളുകയോ ചെയ്യുന്ന മാത്രയിൽ അയാളുടെ സാമൂഹ്യസ്ഥിതി സർക്കാർ ഉദ്യോഗം ലഭിക്കുന്നതിൽ തടസ്സമാകുന്നില്ല.' ഗവൺമെന്റിന്റെ നയവൈകല്യത്തിനും വിവേചനത്തിനും മറ്റൊരു ദൃഷ്ടാന്തം വേണമെന്നു തോന്നുന്നില്ല. മുകളിൽപ്പറഞ്ഞ കാര്യങ്ങളിലേക്ക് ദിവാന്റെ ശ്രദ്ധ ക്ഷണിച്ചതിനു ശേഷം ഈഴവരുടെ ന്യായമായ പ്രശ്നങ്ങൾക്ക് പരിഹാരം കാണണമെന്ന് ഹർജിയിൽ അപേക്ഷിച്ചിരിക്കുന്നു: 'കാലം മാറി, അതോടുകൂടി അവരുടെ ചുറ്റുമുള്ളവരുടെ അവസ്ഥയും ഭേദപ്പെട്ടു: മറ്റവരോടൊപ്പം നവീകരിക്കപ്പെടേണ്ടത് ആവശ്യമാകുന്നു. ഇതിലേക്ക് മറ്റു ജാതിക്കാർക്കുള്ള സൗകര്യങ്ങൾ അവർക്കും ആവശ്യമായിരിക്കുന്നു. എല്ലാ ഗവൺമെന്റ് പള്ളിക്കൂടങ്ങളിലും അവർക്ക് പ്രവേശനം അനുവദിക്കണം. തക്ക യോഗ്യത സിദ്ധിച്ചിട്ടുള്ള ആളുകൾക്ക് അവർ മതം ഭേദം ചെയ്താൽ ലഭിക്കുമെന്നുള്ള ഉദ്യോഗങ്ങളെങ്കിലും കൊടുക്കണം.'

ഹർജി സമർപ്പിച്ചതിനുശേഷം, തിരുവിതാംകൂറിനകത്തും പുറത്തും പൊതുജനാഭിപ്രായം തങ്ങൾക്ക് അനുകൂലമായി രൂപപ്പെടുത്താനായി പൽപ്പുവിന്റെ ശ്രമം. ഇക്കാര്യത്തിൽ അദ്ദേഹത്തെ ഏറ്റവുമധികം സഹായിച്ച ഒരു വ്യക്തിയാണ് ജി.പി. പിള്ള. 1895-ൽ കോൺഗ്രസ്സിന്റെ ആഭിമുഖ്യത്തിൽ നടന്ന ഇന്ത്യൻ നാഷണൽ സോഷ്യൽ കോൺഫെറൻസിൽ പ്രശ്നം അവതരിപ്പിച്ചുകൊണ്ട് അദ്ദേഹം ദേശീയതലത്തിൽത്തന്നെ സംവാദത്തിന് കളമൊരുക്കി. അനുരേഖമായി 'തിരുവിതാംകോട്ടുകാരനായ ഒരു തീയൻ' എന്ന തൂലികാനാമത്തിൽ ഡോ.പൽപ്പു ബ്രിട്ടീഷ്-ഇന്ത്യൻ പത്രങ്ങളിൽ ലേഖനങ്ങൾ പ്രസിദ്ധീകരിച്ചുകൊണ്ടും ഇരുന്നു. എന്നാൽ സർക്കാർ നയത്തിൽ പ്രകടമായ യാതൊരു മാറ്റവും ദർശിക്കാനായില്ല. ഇതിനെത്തുടർന്നാണ് ഈഴവരുടെ ഒരു മെമ്മോറിയൽ മഹാരാജാവിന് സമർപ്പിക്കുവാൻ തീരുമാനിക്കുന്നത്. മുൻപ് ദിവാനയച്ച പരാതിയിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ തന്നെയാണ് മെമ്മോറിയലിലേയും പ്രതിപാദ്യവിഷയം.

## ഈഴവാ മെമ്മോറിയൽ

"..... **ഇ**ഹപരസുഖങ്ങൾക്ക് നിദാനമായിരിക്കുന്ന വിദ്യാഭ്യാസം, ജാതിഭേദം കൂടാതെ സകല പ്രജകൾക്കും ഒന്നുപോലെ സിദ്ധിക്കത്തക്കവണ്ണം തിരുവുള്ളമുണ്ടായി സംസ്ഥാനം ഒട്ടുക്കും പാഠശാലകൾ സ്ഥാപിച്ച് നടത്തിവരുന്നുണ്ടെങ്കിലും അടിയങ്ങളുടെ കിടാങ്ങളേയും പഠിത്തത്തിൽ പ്രോത്സാഹിപ്പിക്കേണ്ട ഗവൺമെന്റ് ഇന്നും അവരെ മിക്ക പാഠശാലകളിലും കടക്കാൻ സമ്മതിക്കാതെ നിർദ്ദയം ആട്ടിക്കളയുകയാണു ചെയ്തുവരുന്നത്.

അതിനാൽ അടിയങ്ങളിൽ വിദ്യാഭ്യാസമുള്ളവർ.... ഇതര ജാതിക്കാരോട് ഒത്തുനോക്കിയാൽ വളരെ മോശവും, വിശേഷിച്ച് ഇക്കാലത്ത് പരിഷ്ക്കാരത്തിന് അവശ്യംവേണ്ടതായ ഇംഗ്ലീഷ് പഠിത്തം ഉള്ളവർ തീരെ ചുരുക്കവുമാണ്.

ഇതിനു കാരണം പഠിത്തത്തിന് സൗകര്യമില്ലായ്മ ഒന്നുമാത്രമല്ല. വിദ്യാഭ്യാസത്തിന്റെ പ്രയോജനമെന്ന് ജനങ്ങൾ വിചാരിച്ചുവരുന്നതും, വിദ്യാഭ്യാസത്തിൽ അവരെ പ്രത്യേകം പ്രേരിപ്പിക്കുന്നതുമായ സർക്കാരുദ്യോഗങ്ങളിൽ അടിയങ്ങൾക്ക് നിശ്ശേഷം അർഹതയില്ലെന്നുവച്ചിരിക്കുന്നതും പ്രധാനമായൊരു കാരണമാണ്.

....അതിനാൽ സ്വരാജ്യത്തിലും സമത്വത്തിലും നിന്ന് അകറ്റിക്കളയാതെ മേലാലെങ്കിലും എല്ലാ ഗവൺമെന്റ് പള്ളിക്കൂടങ്ങളിലും കടന്ന് പഠിച്ചുകൊള്ളത്തക്കവണ്ണവും, യോഗ്യതാനുസാരം അടിയങ്ങൾക്കും സർക്കാർ ഉദ്യോഗം കിട്ടത്തക്കവണ്ണവും, തിരുവുള്ളമലിഞ്ഞ് കല്പനയുണ്ടായി അടിയങ്ങളുടെ സങ്കടം തീർത്ത് രക്ഷിപ്പാറാകണമെന്ന്. അടിയങ്ങൾ എത്രയും ഭയഭക്തിവിനയങ്ങളോടുകൂടി, തൃപ്പാദങ്ങളിൽ വീണ് പ്രാർത്ഥിച്ചുകൊള്ളുന്നു." ഇതാണ് മെമ്മോറിയലിന്റെ രത്നച്ചുരുക്കം.

ഇത്തവണയും ഗവൺമെന്റിന്റെ സമീപനം നിഷേധാത്മകമായിരുന്നെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ലല്ലോ. ഹർജിക്കാർക്ക് വാസ്തവത്തിൽ അസൗകര്യമൊന്നും ഇല്ലെന്നും, പൊതുവായുള്ള സ്ക്കൂളുകളിൽ പ്രവേശനം നൽകുന്നത് രാജ്യത്തിന്റെ അഭിവൃദ്ധിക്ക് ഹാനികരമാണെന്നും, സർക്കാർ ഉദ്യോഗത്തെ സംബന്ധിച്ചിടത്തോളം അന്നത്തെ അവസ്ഥയിൽ മാറ്റം വരുത്തുന്നത് ഏറെ ദുർഘടമാണെന്നുമായിരുന്നു ഗവൺമെന്റ് കുറിച്ച മറുപടി.

ഇതോടെ ബ്രിട്ടീഷ് ഗവൺമെന്റിനേയും, വൈസ്രോയിയേയും പ്രശ്നത്തിന്റെ നിജസ്ഥിതി ബോദ്ധ്യപ്പെടുത്താനായി അടുത്ത ശ്രമം. 1897-ൽ ജി.പി.പിള്ളയുടെ ശ്രമഫലമായി പ്രശ്നം ഹെർബർട്ട് റോബർട്ട്സ് ബ്രിട്ടീഷ് പാർലമെന്റിൽ ഉന്നയിക്കുകയും അന്നത്തെ സ്റ്റേറ്റ് സെക്രട്ടറി, ജോർജ് ഹാമിൽട്ടൺ പ്രഭു, ഇക്കാര്യത്തിൽ മദ്രാസ് ഗവൺമെന്റിന്റെ ശ്രദ്ധ ക്ഷണിക്കാമെന്ന് ഉറപ്പു നൽകുകയും ചെയ്തു. മൂന്നു വർഷത്തിനുശേഷം 1900-ൽ വൈസ്രോയി കഴ്സൺ പ്രഭു ദക്ഷിണേന്ത്യൻ സന്ദർശനത്തിന്റെ ഭാഗമായി തിരുവിതാംകൂർ സന്ദർശിച്ച വേളയിൽ അദ്ദേഹത്തിന് നേരിട്ട് മറ്റൊരു മെമ്മോറിയൽ സമർപ്പിക്കുകയുണ്ടായി. ഇത്1900-ലെ ഈഴവാ മെമ്മോറിയൽ എന്നറിയപ്പെടുന്നു. ഇതുമൂലം ഗവൺമെന്റിന്റെ നയത്തിൽ കാതലായ മാറ്റങ്ങളൊന്നും സംഭവിച്ചില്ലെങ്കിലും, ദിവാനും മഹാരാജാവിനും നൽകിയ പരാതിയെക്കാൾ പ്രയോജനം ലഭിച്ചുവെന്നതാണ് വാസ്തവം. ബ്രിട്ടീഷ് ഗവൺമെന്റ് മുഖാന്തിരം തിരുവിതാംകൂർ സർക്കാരിനോട് ഒരന്വേഷണത്തിന് തുടക്കം കുറിപ്പിക്കാനും അത് അന്നോളം മുറുകെപ്പിടിച്ചിരുന്ന യാഥാസ്ഥിതിക നയത്തിന് തെല്ലൊരയവ് ഉളവാക്കാനും ഈ പരിപാടിക്ക് കഴിഞ്ഞു. മെമ്മോറിയൽ സമരത്തിന് ഇതോടെ തിരശ്ശീലയും വീണു.

ഇരുപതാം നൂറ്റാണ്ടിന്റെ ഇങ്ങേത്തലയ്ക്കൽ നിന്നുകൊണ്ട് തിരിഞ്ഞുനോക്കുമ്പോൾ ഒരു ചോദ്യം സ്വാഭാവികമായും ഉയരുന്നു-ഈഴവാ മെമ്മോറിയലിന് കേരള ചരിത്രത്തിലുള്ള സ്ഥാനം എന്ത്? ഇന്നത്തെ അർത്ഥത്തിൽ സർക്കാരിനെതിരേയുള്ളൊരു പ്രക്ഷോഭണമായി അത് രൂപംകൊള്ളുകയോ, ഉന്നയിച്ച ആവലാതികൾക്ക് സമഗ്രമായ പരിഹാരം കാണുന്നതിൽ വിജയിക്കുകയോ ഉണ്ടായില്ലെന്നത് വാസ്തവമാണ്. എന്നാൽ ഇക്കാരണങ്ങളാൽ അതിന്റെ പ്രസക്തി ഒരിക്കലും ഇല്ലാതാവുന്നില്ല. ഭരണകൂടവുമായി പ്രത്യക്ഷത്തിൽ നടത്തിയ മല്ലിന്റെയോ, കൈവരിച്ച നേട്ടത്തിന്റെയോ അക്ഷപടത്തിൽ വച്ചുമാത്രം ജനമുന്നേറ്റങ്ങളെ വ്യാഖ്യാനിക്കാനാവില്ലല്ലോ. അത് ജന്മം നൽകിയ ആശയവും സാമൂഹ്യ പരിവർത്തനത്തിനു നൽകിയ സംഭാവനയും പ്രാധാന്യം അർഹിക്കുന്നു.

1900-ൽ വൈസ്രോയി കഴ്സൺ പ്രഭു ദക്ഷിണേന്ത്യൻ സന്ദർശനത്തിന്റെ ഭാഗമായി തിരുവിതാംകൂർ സന്ദർശിച്ച വേളയിൽ അദ്ദേഹത്തിന് നേരിട്ട് മറ്റൊരു മെമ്മോറിയൽ സമർപ്പിക്കുകയുണ്ടായി. ഇത്1900-ലെ ഈഴവാ മെമ്മോറിയൽ എന്നറിയപ്പെടുന്നു. ഇതുമൂലം ഗവൺമെന്റിന്റെ നയത്തിൽ കാതലായ മാറ്റങ്ങളൊന്നും സംഭവിച്ചില്ലെങ്കിലും, ദിവാനും മഹാരാജാവിനും നൽകിയ പരാതിയെക്കാൾ പ്രയോജനം ലഭിച്ചുവെന്നതാണ് വാസ്തവം.

ഇങ്ങനെ നോക്കുമ്പോൾ, അനീതിയെ സ്ഥാപനവൽക്കരിച്ച ഒരു സാമൂഹ്യവ്യവസ്ഥിതിക്കെതിരേ ഓങ്ങിയ പടവാളാണ് ഈഴവാ മെമ്മോറിയൽ എന്ന് കാണാൻ പ്രയാസമില്ല. കേരളത്തിന്റെ സാമൂഹ്യ-രാഷ്ട്രീയ ഭൂപടത്തിൽ ഇന്നാട്ടിലെ അന്ത്യജർക്ക് മാന്യമായൊരിടം ഉണ്ടാക്കിക്കൊടുത്തതിലും, ശക്തമായൊരു ജനാധിപത്യ പാരമ്പര്യം ഇവിടെ സൃഷ്ടിക്കുന്നതിലും മെമ്മോറിയലിന്റെ പങ്ക് നിസ്തുലമാണ്. ഇതാണ് കേരള ചരിത്രത്തിൽ ഈഴവാ മെമ്മോറിയലിന്റെ പ്രാധാന്യവും പ്രസക്തിയും.

### ഗ്രന്ഥസൂചിക:

Robin Jeffrey, The Decline of Nayar Dominance-Society and Politics in Travancore, 1847-1908, New Delhi: Vikas, 1976.

പി. എസ്. വേലായുധൻ, എസ്.എൻ.ഡി.പി യോഗചരിത്രം കൊല്ലം: എസ്.എൻ.ഡി.പി യോഗം. 1978.

K. Saradamony, Emergence of a Slave Caste: Pulayas of Kerala, New Delhi, 1980.

N.K. Bhaskaran, Democratic Movement in Travancore (Un published Ph.D.Thesis) Dept. of Politics, University of Kerala, 1983.

എ. ശ്രീധരമേനോൻ. ആധുനിക കേരളം (രാഷ്ട്രീയ ചരിത്ര സംഗ്രഹം) 1885-1957. കോട്ടയം. എൻ.ബി.എസ്. 1988.

R.K. Suresh Kumar, Political Evolution in Kerala: Travancore 1859-1938, New Delhi: Phoenix Publishers.



ഡോ.മാത്യു ജോർജ്ജ്

# ഇക്കരെപ്പച്ച



## ചൈനാക്കാരിയുടെ മരച്ചീനിചരിതം

ചൂബീകിം. കരയുന്ന സ്വരത്തിൽ ഇംഗ്ലീഷ് പറയുന്ന ചൈനാക്കാരി. സ്വദേശം സിംഗപ്പൂർ. ചപ്പിയ മൂക്കും നേർത്ത അധരങ്ങളും കറുത്ത കോലൻ തലമുടിയുമായി നേരിയ മഞ്ഞയോട് അടുത്ത തെളിഞ്ഞനിറം. സ്ത്രൈണ സൗന്ദര്യത്തിന്റെ സുഭഗതയോ, മാദകത്വമോ. നമ്മളുടെ അളവുകൾക്കൊത്ത് കമ്മിയെങ്കിലും പാവപോലെ സുന്ദരി. ഗവേഷണ വിദ്യാർത്ഥിനി. മരച്ചീനി നുരപ്പിക്കലാണ് വിഷയം. ആഫ്രിക്ക ഭൂഖണ്ഡത്തിൽ നിന്നോ തെക്കെ അമേരിക്കയിൽ നിന്നോ പറിച്ചെടുത്ത് കഴുകി വൃത്തിയാക്കിയ മരച്ചീനിക്കിഴങ്ങുകൾ, ഉരുക്കിയ മെഴുകുകൊണ്ടുള്ള ഒരു മേലാപ്പുമായാണ് അനേകായിരം മൈലുകൾ താണ്ടി കിമ്മിന്റെ മേശപ്പുറത്ത് എത്തുക. എന്നുപറഞ്ഞപ്പോൾ സംഗതി എളുപ്പമാണെന്ന് ധരിക്കണ്ട. ലണ്ടനിലെ സ്പിറ്റ്സ് ചന്തയിൽ മാസത്തിൽ രണ്ടോ മൂന്നോ തവണ വീഞ്ഞപ്പെട്ടിയിൽ എത്തുന്ന മരച്ചീനിക്കിഴങ്ങ് ജില്ലിംഗാം തീവണ്ടിയാപ്പീസിന് എതിർവശത്തുള്ള പാകിസ്ഥാനി പച്ചക്കറികടയിലെത്തും. അതറിഞ്ഞാൽ, കിം L ബോർഡും പ്രദർശിപ്പിച്ച് ഞരങ്ങിത്തിരിയുന്ന തന്റെ പഴഞ്ചൻ ഫോർഡ് ശകടത്തിൽ തിരിക്കുകയായി. 20-25 റാത്തലോ, 50 റാത്തൽ തൂങ്ങുന്ന പൊട്ടിക്കാത്ത വീഞ്ഞപ്പെട്ടിതന്നെയോ, വലിച്ചോ ഇഴച്ചോ, തോളിൽ കയറ്റിയോ, ശകടത്തിൽ കടത്തി ഇൻസ്റ്റിറ്റ്യൂട്ട് പൂകി മൂന്നാം നിലയിലെ ലബോറട്ടറിയിൽ എത്തിക്കാൻ പെണ്ണിന് ഒരു മടിയുമില്ല. ജില്ലിംഗാമിലെ ഇരുനില കൂറ്റൻ ബസ്സുകൾ ഓടിക്കുകയും, ഒപ്പം കയറുന്ന യാത്രക്കാരിൽനിന്നും പണം സ്വീകരിച്ച് ടിക്കറ്റ് കൊടുക്കുകയും, NRI യിലെ ഇടുങ്ങിയ വഴികളിൽ പിറകോട്ട് എടുത്ത് തിരിക്കുകയും ചെയ്യുന്നത്, ഇരുപതു തികയാത്ത ലലനാമണികളാണല്ലോ എന്നുകരുതുമ്പോൾ ഇംഗ്ളണ്ടിലെത്തിയ ഏഷ്യാക്കാരിയുടെ മരച്ചീനിചരിതം എടുത്തുപറയാനില്ല. എന്നാൽ ഫിയറ്റ് മാറി അംബാസിഡർ വാങ്ങിയപ്പോൾ കാറിന്റെ വലിപ്പത്തിൽ സംഭ്രമിച്ച് വളയത്തോട് വിടചൊല്ലിയ ശ്രീമതിയുടെ കുസൃതിയും ആകാംക്ഷയും നിറഞ്ഞ ആരായലുകൾക്ക്-പാശ്ചാത്യവനിതയും മലയാളപ്പെൺകൊടിയുമായുള്ള താരതമ്യം തന്നെ-മറുപടി നല്കിയത് ഇരുനില വണ്ടിയോടിക്കുന്ന തരുണിയെ ചൂണ്ടി ആയിരിക്കും.

മരച്ചീനി മൂന്നാംനിലയിൽ എത്തിച്ചുകഴിഞ്ഞാൽ കിം, കിഴങ്ങു പൊളിക്കാൻ തുടങ്ങും. പൊളിച്ച് കൊത്തിയരിഞ്ഞ് വെള്ളത്തിലിട്ട് നുരപ്പിക്കാൻ കൃത്രിമ ചൂടുള്ള മുറിയിൽ വച്ചുകഴിഞ്ഞാൽ, പിന്നെ ഓരോ ദിവസവും കഷണങ്ങൾ മൃദുവായോ എന്നു നോക്കും. മിക്കപ്പോഴും പരാജയമാണ് ഫലം. മൃദുവായാലും ഇല്ലെങ്കിലും 24 മണിക്കൂർ കഴിയുമ്പോഴേ നാറ്റം തുടങ്ങും. കിം മരച്ചീനി നുരപ്പിക്കാൻ വെച്ചുകഴിഞ്ഞാൽ ലബോറട്ടറിയിൽ കയറുന്നത് മൂക്ക് പൊത്തിവേണം. അങ്ങനെയിരിക്കെയാണ് ചൂബികിമ്മിന്റെ നിർദ്ദേശകനും എന്റെ പരിശീലകനുമായ ആൻഡ്രൂ വെസ്റ്റ്ബി ആഫ്രിക്കയിൽ നുരപ്പിച്ച മരച്ചീനി വിഭവമായ "ആക്ക്പൂ" ചേർത്ത് മരച്ചീനി കഷണങ്ങൾ പുളിപ്പിക്കാൻ വെച്ചത്. നാറ്റം ഒന്നുകൂടി തീക്ഷ്ണമായി. എങ്കിലും മരച്ചീനി കഷണം മൃദുവായി എന്നുകണ്ടപ്പോൾ ഉണ്ടായ ഉത്സാഹത്തിമിർപ്പിൽ, മൃദുവാകൽ പ്രക്രിയ എങ്ങനെ, എന്തിനാൽ, എന്തുകൊണ്ട് എന്നീ ചോദ്യങ്ങളിലേക്കു തിരിഞ്ഞു അദ്ദേഹത്തിന്റെ ശ്രദ്ധ. എന്നാൽ ഈ ചോദ്യങ്ങളുടെ എല്ലാം ഉത്തരവും വിശദീകരണവും, നാറ്റമില്ലാതെ മരച്ചീനി കഷണങ്ങൾ മൃദുവാക്കി മാവ് വേർതിരിച്ചെടുക്കാൻ ആശ്രയിക്കാവുന്ന ഉറയുടെ (നിവേശദ്രവം) ഘടനയും ഞങ്ങൾ 1991-ൽത്തന്നെ തിരുവനന്തപുരത്തുനിന്നും പ്രസിദ്ധീകരിച്ചിരുന്നു. വെളിവായ രഹസ്യങ്ങൾ നിസ്സാരമായിത്തോന്നുക സഹജമാണല്ലോ. മരച്ചീനിക്കഷണം മൃദുവായതുകണ്ട് ആൻഡ്രുവും കിമ്മും കാട്ടിയ തത്രപ്പാടിൽ എനിക്ക് പ്രത്യേകിച്ച് താത്പര്യം തോന്നിയില്ല. എങ്കിലും ഞങ്ങളുടെ ശാസ്ത്രലേഖനത്തിലേക്ക് അവരുടെ ശ്രദ്ധ തിരിച്ചുവിടാൻ ഏറ്റവും ഉചിത മുഹൂർത്തമായി ഞാനതിനെ കണക്കാക്കി. പ്രസ്തുത ലേഖനത്തെക്കുറിച്ച് സൂചന നല്കി. ഉടൻതന്നെ ആൻഡ്രൂ ലേഖനത്തിന്റെ പകർപ്പ് ലൈബ്രറിയിൽ നിന്നും എടുപ്പിച്ച് ഗഹനമായ ചർച്ച നടത്തി. ഊന്നിയ ലക്ഷ്യത്തിന് ഇളക്കംതട്ടിയ ഇച്ഛാഭംഗം ആൻഡ്രൂവിനുണ്ടായെങ്കിലും കിമ്മിന്റെ വളരെയധികം സമയം ലാഭിക്കാൻ സാധിച്ചു. തുടർന്നുവന്ന ദിവസങ്ങളിൽ എന്റെ പ്രതിച്ഛായയ്ക്കും തിളക്കമുണ്ടായി എന്നും സമ്മതിച്ചേതീരൂ-അങ്ങനെയാണ് ഒരു പ്രഭാഷണം നല്കുന്നതിനായി ഞാൻ ക്ഷണിക്കപ്പെട്ടത്. കണക്കും, പട്ടികയുമായി. വ്യത്യസ്ത വിഭാഗങ്ങളിലുൾപ്പെടുന്ന ശാസ്ത്രജ്ഞസമക്ഷം. മരച്ചീനി നുരപ്പിക്കലിന്റെ സൂക്ഷ്മതലങ്ങളിലേക്ക് ഇറങ്ങിച്ചെന്ന ആ പടം കാണിച്ച് പ്രസംഗം, ഫുഡ് സേഫ്റ്റി വിഭാഗത്തിൽ ആർജ്ജിച്ചുവെന്നു സൂചിപ്പിച്ച ആ തിളക്കമുണ്ടല്ലോ, അതിന്റെ പ്രതിഫലനം മറ്റുവിഭാഗം ശാസ്ത്രജ്ഞരിലേക്കും പകരാൻ ഇടയാക്കി. മാർച്ചുമാസം 9-10 തീയതിയായിരുന്നു ഈ പ്രഭാഷണം. ഇംഗ്ളണ്ടിൽ എത്തിയിട്ട് രണ്ടുമാസത്തോളം ആകുന്നു. ഗൃഹാതുരത്വം ഒരളവിൽ അനുഭവപ്പെടുന്നുമുണ്ട്. NRI യിൽ ഇനിയും നാലു മാസം കൂടി ചെലവഴിച്ചാൽ വളരെയൊന്നും പ്രയോജനം ഉണ്ടാകാനിടയില്ല എന്നു ബോധ്യമായപ്പോഴാണ് സ്കോട്ട്ലൻഡിൽ സ്ട്രാത്ക്ളൈസ് യൂണിവേഴ്സിറ്റിയിൽ ഡോ.വുഡിന്റെ കൂടെയുള്ള പരിശീലനത്തെപ്പറ്റി ഓർമ്മപ്പെടുത്തിയത്. രണ്ടുമാസം അവിടെ ചെലവഴിക്കാനായിട്ടാണ് അപേക്ഷിച്ചിരുന്നത്. 6 മാസവും NRI യിലെ വിവിധ ലബോറട്ടറികളിലാകാം പരിശീലനം എന്നായിട്ടുണ്ടിപ്പോൾ. പലപ്രാവശ്യം അതൃപ്തി പരോക്ഷമായി പ്രദർശിപ്പിച്ചിട്ടും വലിയ ഫലം കാണാനില്ല. അങ്ങനെയിരിക്കെയാണ് ഒരുച്ചയ്ക്ക് ത്ധടുതിയിൽ ആൻഡ്രൂ പറഞ്ഞത്: മറ്റന്നാൾ രാവിലെ ഗ്ളാസ്ഗോയ്ക്ക് പോകണം, വൈകിട്ട് മടങ്ങി വരണം. വിമാനടിക്കറ്റ് ക്രമീകരിച്ചിട്ടുണ്ട് എന്നൊക്കെ. ഒരുദിവസം ഗ്ളാസ്ഗോയിൽ പോയി ഡോ.വുഡിന്റെ സൗന്ദര്യം കാണാൻ എനിക്ക് താത്പര്യം തോന്നിയില്ല. മറുപടിക്കു കാക്കാതെ തന്നെ ആൻഡ്രൂ ഉച്ചയൂണിന് തിരക്കിട്ടുപോയി.

കൃത്രിമത്വം മുറ്റിനിന്ന ഈ ആജ്ഞ ലിൻഡ നിക്കളായിഡ്സിന്റെ മുഖത്തും അനുരണനങ്ങൾ ഉണ്ടാക്കി. പുറംപൂച്ച് കലർന്ന ഭവ്യത ധരിച്ച ബ്രിട്ടീഷ് അന്തസ്സിന്റെ മൂടുപടം പിച്ചിച്ചീന്താൻ കുറച്ചെങ്കിലും ചങ്കൂറ്റം കാട്ടിയവളാണല്ലോ ലിൻഡ. യവന സുന്ദരനെ വേട്ടതിൽ കിട്ടിയ തുറന്ന മനസ്സാണത്രേ ഇതിനു പ്രേരകം. രണ്ടുമാസത്തെ പരിശീലനാഭ്യർത്ഥന, രണ്ടുമണിക്കൂർ അഭിമുഖംകൊണ്ട് പൂർത്തിയാക്കാനുള്ള വെമ്പൽ ഏതായാലും നേർവഴിക്കുള്ളതല്ല എന്നവൾ തുറന്നടിച്ചു. ഉച്ചയൂണ് കഴിഞ്ഞുവന്ന ആൻഡ്രുവിനോട് ഒരു പകലിലൊതുക്കി ഗ്ളാസ്ഗോയിൽ പോകാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല എന്ന് പറയേണ്ടിവന്നു. പ്രശ്നം വകുപ്പുമേധാവിയുടെ മുന്നിൽ. ഐർലണ്ടിൽനിന്നും കുടിയേറിയ അതീവസുന്ദരനായ അല്ലൻറീലി. ഒന്നുമറിയാത്ത മട്ടിൽ NRI യിലെ പരിശീലനത്തിന്റെ പുരോഗമനവും ആക്കത്തൂക്കവുമായിരുന്നു സംസാരവിഷയം. **ഞാനുമതേ രീതിയിൽ കഴിഞ്ഞ രണ്ടുമാസത്തെ പരിശീലനം വളരെ നന്നായിയെന്നും**

(ശേഷം 65-ാം പേജിൽ)



കരുവന്നൂർ രാമചന്ദ്രൻ

# മർമ്മംഅറിഞ്ഞ പരിഭാഷകൻ



എൺപത്തഞ്ചാം വയസ്സിൽ അന്തരിക്കുമ്പോൾ എൻ.കെ. ദാമോദരൻ ഒരു മനുഷ്യായുസ്സ് നേടാൻ കഴിയുന്നതിനപ്പുറം കൈവരിക്കുകയുണ്ടായി. തർജ്ജമ സാഹിത്യത്തെ രണ്ടാംകണ്ണുകൊണ്ടു നോക്കിയിരുന്നവർപോലും എൻ.കെ. ദാമോദരന്റെ പരിഭാഷ കണ്ട് വിസ്മയിക്കുകയുണ്ടായി. മൗലികതയുടെ തിളക്കം നിറഞ്ഞതായിരുന്നു അദ്ദേഹത്തിന്റെ എല്ലാ കൃതികളും. ദസ്തയേവ്സ്കിയുടെ കൃതികൾ ഒരു പരിഭാഷകന്റെ മുമ്പിൽ ഭാഷാപരമായ പ്രശ്നങ്ങൾ മാത്രമായിരുന്നില്ല ഉന്നയിച്ചിരുന്നത്. നൈതിക പ്രശ്നങ്ങൾ ആ കൃതികളോടൊപ്പം വായനക്കാരെ വേട്ടയാടുമായിരുന്നു. കാരമസോവ് സഹോദരന്മാരും, ഭൂതാവിഷ്ടരും, ദസ്തേയ്വിസ്കിയുടെ ആത്മാന്വേഷണത്തിന്റെ സാക്ഷ്യപത്രങ്ങൾ എന്നതുപോലെതന്നെ മനുഷ്യമനസ്സിന്റെ കാണാപ്പുറങ്ങൾ അന്വേഷിക്കുന്ന രചനകൾ കൂടിയാണ്. ആ രചനകളുടെ ആഴം കണ്ടറിഞ്ഞ് പരിഭാഷപ്പെടുത്തുക അത്യന്തം ക്ളേശകരമായ കൃത്യമാണ്.



എൻ.കെ. ദാമോദരൻ

എൻ.കെ. ദാമോദരൻ അതിൽ അസാധാരണമായ വിജയമാണു കൈവരിച്ചത്. ഒരു സർഗ്ഗാത്മക സാഹിത്യകാരനു മാത്രമേ നല്ലൊരു പരിഭാഷകനാകാനാവൂ എന്ന യാഥാർത്ഥ്യത്തിലേക്കാണ് എൻ.കെ. ദാമോദരന്റെ ജീവിതം വിരൽചൂണ്ടുന്നത്. തോമസ്മാൻ, റൊമൈൻ റൊളാങ് തുടങ്ങിയവരുടെ കൃതികൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ടെങ്കിലും എൻ.കെ. ദാമോദരൻ അറിയപ്പെടുന്നത് ദസ്തയേവ്സ്കി കൃതികളുടെ പരിഭാഷകൻ എന്ന നിലയിലാണ്. എന്തുകൊണ്ട് ദസ്തയേവ്സ്കിയുടെ കൃതികൾ പരിഭാഷയ്ക്കു തിരഞ്ഞെടുത്തു എന്നു ചോദിച്ചപ്പോൾ ഒരിക്കൽ അദ്ദേഹം പറഞ്ഞു:

"ഒന്നാമത്തെ കാരണം അവ എന്നെ അത്രമാത്രം ആകർഷിച്ചു എന്നതാണ്. ആ ഉൽക്കൃഷ്ട നോവലുകൾ മലയാളികൾക്ക് പരിചയപ്പെടുത്തിക്കൊടുക്കുന്നത് നന്നായിരിക്കുമെന്നു തോന്നി. മാനുഷിക ദൗർബല്യങ്ങളെ ചൂഷണം ചെയ്യുന്ന ക്ഷുദ്രകൃതികളുടെ ഒരു വേലിയേറ്റം നടക്കുന്ന കാലമായിരുന്നു അത്. ദസ്തയേവ്സ്കി, ടോൾസ്റ്റോയി, ഗോഗോൾ, ടർജ്ജിനിയേവ് തുടങ്ങിയവരുടെ കൃതികൾ വായിക്കാനിടയായി. അതോടെ അതിവിശാലമായ ഒരു സാഹിത്യസാമ്രാജ്യം തുറന്നുകിട്ടിയതുപോലെ തോന്നി. മനശ്ശാസ്ത്രസംബന്ധമായ സൂക്ഷ്മ രഹസ്യങ്ങളും മനോഭാവങ്ങളുടെ വൈചിത്ര്യ വിലാസങ്ങളും ചിത്രീകരിക്കുന്നതിൽ ദസ്തയേവ്സ്കി ഉയർന്ന് വേറിട്ടുനില്ക്കുന്നതായി തോന്നി. ജീവിത വീക്ഷണത്തിന് വികാസം നല്കാനും വികാരങ്ങളെ ഉദാത്തമാക്കാനും കഴിവുള്ളവയാണ് അദ്ദേഹത്തിന്റെ കൃതികൾ. ആ വികാരപ്രപഞ്ചം മലയാളത്തിലേക്കു പകരാൻ കഴിഞ്ഞത് വലിയ നേട്ടമായി കരുതുന്നു."

അന്യഭാഷകളിലെ മഹത്തായ കൃതികൾ ആസ്വാദ്യമായി വിവർത്തനം ചെയ്യുന്നവർ സർഗ്ഗാത്മക രചനകൾ നിർവഹിക്കുന്നവരെപ്പോലെ തന്നെ ഓർമ്മിക്കപ്പെടുന്നു, ആദരിക്കപ്പെടുന്നു. ഈ നിരയിൽ അവരോടൊപ്പമോ, അതിൽ ഉയർന്ന സ്ഥാനമോ ഉള്ള വ്യക്തിയാണ് ദസ്തയേവ്സ്കി കൃതികൾ മലയാളത്തിലേക്കു പരിഭാഷപ്പെടുത്തിയ എൻ.കെ.ദാമോദരൻ. ദസ്തയേവ്സ്കിയുടെ അദ്ഭുതലോകത്തിലെ കൊടുങ്കാറ്റുകളും ഉദയാസ്തമയങ്ങളുടെ വർണ്ണപ്പൊലിമയും എല്ലാം മലയാളത്തിലെ സാധാരണ വായനക്കാരന് പരിചയപ്പെടുത്തുവാൻ എൻ.കെ. ദാമോദരനു കഴിഞ്ഞു. ദൈവവും പിശാചും ഒന്നിച്ചു കുടികൊള്ളുന്ന അസാധാരണ ജീനിയസ്സായ ദസ്തയേവ്സ്കിയുടെ ലോകവുമായുള്ള പരിചയം മലയാളത്തിലെ എഴുത്തുകാർക്കും വായനക്കാർക്കും പുതിയൊരനുഭവമായിരുന്നു, അനുഭൂതിയായിരുന്നു. അതുകൊണ്ടുതന്നെയാണ് ദസ്തയേവ്സ്കി കൃതികൾ സ്വന്തം ഭാഷയിലേക്കു വിവർത്തനം ചെയ്തവർ അവിസ്മരണീയരായിത്തീർന്നത്. ദസ്തയേവ്സ്കി കൃതികൾ ഇംഗ്ളീഷിലേക്കു വിവർത്തനം ചെയ്ത മിസ്സിസ് ഗാർണറ്റ് മറ്റേത് സർഗ്ഗാത്മക സാഹിത്യകാരനേയുംപോലെ ജനഹൃദയങ്ങളിൽ ജീവിക്കുന്നു. ദസ്തയേവ്സ്കിയുടെ അസാധാരണ ലോകത്ത് ജീവിക്കുകയും ശ്വസിക്കുകയും ചെയ്ത് സ്വന്തം ഹൃദയത്തിലേക്ക് സംക്രമിപ്പിച്ച അനുഭൂതികൾക്ക് പുനരാവിഷ്കാരം നല്കുവാൻ എൻ.കെ.ദാമോദരനു കഴിഞ്ഞു.

'ഉന്നതനായ ഒരു പരിഭാഷകന്റെ സ്വഭാവനിർവ്വചനം' എന്ന പേരിൽ എൻ.കെ. ദാമോദരനെക്കുറിച്ച് എഴുതിയ ലേഖനത്തിൽ കെ.പി. അപ്പൻ പറയുന്നു: "പരിഭാഷ അദ്ദേഹത്തിന് യാന്ത്രികമായ ഒരു പ്രവൃത്തിയല്ല. ആത്മീയമായ ഒരാവശ്യവും അന്വേഷണവുമാണ്. ഈ സ്വഭാവം എൻ.കെ. ദാമോദരനെ ഉന്നതനായ ഒരു പരിഭാഷകനാക്കിത്തീർക്കുന്ന മറ്റൊരു ഘടകമാണ്. ദസ്തയേവ്സ്കിയുടെ കത്തുകളും കമ്യു എഴുതിയ നാടകവും അദ്ദേഹം വായിച്ചുനോക്കി. ഇങ്ങനെ നോവലിന്റെ നിർമ്മാണത്തിനുമുമ്പ് എഴുത്തുകാരൻ സഞ്ചരിക്കുന്ന പിൻപാതകളും തെളിക്കാത്ത വനപ്രദേശം പോലുള്ള ദസ്തയേവ്സ്കിയുടെ മനസ്സ് പൂർണ്ണമായി മനസ്സിലാക്കിക്കൊണ്ടാണ് ഈ ഉന്നതനായ പരിഭാഷകൻ 'ഭൂതാവിഷ്ടർ'ക്ക് മലയാള രൂപം നല്കിയത്."

തന്റെ വിവർത്തന രീതിയെക്കുറിച്ച് എൻ.കെ. ദാമോദരൻ ഒരിക്കൽ എഴുതി: "എന്റെ വിവർത്തന സമ്പ്രദായത്തെപ്പറ്റി ഞാൻ എന്തെങ്കിലും പറയേണ്ടതാണെന്നൊരു സൂചന ഒരു പ്രഗല്ഭമതിയായ സുഹൃത്തിൽനിന്നുമുണ്ടായി. എനിക്ക് തൽസംബന്ധമായി വളരെയൊന്നും പറയാനില്ല. സിദ്ധാന്തങ്ങളെ അന്ധമായി പിന്തുടരുന്നത് അപകടമാണെന്നാണ് എന്റെ അഭിപ്രായം. പദാനുപദ വിവർത്തനത്തിനല്ല ഞാൻ ഒരുമ്പെട്ടിട്ടുള്ളത്, കേവലം ആശയാനുവാദത്തിനുമല്ല. മൂലകൃതിയിലെ ആശയങ്ങൾ ചോർന്നുപോകാതിരിക്കുവാൻ ആവുന്നത്ര ശ്രദ്ധിച്ചും മലയാള ശൈലിക്കിണങ്ങുംവിധം മൂലകൃതിയിലെ പദങ്ങൾക്കു സമാനമായ പദങ്ങൾ തേടിപ്പിടിച്ചുമാണ് ഞാൻ വിവർത്തനം നിർവ്വഹിക്കാറ്.

(ശേഷം 60-ാം പേജിൽ)

കല്ലടരാമചന്ദ്രൻ

# വിജയന്റെ കഥാലോകം

ഒ. വി. വിജയന്റെ കഥകൾ ആധുനികതയുടെ ജീവൽപ്രധാനമായ പല മുഖങ്ങളെയും പ്രദർശിപ്പിക്കുന്നു. ദുഃഖവും ഫലിതവും കൂടിക്കലരുന്ന ഗഹനമായ അസ്തിത്വപ്രശ്നം, ആത്മീയ തലങ്ങളിൽ സൃഷ്ടിക്കുന്ന സയറ്റർ. ലൈംഗികതയുടെയും, ആത്മീയതയുടെയും രസാവഹമായ കലർപ്പ്, ചരിത്രാനുഭവങ്ങളുടെയും, ആദ്ധ്യാത്മികതയുടെയും സമന്വയം - തുടങ്ങിയവ വിജയനെ മറ്റു കഥാകൃത്തുക്കളിൽ നിന്നും വേർതിരിക്കുന്ന പ്രധാന ഘടകങ്ങളാണ്.

ആധുനികതയുടെ ജീവപ്രധാനമായ പല മുഖങ്ങളും പ്രദർശിപ്പിക്കുന്നവയാണ് ഒ.വി. വിജയന്റെ കഥകൾ. അസ്തിത്വത്തിന്റെ ഗഹനപ്രശ്നങ്ങളും ദുഃഖവും ഫലിതവും കൂടിക്കലരുന്ന ഒരു ദർശനം വിജയൻ അവതരിപ്പിക്കുന്നു. ആത്മീയതലങ്ങളിൽ നിന്നുകൊണ്ട് രാഷ്ട്രീയ സറ്റയറുകൾ സൃഷ്ടിക്കുന്നു. സെക്സിനെയും ആത്മീയതയെയും രസകരമാംവിധം കലർത്തുന്നു. ആദ്ധ്യാത്മികതയെയും ചരിത്രാനുഭവങ്ങളെയും സമർത്ഥമായി സമന്വയിപ്പിക്കുന്നു. കാർട്ടൂണിന്റെയും ഗൗരവബുദ്ധിയുടെയും സ്വഭാവങ്ങൾ ഇടകലർത്തി ചിത്രീകരിക്കുന്നു. ചിലപ്പോൾ പ്രസിദ്ധ സാഹിത്യകൃതികളുടെ പാരഡികൾ നിർമ്മിക്കുന്നു. മിക്കപ്പോഴും ഭാഷയ്ക്കുള്ളിൽ മറ്റൊരു ഭാഷ സൃഷ്ടിക്കാൻ ശ്രമിക്കുന്നു - ഇതെല്ലാം ഇപ്പോഴും ക്ഷീണിക്കാതെ നില്ക്കുന്ന കലാപ്രതിഭയുടെ ഉടമയായ വിജയനെ മലയാളത്തിലെ ഒന്നാംകിട കഥാകാരന്മാരിലൊരാളായി മാറ്റുന്നു. സമകാലിക പ്രശ്നങ്ങൾ വിഷയമാക്കി വിജയൻ എഴുതിയിട്ടുള്ള കഥകൾക്ക് കാലഘട്ടങ്ങൾ മാറുന്നതുകൊണ്ട് ദോഷം സംഭവിക്കുന്നില്ല. കാരണം സമകാലികപ്രശ്നങ്ങൾ അവയുടെ വെറും ചട്ടക്കൂട്ടുകൾ മാത്രമാണ്. അതിനുള്ളിലുള്ളത് ശാശ്വതമായ പ്രശ്നങ്ങളുടെ വിശകലനമാണ്.

സാമൂഹികപ്രശ്നങ്ങൾ ചടുലമായി കൈകാര്യം ചെയ്തുകൊണ്ടാണ് വിജയൻ കഥാസാഹിത്യത്തിലേക്കു വന്നത്. ' ഒരു യുദ്ധത്തിന്റെ ആരംഭം' കൺമുൻപിലുള്ള ജനജീവിതത്തിന്റെയും സാമൂഹികപ്രക്ഷോഭണത്തിന്റെയും ചിത്രീകരണമാണ്. അൻപതുകളുടെ രണ്ടാംപകുതിയിലാണ് വിജയന്റെ ഈ കഥ പ്രസിദ്ധീകരിക്കപ്പെട്ടത്. അന്നുതന്നെ അതിന്റെ രചനാരീതിയും പ്രമേയത്തിന്റെ സവിശേഷതയുംകൊണ്ട് ഈ കഥ അധികം ശ്രദ്ധിക്കപ്പെട്ടു. പാഴുതറ എന്ന ഒരു പാലക്കാടൻ ഗ്രാമത്തിന്റെ പശ്ചാത്തലത്തിൽ ഒരു കാലഘട്ടത്തിന്റെ ചരിത്രം ആവിഷ്കരിക്കുന്ന ഒരു കലാസൃഷ്ടിയാണിത്. ഇതിലെ കേന്ദ്രകഥാപാത്രമായ തിത്തു എന്ന ചെമ്പൻ. അവന്റെ അമ്മയ്ക്ക് പതിനേഴുവയസ്സുള്ള കാലത്ത് ഒരു വെള്ളപ്പട്ടാളക്കാരനുമായുണ്ടായ അവിഹിതവേഴ്ചയിൽ .നിന്നു പിറന്ന സങ്കരസന്തതിയാണ്. മുഖത്തു ചെമ്പിച്ച രോമങ്ങൾ പൊടിച്ചു തുടങ്ങിയകാലത്ത് അമ്മിണി എന്ന ചന്തമുള്ള യുവതി അനാഥനായ അവന്റെ ജീവിതത്തിലേക്കു കടന്നുവരുന്നു. ആ ബന്ധം അവനെ മദ്യവ്യവസായത്തിലേക്ക് കടക്കാനും അതുവഴി വലിയ മുതലാളിയും ജന്മിയുമായി മാറാനും സഹായിച്ചു. ജന്മിയായ ചെമ്പൻ കുടിയാന്മാരോട് നിർദ്ദയം പെരുമാറി. ചിലർ ചെറുത്തുനിന്നു. അവരെ സഹായിക്കാൻ പൊന്നന്റെ ഉത്സാഹത്തിൽ ചാളപ്പാറ ഗ്രാമത്തിൽ നിന്ന് കർഷകസംഘക്കാരെത്തി. ചെമ്പന്റെ കൂലിച്ചട്ടമ്പികളെ കൂസാതെ അവർ പാടത്ത് ചമ്പാൻ വിതച്ചു. ചെമ്പൻ അവരെയും തോല്പിച്ച് ചമ്പാൻ വിതച്ചതിന്റെ മീതെ ചിറ്റേനി വിതച്ച് വിളയാകെ നശിപ്പിച്ചു. (ചമ്പാനും ചിറ്റേനിയും രണ്ടുതരം നെല്ലിൻ വിത്തുകൾ ഒന്നിനു മുകളിൽ മറ്റൊന്നു വിതച്ചാൽ രണ്ടും വിളയാതെ പോകും.) ഇവിടെ ഒരു യുദ്ധം ആരംഭിക്കുകയാണ്. ഈ കഥയിൽ മദ്യനിരോധനവും സ്വാതന്ത്ര്യസമരവും കർഷകപ്രസ്ഥാനവുമൊക്കെ ചിത്രീകരിക്കപ്പെടുന്നത് പാഴുതറയിലെ സാധാരണക്കാരുടെ ചരിത്രത്തിലൂടെയാണ്. ആ ചരിത്രമെഴുതാൻ വിജയനുപയോഗിച്ചിരിക്കുന്ന ഭാഷാരീതിപോലും പാഴുതറക്കാരുടെ വ്യവഹാരഭാഷയിൽ നിന്നും സ്വീകരിച്ച് രൂപകല്പന ചെയ്തതാണ്. ഈ കഥയിൽ പഴയ പാലക്കാടൻ ഗ്രാമസമൂഹത്തിലെ സാമ്പത്തികബന്ധങ്ങളും ജന്മി കുടിയാൻ ബന്ധങ്ങളുമൊക്കെയാണ് പ്രതിപാദിക്കപ്പെടുന്നതെങ്കിൽ, അതേസമൂഹത്തിൽ അന്നു നിലനിന്നിരുന്ന പഴകിയ ആചാരാനുഷ്ഠാനക്രമങ്ങളും അവിടേയ്ക്കെത്തിനോക്കുന്ന ആധുനിക വൈദ്യശാസ്ത്രവും തമ്മിലുള്ള സംഘട്ടനമാണ് ' ഒരു യുദ്ധത്തിന്റെ അവസാനം' എന്ന കഥയിൽ ചിത്രീകരിക്കപ്പെടുന്നത്'..... ആരംഭത്തിൽ ജന്മിയായ ചെമ്പനും പുരോഗമനവാദിയായ പൊന്നനും ഏറ്റുമുട്ടുന്നു'.... അവസാന'ത്തിൽ മന്ത്രവാദവും നല്ലമ്മപ്പൂജയും വഴി ചികിത്സ നടത്തുന്ന പൂശുവും (ചാത്തുപ്പൂശാരി) ഇംഗ്ലീഷ് മരുന്നുചികിത്സയുമായി മണലി ഗ്രാമത്തിലേക്ക് കടന്നുവരുന്ന ഡോ. ദാസും ഏറ്റുമുട്ടുകയാണ്. എല്ലാ രോഗങ്ങൾക്കും കാരണം പ്രേതബാധയാണെന്നും അവയ്ക്കുള്ള ഏകപരിഹാരമാർഗ്ഗം പൂശുവിന്റെ ഭഗവതീപൂജയും മന്ത്രവാദവും മാത്രമാണെന്നും ധരിച്ചുവച്ചിരുന്ന ഗ്രാമവാസികൾ ഡോക്ടറുടെ വരവോടെ ക്രമേണ പൂശുവിൽ നിന്ന് അകലാൻ തുടങ്ങുന്നു. താനൊരു മാസം ചാരായവും കോഴിയും നേദിച്ച് തുള്ളിയുറഞ്ഞ് മന്ത്രവാദപ്രയോഗങ്ങൾ നടത്തിയിട്ടും മാറാത്ത നാകേലച്ചന്റെ തളർവാദം ഡോക്ടറുടെ കുത്തിവയ്പുകളും മരുന്നുകളും കൊണ്ട് സുഖപ്പെടുമ്പോഴാണ്, അതേവരെ ഒരുവിധത്തിൽ പിടിച്ചുനിന്ന പൂശു ആകെ പതറിപ്പോകുന്നത്. ഒടുവിൽ അയാൾ തന്നെ രോഗഗ്രസ്തനാകുകയും മരണത്തിന്റെ പടിവാതിൽക്കൽ എത്തിനില്ക്കുകയും ചെയ്യുന്നു. വിവരമറിഞ്ഞ ഡോ. ദാസ് വീട്ടിലെത്തി മരുന്നു കുത്തിവച്ച് രക്ഷപ്പെടുത്താൻ ശ്രമിക്കുമ്പോഴേക്കും വൈകിപ്പോയിരുന്നു. മരിച്ചുകിടക്കുന്ന പൂശു ചിരിക്കുകയായിരുന്നോ? ഏതായാലും ഇംഗ്ലീഷ് മരുന്ന് തോറ്റല്ലോ എന്നോർത്ത് നല്ലമ്മ ചിരിക്കുന്നേടത്ത് കഥ അവസാനിക്കുന്നു. പൂശു തോറ്റാലും ഡോ.ദാസ് തോറ്റാലും യുദ്ധം അവസാനിച്ചു കഴിഞ്ഞു. പൂശുവിന്റെ തിരോധാനത്തോടെ ഒരു പുതിയ വെളിച്ചത്തിലേക്ക് ഗ്രാമം കണ്ണുതുറക്കുകയാണെന്ന് കഥയുടെ അന്ത്യം ധ്വനിപ്പിക്കുന്നു. ഇവിടെയെല്ലാം എല്ലാ വലിയ എഴുത്തുകാരെയും പോലെ സാമൂഹികജീവിതത്തിലെ ദ്വന്ദ്വഭാവങ്ങളുടെ സംഘർഷം വിശകലനം ചെയ്യാനാണ് വിജയൻ ശ്രമിക്കുന്നത്.

ചരിത്രപരമായും സാമൂഹികമായും വളരെയധികം പ്രാധാന്യമുള്ള മറ്റൊരു വിജയൻ കഥയാണ് ചവിട്ടുവണ്ടി. കേരളത്തിൽ വന്ന് തനിമലയാളം പഠിച്ച വിദേശമിഷണറിമാർ സുവിശേഷപ്രസംഗങ്ങളും മതപ്രചാരണവും മതപരിവർത്തനവും നടത്തിത്തുടങ്ങിയ കാലഘട്ടത്തിലെ സാമൂഹിക - സാമുദായിക പരിവർത്തനങ്ങൾ അവതരിപ്പിക്കാനാണ് ഈ കഥയിൽ വിജയൻ ശ്രമിക്കുന്നത്. വാൾമുനപോലെ മൂർച്ചയുള്ള വിജയന്റെ നർമ്മബോധം കഥയിലുടനീളം വ്യാപിച്ചു നില്ക്കുന്നു. ഒരു മികച്ച കാർട്ടൂണിസ്റ്റിന്റെ കരവിരുതോടെയാണ്



അദ്ദേഹം ഓരോ കഥാപാത്രത്തിന്റെയും കാരിക്കേച്ചർ വരച്ചുകാട്ടുന്നത്. പ്ളായിനി എന്ന ഗ്രാമത്തിൽ ഏതാണ്ട് ഒരനാഥനെപ്പോലെ ചുറ്റിത്തിരിഞ്ഞു നടന്ന പങ്ങി എന്ന സുന്ദരനായ പയ്യൻ. ചെറുപ്പക്കാരനും സുന്ദരനുമായ ഒരു ജർമ്മൻ പാതിരിയുടെ പിന്നാലെപോയി. പാതിരി സായ്പ് പങ്ങിയെ വളർത്തി. പത്തുകൊല്ലം അങ്ങനെ കഴിഞ്ഞു. അവൻ മലയാളവും ഇംഗ്ലീഷുമൊക്കെ പഠിച്ചു. ഒരു ദിവസം രാവിലെ പങ്ങി ഒരു ചവിട്ടുവണ്ടിയിൽ പ്ളായിനിയിലെത്തി. പ്ളായിനിക്കാരിൽ പലരും ചവിട്ടുവണ്ടി കാണുന്നത് ആദ്യമായിട്ടായിരുന്നു. പങ്ങിയെ പ്ളായിനിക്കാരാരും തിരിച്ചറിഞ്ഞില്ല. ഒടുവിൽ അവന് സ്വയം പരിചയപ്പെടുത്തേണ്ടിവന്നു. അമ്മ മരിച്ചതിനുശേഷം തന്റെ വളർത്തമ്മമാരിലൊരുവളായിരുന്ന കല്യാണിയച്ചിയുടെ വീട്ടിലാണ് പങ്ങി താവളമടിച്ചത്. വിധവയായ കല്യാണിയച്ചിയെ കൂടാതെ വീട്ടിൽ അവരുടെ മകൾ ദേവി മാത്രമേ അവിടെയുണ്ടായിരുന്നുള്ളൂ. അവിടെ താമസിച്ചുകൊണ്ട് പങ്ങി കന്നുകാലി ഇൻഷ്വറൻസിന്റെ പണിതുടങ്ങി. പലരും ക്രമേണ അതിൽ കുടുങ്ങി. ഒരു വർഷം കഴിഞ്ഞ് കുറിക്കമ്പനി ശരിക്കും വളർന്നതിനുശേഷമാണ് ആദ്യമായി ഒരു ജോഡി കന്ന് ചത്തെന്നറിഞ്ഞത്. പള്ളിവേലച്ചന്റെ പോത്തു ചത്തതോടെയാണ് സംഭവം ഗുരുതരമായത്. ഇൻസ്പെക്ടർ വരുമെന്നും പരിശോധന കഴിഞ്ഞ് പണം കൊടുക്കുമെന്നുമൊക്കെപ്പറഞ്ഞ് പങ്ങി തടിതപ്പാൻ ശ്രമിച്ചു. ഒടുവിൽ ആരോരുമറിയാതെ പങ്ങി നാടുവിട്ടു. തുടർന്ന് കല്യാണിയച്ചി തൂങ്ങിച്ചത്തു. അവർ ഗർഭിണിയായിരുന്നു. കഥ ഇവിടെ അവസാനിക്കുന്നു.

ശരിക്കും ഒരു ചരിത്രം സത്യസന്ധമായി, ഋജുവായി പ്രതിപാദിക്കും മട്ടിലുള്ള ഈ കഥ അപഗ്രഥിക്കുമ്പോൾ മറ്റു മലയാള കഥകളിൽ കാണാത്ത ചില തലങ്ങൾ - വിജയനുമാത്രം ആവിഷ്കരിക്കാൻ കഴിയുന്ന ചില സവിശേഷതകൾ - തെളിഞ്ഞുവരുന്നതുകാണാം. ജുഗുപ്സാവഹമായ കാര്യങ്ങൾ സാഹിത്യത്തിലവതരിപ്പിക്കാനും വെറുപ്പുണ്ടാക്കുന്ന ഒരു തരം സൗന്ദര്യം സൃഷ്ടിക്കാനും വിജയൻ പലപ്പോഴും ശ്രമിക്കാറുണ്ട്. ചവിട്ടുവണ്ടിയിലെ അത്തരമൊരു വിവരണം നോക്കുക: "... തുറസ്സിൽ തുറാനിരുന്ന പെണ്ണുങ്ങൾ ധൃതിയിൽ എണിറ്റ് മുണ്ടുതാഴ്ത്തി മണ്ണിൽ പാതിയായിക്കിടന്ന കൂമ്പാരങ്ങളുടെ മുകളിൽ സംരക്ഷണാർത്ഥം കാലുകവച്ചുവച്ച് ആകാംക്ഷയോടെ നിന്നു." 'കെ.പി. അപ്പൻ പറയും പോലെ ഇവിടെ ഭാഷയുടെ ആഭിജാത്യം തന്നെ തകർക്കപ്പെടുകയാണ്. ലൈംഗികമായ അക്രമവാസനയുടെ ആവിഷ്കാരമെന്നുപറയാവുന്ന ഒരു വിവരണം കൂടി നോക്കൂ: " പൊലീസുകാർ കുളത്തിൽ കുളിച്ചുനിന്ന പെണ്ണുങ്ങളെ അരയ്ക്കു വെള്ളത്തിലിറങ്ങിനിന്ന് സ്വയം ഭോഗം ചെയ്തു നാണിപ്പിച്ചു." ഇതുപോലെ ശവരതി (Necrophilia)-യുടെ ഒരു വിവരണവും ചവിട്ടുവണ്ടിയിലുണ്ട്. മനുഷ്യന്റെ അബോധത്തിലെ ഒരു വികാരമാണ് ശവരതി. ഇതിന്റെ ശക്തമായ ആവിഷ്കാരം വിജയന്റെ ധർമ്മപുരാണത്തിൽ കാണാം. അദ്ദേഹത്തിന്റെ കഥകളിലും ഈ മനോഭാവം കടന്നുവരാറുണ്ട്. അതിന്റെ തെളിവുകൂടിയാണ് ചവിട്ടുവണ്ടിയിലെ ഈ വിവരണം:" ..... കുഴിതോണ്ടിയപ്പോഴാകട്ടെ. കഴുത്തിൽ ഒരു ചെമ്പുകുരിശു കെട്ടി ഉടുതുണിയില്ലാതെ കിടന്ന കല്യാണിയച്ചിയെയാണ് പ്ളായിനിക്കാർ കണ്ടത്. നഗ്നവും ദൃഢവുമായ ആ ഉടലിനു ചുറ്റും പ്ളായിനിക്കാരും പൊലീസുകാരും നിന്നു. ഒരുപാടുനേരം അങ്ങനെ നിന്ന് അവർ കല്യാണിയച്ചിയെ കാമിച്ചു. ശിഷ്ടം ജീവിതമത്രയും അവർ ആ നഗ്നത ഓർമ്മിച്ചു. മറ്റൊരു പെണ്ണിലും അവർ കണ്ടിട്ടില്ലായിരുന്ന കറുത്ത തടങ്ങളും രുദ്രാക്ഷങ്ങളുമുള്ള വലിയ മുലകൾ. സൂര്യോദയത്തെപ്പോലെ രോമങ്ങൾ പൊട്ടിപ്പടർന്നു നിന്ന താഴ്വാര. കൈയിലൊതുങ്ങാത്ത അരക്കെട്ട്. ചന്ദനത്തിന്റെ തുടകൾ. അങ്ങനെ കാമിച്ചവർ ഷണ്ഡരാകുകയും ആ നഗ്നദർശനം അവയുടെ ഷണ്ഡതയിൽ അവരെ നിരന്തരം പീഡിപ്പിക്കുകയുമുണ്ടായി."

ആരും പറയാനറയ്ക്കുന്ന കാര്യങ്ങൾ തുറന്നടിക്കുന്ന വിജയന്റെ തന്നെ രചനകളാണോ എന്നു വിസ്മയിപ്പിക്കും വിധമുള്ള പൂവ് - 1, പൂവ് - 2 എന്നീ കൊച്ചുകഥകളെ കുറിച്ച് ഇവിടെ ഓർക്കുന്നതുകൊള്ളാം. കഥാകൃത്തായ വിജയനിൽ ഒരു ഭാവഗായകൻ കൂടിയുണ്ടെന്നതിന്റെ സാക്ഷ്യപത്രങ്ങളാണിവ. ഭാവഗീതങ്ങളുടെ നൈസർഗ്ഗിക സൗന്ദര്യവും ലാളിത്യവും ഭാവസാന്ദ്രതയും ഈ രചനകളെ മധുരമാക്കുന്നു. പൂവ് - 1 ൽ വലിയ ഇതളുകളുള്ള പൂവിനോട് വലിയ കണ്ണുകളുള്ള പെൺകുട്ടി ചോദിക്കുന്നു: ' നിനക്കെത്ര ആയുസ്സുണ്ട്?" മറുപടി: " ഒരു ദിവസം". സൂര്യൻ താഴുമ്പോൾ പെൺകുട്ടിയിൽ ദുഃഖം നിറഞ്ഞു. സൂര്യൻ താഴാതിരുന്നെങ്കിൽ എത്ര നന്നായിരുന്നുവെന്ന് അവളുടെ വ്യസനം പുറത്തുവന്നു. പൂവിനുപകരം സ്വയം വാടാൻ അവൾ സന്നദ്ധതപ്രകടിപ്പിച്ചു. പൂവു വിസമ്മതിച്ചിട്ടും അവൾ വാടാനൊരുങ്ങി. സ്വന്തം ദുഃഖത്തിൽ അവൾ നിശ്ശേഷം വാടി. പൂവു പിന്നെയും തെളിഞ്ഞു. സൂര്യൻ താഴുവോളം വിടർന്നു നിന്നു. ആ നേരത്തിന് നൂറുപുരുഷായുസ്സുകളുടെ നീളമുണ്ടായിരുന്നു. ഒടുവിൽ പൂവ് സന്തോഷത്തോടെ വാടി. പൂവ് - 2ൽ വിരിഞ്ഞ പൂവിനെയോർത്ത് ചെടി സന്തോഷിക്കുന്നു. തേനീച്ചകളും പൂമ്പാറ്റകളും ആരാധനാഭാവത്തിൽ ചുറ്റും പറന്നപ്പോൾ പൂവു സന്തോഷിച്ചു. പക്ഷേ അസ്തമയത്തോടെ തന്റെ പൂവുവാടുമല്ലോ എന്ന ദുഃഖമായിരുന്നു ചെടിക്ക്. ഉച്ചവെയിലത്ത് ആ വഴി വന്ന ഒരു കള്ളുകുടിയൻ പൂവുപറിച്ചെടുത്തപ്പോൾ ഇതൊരു പുതിയ അനുഭവമാണല്ലോ എന്നോർത്ത് പൂവു സന്തോഷിച്ചു. എന്നാൽ ചെടി ദുഃഖിച്ചു. " നീയെന്നെ വിട്ടുപോകുകയാണോ?" പുതിയ അനുഭവത്തിന് മനംപിടിച്ച പൂവ് യാത്ര ചോദിച്ചു പിരിഞ്ഞു. കള്ളുകുടിയൻ ഒരു വേശ്യയുടെ മുടിയിൽ പൂവിനെതിരുകി. അവളുടെ മുടിക്കെട്ടഴിഞ്ഞപ്പോൾ താഴെ വീണപൂവ് ഇണചേരുന്ന ഉടലുകളുടെ ഭാരത്തിൽ ഞെരിഞ്ഞമർന്നു. ഒടുവിൽ കള്ളുകുടിയൻ പൂവിനെ ചെടിയുടെ കാല്ക്കലേക്കു തന്നെ വലിച്ചെറിഞ്ഞു. ഇതളുകൾ നഷ്ടപ്പെട്ട പൂവ് ചെടിയോടു കെഞ്ചി: " എന്നെ എടുക്കൂ" ചെടി പറഞ്ഞു: " ദൈവമേ" പൂവ് ദുഃഖത്തിലാണ്ടു: " ദൈവമേ എനിക്കാ ഞെട്ടുമതിയായിരുന്നല്ലോ" ഈ കദനകഥകളുടെ ശൈലിതന്നെ മറ്റു വിജയൻ കഥകളുടേതിൽ നിന്ന് വ്യത്യസ്തമാണ്. കാവ്യാത്മകതമാണ്.

ഒ.വി.വിജയൻ

ഗ്രാമജീവിതത്തിന്റെയും ചരിത്രകാലഘട്ടങ്ങളുടെയും സ്പന്ദനങ്ങളുൾക്കൊള്ളുന്ന കഥകളെഴുതിയ വിജയന്റെ- പൂക്കളെക്കുറിച്ച് ഭാവഗീത സമാനമായ കഥകളെഴുതിയ വിജയന്റെ - കലാവ്യക്തിത്വത്തിന്റെ മറ്റൊരുമുഖമാണ് പ്രയാണം. മങ്കര. ഇരിങ്ങാലക്കുട തുടങ്ങിയ സൃഷ്ടികൾ അനാവരണം ചെയ്യുന്നത്. ഹൃദ്യമായ നർമ്മബോധം തുളുമ്പി നില്ക്കുന്ന കുറേ അസംബന്ധ കഥകളാണിവ. കാലക്രമത്തെ തകിടം മറിക്കുന്ന പ്രമേയങ്ങളും രചനാരീതിയും ഇവയിൽ പലതിന്റെയും സവിശേഷതകളാണ്. പ്രത്യക്ഷത്തിൽ അസംബന്ധമെന്നു തോന്നിക്കുന്ന ഈ കഥകളിലൂടെ ഒട്ടേറെ സനാതനസത്യങ്ങൾ ആവിഷ്കരിക്കാൻ കഥാകൃത്തിന് കഴിഞ്ഞിട്ടുണ്ട്. പ്രയാണത്തിൽ ദില്ലിയിൽ താമസിക്കുന്ന താണവരുമാനക്കാരനായ ഒരു ഗുമസ്തൻ അയൽപക്കത്തെ ഫ്ളാറ്റിലുള്ള കുറേ കോഴികളെ പരിചയപ്പെടുന്നു . ആ ഫ്ളാറ്റിന്റെ ഉടമയും രാഷ്ട്രീയനേതാവും കമ്മീഷണറുടെ സുഹൃത്തുമായ കട്ട്മൂർഖ എന്ന സർദാർജിക്ക് ഓരോ ദിവസവും ഭക്ഷണമാകാൻ വിധിക്കപ്പെട്ടതാണ് അവയിൽ ഓരോ കോഴിയും. മുരുകൻ എന്ന (ഹിന്ദിയിൽ മുറുഗ) തിരുവിതാംകൂറുകാരൻ കോഴിയേയും അവന്റെ ഭാര്യ പിടക്കോഴി മറിയാമ്മ (പി. കെ. മറിയാമ്മ) എന്ന തൃശൂർക്കാരിയേയുമാണ് ഗുമസ്തൻ പ്രധാനമായി പരിചയപ്പെടുന്നത്. അവരുടെ വേദനയുടെ കഥകളും, ഒടുവിൽ മുരുകൻ കട്ട്മൂർഖയെ കൗശലത്തിൽ കിണറ്റിൽ ചാടിച്ച്, കൊലപ്പെടുത്തിയതിന്റെ ചരിത്രവും തികഞ്ഞ നർമ്മബോധത്തോടെ ചിത്രീകരിക്കപ്പെടുന്നു. ഇവിടെ ചാത്തൻകോഴി ജ്ഞാനപ്പാന ചൊല്ലുന്നു. മുരുകൻ കുഞ്ഞുങ്ങളെ ഋഗ്വേദം പഠിപ്പിക്കുന്നു. ഒരു കുട്ടി ചൊല്ലി: "ഋക്കക്കോക്കോ!. കോഴിക്കുഞ്ഞുങ്ങൾ താളിയോലഗ്രന്ഥങ്ങൾ പഠിക്കുന്നു. കോഴികൾക്ക് പ്രിയപ്പെട്ട ഫ്രഞ്ചു ബുദ്ധിജീവി ഴാങ് കൊക്തൊ. കോഴികളുടെ നീതിശാസ്ത്രം കൊക്കോക ശാസ്ത്രം. പഴയ പഞ്ചതന്ത്രം കഥകളോട് സാദൃശ്യം പുലർത്തുന്ന ഈ കഥ വായനക്കാരന് ഒരു പുതിയ അനുഭവമായിമാറുന്നു. സാമാന്യമായ സ്ഥലകാല ബോധങ്ങളെ ധിക്കരിക്കുകയും ഒപ്പം നിലവിലുള്ള സമൂഹവ്യവസ്ഥയിലെ ക്രമക്കേടുകൾക്കുനേരേ പരിഹാസം ചൊരിയുകയും ചെയ്യുന്ന കഥയാണ് മങ്കര. മൂന്നുചെട്ടികൾ മങ്കരയിൽ വന്ന് കാലൻ കോഴികളുടെ വേഷം പൂണ്ട് ആൽമരത്തിൽ താമസമാക്കി മങ്കരക്കാരെ വിരട്ടുന്നു. ഭീതിപൂണ്ട മങ്കരനിവാസികളുടെ യാതനകളും അതിനുള്ള പരിഹാരം തേടലുമാണ് കഥയിൽ പ്രതിപാദിക്കപ്പെടുന്നത്. ഇതിൽ ചിത്രീകരിക്കുന്ന വർഗ്ഗീയ ശത്രുതകളും രാഷ്ട്രീയക്കാരുടെ ഇടപെടലുമൊക്കെ കാലികജീവിതവുമായി ബന്ധപ്പെട്ടുകിടക്കുന്നു. ഇടതും വലതും കമ്മ്യൂണിസ്റ്റുകാർ പരസ്പരം കുറ്റപ്പെടുത്തുന്നു. ആർക്കും പക്ഷേ പ്രശ്നത്തിനു പരിഹാരം കണ്ടെത്താൻ കഴിയുന്നില്ല. വെള്ളപ്പൊക്കത്തിൽ മുങ്ങിമരിച്ച ഗ്രീക്കുസംസ്കാരത്തെ കുളക്കോഴികൾ വന്ന് രക്ഷിച്ചകഥ ആയിരത്താണ്ടുകളുടെ പിന്നിൽ നിന്നു വന്ന ഒരു ഗ്രീക്കുകാരൻ വിശദീകരിക്കുന്നു. ഒടുവിൽ കുളക്കോഴികൾ വന്ന് മങ്കരയെ രക്ഷിക്കുന്നു. ആകസ്മികമായി അക്ബർ ചക്രവർത്തി വിജനമായ മങ്കര റെയിൽവേ സ്റ്റേഷനിൽ വന്നെത്തുന്നു. ഇരിങ്ങാലക്കുട എന്ന അന്യദേശത്തേക്ക് സന്ദർശനത്തിനു പോകുന്ന ഒരെഴുത്തുകാരൻ യാത്രാവിവരണങ്ങളെഴുതാനുള്ള തത്രപ്പാടിൽ കാട്ടിക്കൂട്ടുന്ന വിക്രിയകൾ ചിത്രീകരിക്കുന്ന ഇരിങ്ങാലക്കുട എന്ന കഥ വായനക്കാരനെ നന്നെ രസിപ്പിക്കും. സന്നലൻ മൂപ്പൻ എന്ന പഴയ ചങ്ങാതിയോടൊപ്പം ഇരിങ്ങാലക്കുടയിലെ പ്രധാനസ്ഥലങ്ങൾ എഴുത്തുകാരൻ സന്ദർശിക്കുന്നു. തുടരൻ സഞ്ചാരവിവരണം അദ്ധ്യായങ്ങൾ നീളുന്നു. ഒരു യോഗസ്ഥലത്ത് നാലുമണിക്കൂർ നേരം എഴുത്തുകാരൻ ആ അദ്ധ്യായങ്ങൾ പ്രസംഗിച്ചു തളരുന്നു. തുടർന്ന് സന്നലൻ മൂപ്പൻ ഹ്രസ്വമായ . എന്നാൽ ' സാരവ'ത്തായ ഒരു പ്രസംഗം നടത്തുന്നു. അതിപ്രകാരമാണ്. "'ഒരു സിട്ടിങ്ങ് മെമ്പറായ സന്നലൻ കിണി എന്തുകൊണ്ട് കോൺഗ്രസ്സുവിട്ട്? - ഊൗൗൗ. കഴിഞ്ഞ കൊല്ല ഇരിങ്ങാലക്കൊടയിൽ എന്തുകൊണ്ട് വെള്ളപ്പൊക്കവണ്ണ്? - ഊൗൗൗൗ". പ്രസംഗം കഴിഞ്ഞതോടെ സദസ്സിളകി. മൂപ്പനും എഴുത്തുകാരനും ജീവനും കൊണ്ടോടി. ഇത്തരത്തിലുള്ള ഒട്ടേറെ സന്ദർഭങ്ങൾക്ക് സാക്ഷ്യം വഹിക്കുമ്പോഴൊക്കെ തന്റെ സഞ്ചാരസാഹിത്യകൃതിയുടെ അദ്ധ്യായങ്ങളെണ്ണുകയായിരുന്നു എഴുത്തുകാരൻ. ഇരിങ്ങാലക്കുടയിലെ വിശേഷ പദാർത്ഥമായി അയാൾ വാങ്ങുന്നത് സ്രെപ്റ്റാമൈസിനാണ്. ഈ കഥകൾ കാലിക പ്രശ്നങ്ങളെ സാമൂഹിക വീക്ഷണമുള്ള എഴുത്തുകാരുടെ കൃതികളേക്കാൾ ഭംഗിയായി വിമർശിക്കുന്നു. ഈ മാതൃകയിലാണ് യഥാർത്ഥ എഴുത്തുകാരനെ നാം കാണുന്നത്.

ഒ.വി. വിജയനിലെ കാർട്ടൂണിസ്റ്റിനെ സ്വരവ്യഞ്ജനങ്ങളിലൂടെ ഭംഗിയായി കാട്ടിത്തരുന്നവയാണ് ചെമ്മീൻ. നാലുകെട്ട്. അഭയം. കൃഷ്ണ ലീല - 1. കൃഷ്ണ ലീല 2 തുടങ്ങിയ കലാസൃഷ്ടികൾ. കഥകളെന്നതിനെക്കാളേറെ ഹ്രസ്വമായ നർമ്മോക്തികൾ എന്ന് ഇവയെ വിശേഷിപ്പിക്കാം. ഒന്നോ രണ്ടോ മിനിട്ടു കൊണ്ട് ഇവയോരോന്നും വായിച്ചു തീർക്കാം. ചെമ്മീൻ എന്ന കഥ തകഴിയുടെ നോവലിന്റെ പാരഡിയാണ്. സർക്കാരാഫീസിലെ ഗുമസ്തനായ സുബ്രഹ്മണ്യയ്യരുടെ ഭാര്യ അയാൾ ഓഫീസിൽ പോയ നേരത്ത് അവിടെ വന്നു ചേരുന്ന പൂർവ്വകാല സുഹൃത്ത് തിമൂർ എന്ന മുടന്തന്റെ (മുടന്തനായ തിമൂർ എന്ന ചരിത്രപുരുഷനെ ഓർക്കുക) പഴയ പ്രേമഗാനം കേട്ട് (" ജനഗണമന അധിനായക ജയഹേ" എന്നതാണ് പ്രേമഗാനം) അവന്റെ കൂടെ ഇറങ്ങിപ്പോകുന്നു. ഒരു ഡെപ്യൂട്ടി സെക്രട്ടറി വഴി വിവരമറിഞ്ഞ സുബ്രഹ്മണ്യയ്യർ രോഷം കൊള്ളുന്നു. തുടർന്ന് അയാൾ ഫയലുകളിൽ മുങ്ങിമരിക്കുന്നു. ഡെപ്യൂട്ടി സെക്രട്ടറിയുടെ ചൂണ്ടൽ വിഴുങ്ങിയ ശരീരം സെക്രട്ടേറിയറ്റിന്റെ തീരത്തും. ആലിംഗന ബദ്ധരായ ഒരു സ്ത്രീയുടെയും പുരുഷന്റെയും മൃതദേഹങ്ങൾ ഒരു മുറുക്കാൻ കടയുടെ തീരത്തും വന്നടിയുന്നു. കറുത്തമ്മ - പരീക്കുട്ടി - പളനിമാരുടെ ദുരന്തകഥയ്ക്ക് ഇങ്ങനെയാണ് വിജയൻ ഹാസ്യാനുകരണം ചമയ്ക്കുന്നത്. 'നാലുകെട്ടിൽ ഒരു മരുമകനും അമ്മാവനും തമ്മിലുള്ള വാഗ്വാദം മൂത്ത് മരുമകൻ അമ്മാവനെ കൊല്ലുന്നു. പൊലീസ് മരുമകന്റെ നേരെ കുറ്റം ചാർത്തുന്നില്ല. കാരണം അമ്മാവന്റെ പേര് ഗോവിന്ദമാൻ എന്നാണ്. മാനിനെ കൊല്ലുന്നത് കുറ്റമല്ലല്ലോ. തുടർന്ന് കൃഷ്ണമാൻ. ഇട്ടുണ്ണിമാൻ, പറങ്ങോടമാൻ തുടങ്ങിയ അമ്മാവന്മാർ വീടുവിട്ട് കാട്ടിലേക്കിറങ്ങുന്നു. പുല്ലുതിന്നു ജീവിക്കുന്നു. ഒരു ഫലിതോക്തി എന്നുമാത്രം തോന്നിക്കുന്ന ഈ കഥ നാലുകെട്ടുകളുടെ പതനത്തെ ചിത്രീകരിക്കുക കൂടി ചെയ്യുന്നു. മുന്തിരിങ്ങയ്ക്ക് വില ചോദിച്ച കുറുക്കൻ. കച്ചവടക്കാരൻ പറഞ്ഞ വില സമ്മതിക്കാതെ മുന്തിരിങ്ങാപുളിക്കും എന്നാക്ഷേപിക്കുന്നതും, പഴക്കടക്കാരൻ കുറുക്കനെതിരെ കേസുകൊടുക്കുമെന്നു പറഞ്ഞപ്പോൾ കുറുക്കൻ ഒരു പഞ്ചതന്ത്രകഥയിൽ അഭയം പ്രാപിക്കുന്നതുമാണ് അഭയം എന്ന കഥയുടെ ഉള്ളടക്കം. സരസമായ മറ്റൊരു ലഘുകഥയാണ് കൃഷ്ണലീല -1. കൃഷ്ണനെ പഠിപ്പിക്കാനെത്തിയ സാന്ദീപനി തലേദിവസത്തെ പാഠം ചൊല്ലാൻ പറയുമ്പോൾ കൃഷ്ണൻ ചൊല്ലുന്നതൊക്കെ തെറ്റാണ്. ഭഗവദ്ഗീത ചൊല്ലാൻ പറയുമ്പോൾ " പൊന്നരിവാളമ്പിളിയില്" എന്നു തുടങ്ങുന്നു കൃഷ്ണന്റെ ചൊല്ലൽ. ക്ഷുഭിതനായ സാന്ദീപനി കൃഷ്ണനെ ഗോവർദ്ധന പർവ്വതത്തിലേക്ക് നയിക്കുന്നു. "മടിയാമലചുമക്ക്" കൃഷ്ണൻ ഗോവർദ്ധനം എടുത്തുപൊക്കുന്നു. മഴ ചാറിയപ്പോൾ മറ്റുമാർഗ്ഗമില്ലാത്ത ഗുരു ഗോവർദ്ധനത്തിനടിയിലേക്ക് നീങ്ങിനില്ക്കുന്നു. ഭക്തവത്സലൻ ചിരിക്കുന്നു. കൃഷ്ണലീല - 2 മഹാഭാരതത്തെക്കുറിച്ചുള്ള ഒരു നർമ്മ രചനയാണ്. ഹര്യാനയിലെ ഒരു ഗ്രാമത്തിൽ കുടുംബകലഹമുണ്ടായി. ചാർച്ചക്കാർ തന്നെ ഇരു ചേരികളായിത്തിരിഞ്ഞ് പടയ്ക്ക് ഒരുങ്ങുന്നു. ഒരി സംഘത്തെ നയിക്കു

**സാമാന്യമായ സ്ഥലകാലബോധങ്ങളെ ധിക്കരിക്കുകയും, ഒപ്പം നിലവിലുള്ള സമൂഹ വ്യവസ്ഥിതിയിലെ ക്രമക്കേടുകൾക്കുനേരെ പരിഹാസം ചൊരിയുകയും ചെയ്യുന്ന കഥയാണ് മങ്കര. ഇതിൽ പ്രതിപാദിക്കപ്പെടുന്ന വർഗ്ഗീയ ശത്രുതകളും, രാഷ്ട്രീയ ഇടപെടലുമൊക്കെ കാലിക ജീവിതവുമായി ബന്ധപ്പെട്ടുകിടക്കുന്നു.**



ന്നത് അർജ്ജുൻ. മറുഭാഗത്ത് ദുര്യോധനൻ, കരൺ എന്നിവർ. ബന്ധുക്കളെ തല്ലാൻ വയ്യെന്ന് അർജ്ജുൻ പറഞ്ഞപ്പോൾ എതിർപക്ഷം കൂവിവിളിച്ചു. അപ്പോൾ കിഷൻ അർജ്ജുനനോട് വിളിച്ചു പറഞ്ഞു: "മാറോസ്സാലേൻ" ( ആ പന്നികളെ തല്ലെടാ!) ഉടൻ അർജ്ജുൻ തല്ലുതുടങ്ങി. അവർ പറഞ്ഞതൊക്കെ അനുഷ്ടുപ്പിലാക്കി പ്രസിദ്ധപ്പെടുത്തി പിൽക്കാലത്ത് പ്രസാധകർ മുതലെടുത്തു. ഈ ലഘുകഥകളെല്ലാം തന്നെ ഏതാനും കാർട്ടൂൺ കോളങ്ങളിൽ വരച്ചുവയ്ക്കാൻ പാകത്തിലുള്ളവയാണ്.

ജീവിതത്തെയും മരണത്തെയും സംബന്ധിക്കുന്ന പ്രശ്നങ്ങളിലേക്കു പോകുന്ന വിജയന്റെ അതിഭൗതികമായ തൃഷ്ണയാണ് ' ഉപനിഷദ്ഘടനയിലും പ്രമേയത്തിലും കഠോപനിഷത്തിലെ യമനും നചികേതനും തമ്മിലുള്ള ദാർശനിക സംവാദത്തോട് ഈ കഥയ്ക്ക് പ്രകടമായ സാദൃശ്യമുണ്ട്. കഠോപനിഷത്തിൽ നചികേതൻ ചോദിക്കുന്ന ചോദ്യത്തിന്റെ മാറ്റൊലിയാണ് വിജയന്റെ കഥയിൽ നാം കേൾക്കുന്നത്. ജീവിതത്തിനും മരണത്തിനുമപ്പുറം എന്താണെന്ന ചോദ്യം ഉപനിഷത്തുകളിലുടനീളം കാണാം. ഈ ദാർശനിക പ്രശ്നത്തിന് ഒരച്ഛനെയും മകനെയും അവതരിപ്പിച്ചുകൊണ്ട് കഥയുടെ രൂപം നല്കുകയാണ് വിജയൻ ചെയ്യുന്നത്.

മലതേടിയുള്ള യാത്ര അച്ഛനും മകനും ഒരു തപസ്യ തന്നെയായിരുന്നു. 'പൂർണ്ണതയ്ക്കുവേണ്ടിയുള്ള എല്ലാ തിരച്ചിലും തപസ്യയാണ്' എന്ന് അച്ഛൻ മകനു പറഞ്ഞുകൊടുക്കുന്നു. ' ഇതാ ഉണ്ണീനിന്റെ കർമ്മക്ഷേത്രം' എന്ന അച്ഛന്റെ വാക്കുകളിൽ ഒരു ദാർശനികസത്യത്തിന്റെ ധ്വനിയുണ്ട്.' സ്വന്തം സ്ഥാനം അവനവൻ കണ്ടെത്തണം. ആ കണ്ടെത്തലാണ് ഏറ്റവും പ്രധാനം.' എന്നൊരു വിശ്വാസം ' മയാ - ഇൻകാ' ചിന്തകരുടെ ഇടയിൽ നിലനിന്നിരുന്നു. അച്ഛനും മകനും സ്വസ്ഥാനത്തെത്തി കഴിഞ്ഞപ്പോൾ അവർക്ക് അവരുടെ വീട് പണിതുതീർക്കാൻ കഴിഞ്ഞു - നിത്യമായമണ്ണും കാരുണ്യം നിറഞ്ഞ മന്ദാരത്തിന്റെ കൊമ്പുകളും മാതൃത്വം നിറ തീർത്ഥവും കൊണ്ട്. അവിടെ സൗന്ദര്യമുള്ള ശബ്ദങ്ങൾ മാത്രം. ശാന്തിയുടെ ശ്വസനങ്ങൾ മാത്രം. സമാധിയുടെ ലയവലയങ്ങൾ മാത്രം. ബ്രഹ്മചര്യം പൂർത്തിയാക്കിയ മകന് അവന്റെ പുരുഷാർത്ഥമായ ദുർഗ്ഗയെ കാട്ടിക്കൊടുത്തിട്ട് അച്ഛൻ പറയുന്നു: " അവളുടെ സമാധിയിൽ നിന്ന് നിന്റെ മക്കൾ തേജസ്വികളായി ഉണർന്നുവരട്ടെ."

ഒടുവിൽ പർണ്ണശാലയുടെ കുളിർമ്മയിൽ മകൻ പാരായണത്തിന് തയാറെടുക്കവേ പാരായണം ചെയ്യേണ്ടത് ഏതുഗ്രന്ഥമാണെന്ന് നിനക്കോർമ്മയില്ലേ എന്ന അച്ഛന്റെ ചോദ്യത്തിന് മകൻ മറുപടി പറഞ്ഞു: " ഓർമ്മയുണ്ട്. നചികേതസിന്റെ സംവാദം." ഈ സംവാദം എല്ലാ സ്വരങ്ങളുടെയും ഉറവിടമാണ്. അവയുടെ പുനർജ്ജനികളുടെ കേന്ദ്രമാണ്. ഈ സ്വരങ്ങളുടെയൊക്കെ പുനരാവർത്തനങ്ങൾ ചെന്നവസാനിക്കുന്നത് ' ഓംകാര'ത്തിലാണ്. അച്ഛൻ പറഞ്ഞു: " ഈ പൂർണ്ണതയിൽ നീയും പൂർണ്ണത പ്രാപിച്ചു കഴിയുമ്പോൾ ഞാൻ എന്റെ ശരീരം വെടിയാൻ തയാറായി കഴിഞ്ഞിരിക്കും."

അച്ഛൻ ശരീരം വെടിഞ്ഞു. കോടമഞ്ഞ് നീങ്ങിത്തെളിഞ്ഞ പുഴയുടെ തീരത്ത് അച്ഛന്റെ ജഡം കിടന്നു. അസ്തമയത്തിന്റെ ചൂടിൽ, അല്ല ഉദയത്തിന്റെ സ്വർണ്ണത്തിൽ അച്ഛൻ ഹവിസ്സായിത്തീർന്നു. മകൻ തന്റെ മകന്റെ കൈപിടിച്ച് മലമുകളിലേക്കു നടന്നു. ജീവിതത്തിന്റെയും മരണാനന്തരജീവിതത്തിന്റെയും സനാതനത്വം ഇവിടെ സാർത്ഥകമായി ഭവിക്കുന്നു. പന്തീരാണ്ടിൽ ഒരിക്കൽ മാത്രം പൂക്കുന്നനീലക്കുറിഞ്ഞിയെക്കുറിച്ചുള്ള പരാമർശം ജനിമൃതികളുടെ നൈരന്തര്യത്തെയാണ് വ്യഞ്ജിപ്പിക്കുന്നത്. വളരെ ചുരുങ്ങിയ വാക്കുകളിലൂടെ ഋജുവായും സരളമായും ഈ അതിഭൗതികദാർശനിക പ്രശ്നം അവതരിപ്പിക്കുന്നതിൽ കഥാകാരൻ വിജയിച്ചിട്ടുണ്ട്.

വിജയന്റെ ജീവിതവീക്ഷണം സെക്സിനെക്കുറിച്ചുള്ള നമ്മുടെ പാപബോധത്തെ അംഗീകരിക്കുന്നില്ല. അതിനാൽ നമ്മുടെ മൂല്യസങ്കല്പങ്ങളെ നിരാകരിക്കുന്ന രീതിയിലാണ് വിജയൻ ലൈംഗികത അവതരിപ്പിക്കുന്നത്. ഒരു തരം പ്രാകൃതമായ കരുത്തോടെ. വിലക്ഷണമെന്നുപോലും വിശേഷിപ്പിക്കാവുന്ന രീതിയിൽ സെക്സ് കൈകാര്യം ചെയ്യാനാണ് എട്ടുകാലി, ആൽമരം എന്നീകഥകളിൽ വിജയൻ ശ്രമിക്കുന്നത്.'

വിജയൻ ഒരു ശുദ്ധകലാകാരൻ മാത്രമല്ല. രാഷ്ട്രീയ ബുദ്ധിജീവികൂടിയാണ്. അതിനാൽ രാഷ്ട്രീയ പ്രശ്നങ്ങളും, യുദ്ധത്തിനും സ്വേച്ഛാധിപത്യത്തിനും എതിരായ ചിന്തകളും വിജയന്റെ പലകഥകൾക്കും വിഷയമാകാറുണ്ട്. പാറകൾ. അഡോൾഫ് ഹിറ്റ്ലറുടെ ജീവിതവും മരണവും. വ്ളാദിമെർ ഇലിച്ച് ലെനിന്റെ ജീവിതവും മരണവും. അരിമ്പാറ തുടങ്ങിയകഥകൾ ആ വിധത്തിലാണ് ശ്രദ്ധേയമായിത്തീരുന്നത്.

ഇന്ത്യാ - ചൈനായുദ്ധത്തിന്റെ പശ്ചാത്തലത്തിൽ എഴുതപ്പെട്ടതാണ് പാറകൾ. ഇതിൽ യുദ്ധത്തിനെതിരെ ചിന്തിക്കുന്ന വിജയന്റെ അഗാധസ്പർശിയായ ചരിത്രബോധവും ആദ്ധ്യാത്മിക ബോധവും പരസ്പരം ലയിച്ച് പ്രത്യക്ഷപ്പെടുന്നു. യുക്തിയും വാസനയും തമ്മിലുള്ള. മനുഷ്യപ്രകൃതിയും മൂലപ്രകൃതിയുമായുള്ള സംഘർഷമാണ് പാറകളുടെ ആദ്ധ്യാത്മികതലത്തിന്റെ അടിത്തറ. പാറകൾ പ്രകൃതിയും മനുഷ്യനുമായുള്ള ബന്ധത്തിന്റെ പ്രതീകമാണ്. ആദികാലത്ത് ആ ബന്ധം ദൃഢമായിരുന്നു. എന്നാൽ പിന്നീട് പരിഷ്കാരം മനുഷ്യനെ പ്രകൃതിയിൽ നിന്നകറ്റി. അച്ഛന്റെ വിരൽത്തുമ്പിൽ പിടിച്ച് കുന്നിൻപുറത്തെ പാറകളിൽ ചവിട്ടി നടക്കുമ്പോൾ മലമുകളിലെ ദേവീക്ഷേത്രത്തിൽ പോകണമെന്ന മൃഗാംഗമോഹനന്റെ ആഗ്രഹത്തെ വിലക്കിക്കൊണ്ട് അച്ഛൻ ചോദിക്കുന്ന ചോദ്യം ഈ ബന്ധവിച്ഛേദത്തെയാണ് സൂചിപ്പിക്കുന്നത്: " ഒരു പാറക്കഷണം കാണാൻ അത്രയും വഴി പോകുന്നതെന്തിന്?" പിൽക്കാലത്ത് പട്ടാളക്കാരനായ മൃഗാംഗമോഹനൻ ആ പ്രദേശത്ത് തിരിച്ചെത്തുമ്പോൾ അവിടെമാകെ അണുപ്രസരത്തിൽ കരിഞ്ഞുകിടക്കുകയായിരുന്നു. അയാൾ ദേവീക്ഷേത്രത്തിലെ കൽപ്രതിമയെപ്പറ്റി ചിന്തിച്ചു. അതിന്റെ കമ്മലുകളെയും സ്നേഹാഭിഷേകത്താൽ കറപിടിച്ച തുടകളെയും തൊട്ടുഴിയാൻ കഴിയാഞ്ഞതിൽ അയാൾ ദുഃഖിതനായിരുന്നു.

ദൂരദർശിനിയിലൂടെ നോക്കിയപ്പോൾ കാടിന്റെ കരിക്കട്ടകൾക്കിടയിൽ പതുങ്ങികിടക്കുന്ന അവളെ മൃഗാംഗമോഹനൻ കണ്ടു. യുദ്ധവിരാമത്തിന്റെ ചിഹ്നമായ വെള്ളക്കൊടി ഉയർത്തിക്കാണിച്ച് നിരായുധനായ അയാൾ അവളെ വിളിച്ചു. അവൾ വന്നു. വെറുതെ മേലാസകലം തേച്ചിരുന്ന കരിതട്ടിക്കളഞ്ഞ് മഞ്ഞവർഗ്ഗക്കാരുടെ വിളറിയ നിറവുമായി അവൾ നിന്നു - താൻവാൻ. അങ്ങനെ ശത്രുസൈന്യങ്ങളിൽ അവശേഷിച്ച രണ്ടേരണ്ടുപേർ സന്ധിക്കുകയാണ്. രണ്ടുശത്രുക്കൾ ഭൂമുഖത്തവശേഷിച്ച ഒരേ ഒരാണും ഒരേയൊരു പെണ്ണും. അവർ പരസ്പരം മനസ്സിലാക്കി. താൻവാന്റെ മകൻ ചെൻ യുദ്ധരംഗത്തുവച്ച് മൃഗാംഗന്റെ ശരമേറ്റു മരിച്ചുപോയിരുന്നു. മൃഗാംഗന്റെ മകൾ. മൂന്നുവയസ്സുകാരി സീതപ്രസരത്തിൽ ലയിച്ചു കഴിഞ്ഞിരുന്നു. ഈ ദുഃഖസംഭവങ്ങൾ അന്യോന്യം പറഞ്ഞുകേൾപ്പിച്ച താൻവാനും മൃഗാംഗമോഹനനും പ്രസരമില്ലാത്ത പുൽത്തകിടിയിലെത്തി ആവേശത്തോടെ ഇണചേരുന്നു.... ഗാഢമായ സുഖനിദ്രയിൽ നിന്ന് അവർ ഉണർന്നു. താൻവാൻ കാട്ടിൽ നിന്ന് തന്റെ ശരമെടുത്തുകൊണ്ടുവന്ന് അത് അയാൾക്കു ചാരേ പുല്ലിൽ കിടത്തിവച്ചു. എന്നിട്ടു പറഞ്ഞു: "മൃഗാംഗാ. അങ്ങേയ്ക്ക് ആഗ്രഹമാണെങ്കിൽ അങ്ങയുടെ വിത്തുകൾ ഇനിയും ഞാനേറ്റു വാങ്ങാം. അവ മുളയെടുക്കാനായി ഞാൻ കാത്തിരിക്കാം. ഈ പുൽത്തകിടി അവരെക്കൊണ്ട് നിറയും. ജനസഞ്ചയങ്ങളും രാഷ്ട്രങ്ങളുമായി അവർ പെരുകും.

**വിജയന്റെ ജീവിതവീക്ഷണം സെക്സിനെക്കുറിച്ചുള്ള നമ്മുടെ പാപബോധത്തെ അംഗീകരിക്കുന്നില്ല. അതിനാൽ നമ്മുടെ മൂല്യസങ്കല്പങ്ങളെ നിരാകരിക്കുന്ന രീതിയിലാണ് വിജയൻ ലൈംഗികത അവതരിപ്പിക്കുന്നത്. ഒരു തരം പ്രാകൃതമായ കരുത്തോടെ. വിലക്ഷണമെന്നുപോലും വിശേഷിപ്പിക്കാവുന്ന രീതിയിൽ സെക്സ് കൈകാര്യം ചെയ്യാനാണ് എട്ടുകാലി, ആൽമരം എന്നീകഥകളിൽ വിജയൻ ശ്രമിക്കുന്നത്.'**

അങ്ങയുടെ ആഗ്രഹം എന്താണ്?'' അല്പനേരത്തെ ധ്യാനത്തിനുശേഷം മൃഗാംഗ മോഹനൻ പറഞ്ഞു: '' ഈ പുൽത്തകിടി എരിഞ്ഞൊടുങ്ങട്ടെ.'' യുദ്ധങ്ങൾ ആവർത്തിക്കാനാണെങ്കിൽ , തലമുറകൾ അങ്ങനെ തിരോധാനം ചെയ്യാനാണെങ്കിൽ വീണ്ടും തലമുറകൾക്ക് ജന്മം നല്കുന്നതെന്തിന്?

അവസാനം സംഭോഗത്തിനുശേഷം ''നമുക്കകത്ത് യുദ്ധങ്ങൾ അവസാനിക്കുന്നു.'' എന്നുപറഞ്ഞുകൊണ്ട് അയാളുടെ ശരീരത്തിൽ അവൾ ശരമേല്പിച്ചു. എന്നിട്ട് ശരം അയാളുടെ കൈയിൽ കൊടുത്തു. അവളെ നോവിച്ചുപോകാതിരിക്കാൻ പാടുപെട്ടുകൊണ്ടെന്നോണം അയാൾ അവളുടെ മുലക്കണ്ണുകൾ ശരം കൊണ്ടുതൊട്ടു. ഇരുവരുടെയും ഉടലുകളിലൂടെ പ്രസരം ചുറ്റിപ്പടരാൻ തുടങ്ങി. നിറങ്ങൾ അവർക്കു ചുറ്റും ഉയർന്നു. നിറങ്ങൾ പൊട്ടിവിരിഞ്ഞു. മഹോത്സവമായി. നിറങ്ങൾ കത്തിപ്പൊലിഞ്ഞു. നിറങ്ങൾ ചുഴലിതിരിഞ്ഞ് കത്തിയടങ്ങി. അവ ശമിച്ചുകഴിഞ്ഞപ്പോൾ ആ മഹാതിരോധാനം പൊൻനിറമുള്ള ഒരുപിടി പരാഗം മാത്രമായി.

അവൾ പറഞ്ഞു: ''കാമുകാ, ശാന്തി.'' അയാൾ പറഞ്ഞു: '' മൈഥിലീ, യാത്ര.'' ഈ വിടവാങ്ങൽ സച്ചിദാനന്ദന്റെ വാക്കുകളിൽ പറഞ്ഞാൽ, മറ്റൊരു ജന്മത്തിന്റെ ആരംഭമല്ല, എല്ലാ ജന്മങ്ങളുമൊടുങ്ങുന്ന, ജനനമരണശൂന്യമായ അവസ്ഥയിലേക്കുള്ള ദശാപരിണാമമാണ്.

കഥ അവസാനിക്കുന്നത് ഇങ്ങനെ. '' പാറകളിൽ കാറ്റുവീശി. പണ്ടെങ്ങാനോ ഉപ്പുവെള്ളത്തിന്റെ തിരകൾ പാറകളിൽ അടിച്ചടിച്ചാണ് ആദ്യത്തെ ജീവൻ മുളയെടുത്തത്. കൊന്നും തിന്നും അത് വളർന്നു വലുതായി. അതിന്റെ യുഗങ്ങൾ കാലത്തിന്റെ നീണ്ട അളവുകോലിൽ നൊടിനേരം മാത്രമായിരുന്നു. ആ നൊടിനേരം അവസാനിച്ചുകഴിഞ്ഞിരുന്നു. തെറ്റുതിരുത്തിക്കഴിഞ്ഞിരുന്നു. പാറകൾ അതറിഞ്ഞു. പാറകൾ വീണ്ടും സമാധിയിൽ മുഴുകി.''

പാറകൾ ഘനീഭവിച്ചകാലമാണ്. അത് മനുഷ്യനിൽ വരെ എത്തുന്ന ജൈവപരിണാമത്തിന്റെ സാക്ഷികളാണ്. അതിന്റെ സാക്ഷ്യങ്ങളെ ഗർഭത്തിൽ സൂക്ഷിക്കുന്നവയാണ്. വിജയന്റെ 'പാറകൾ' യുദ്ധത്തിന്റെയും സമാധാനത്തിന്റെയും അശാന്തിനിറഞ്ഞ ദർശനത്തെ സനാതനമാക്കുന്ന രചനയാണ്.

രാഷ്ട്രീയവുമായി ബന്ധപ്പെട്ട മറ്റൊരു പ്രശ്നമാണ് ഹിറ്റ്ലറെയും ലെനിനെയും കുറിച്ചുള്ള കഥകളിൽ വിജയൻ അവതരിപ്പിക്കുന്നത്. രാഷ്ട്രീയമായ കൂട്ടക്കുരുതികൾ എങ്ങനെ സംഭവിക്കുന്നു? ജൂതന്മാരെ ചുട്ടെരിച്ച നാസി കോൺസൻട്രേഷൻ ക്യാമ്പുകളും ബോൾഷെവിക്കുകൾ ശത്രുസംഹാരം നടത്തിയ സൈബീരിയൻ ക്യാമ്പുകളും ഒരു പരിധിവരെ ചരിത്രത്തിന്റെ സ്വാഭാവിക ഫലമായിരുന്നു. ആദ്യകാലത്ത് അങ്ങേയറ്റം പീഡിപ്പിക്കപ്പെട്ട ജനസമൂഹങ്ങളുടെ ക്രൂരമായ, മനുഷ്യത്വഹീനമെന്നു പോലും പറയാവുന്ന പ്രതികാരദാഹമെന്ന് ഇവയെ വിശേഷിപ്പിക്കാം. അതിന്റെ നായകന്മാരായി വന്ന ഹിറ്റ്ലർക്കും ലെനിനും ബാല്യത്തിൽ സാമൂഹികവും സാമ്പത്തികവും ലൈംഗികവുമായ പീഡനങ്ങൾ അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. ഹിറ്റ്ലർക്ക് ലൈംഗികമായ നൈരാശ്യവും അപകർഷതാബോധവുമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ചെറുപ്പകാലത്ത് ജർമ്മനിയിൽ ജൂതന്മാരുടെ മേൽക്കോയ്മയാണ് നിലനിന്നിരുന്നത്. എല്ലാറ്റിന്റെയും അധികാരം അവർക്കായിരുന്നു. ഹിറ്റ്ലറുടെ അച്ഛന് സ്വന്തം അച്ഛൻ ആരെന്നറിയില്ലായിരുന്നു. പല വംശങ്ങളിൽപ്പെട്ട അനവധി ആളുകൾ ചവച്ചുതുപ്പിയ ഒരു ചണ്ടിയായിരുന്നു സ്വന്തം അച്ഛന്റെ അമ്മ എന്ന് ഹിറ്റ്ലർ മനസ്സിലാക്കുന്നു. പണവും വിദ്യാഭ്യാസവും ലൈംഗികമായ അധികാരവും ഒരു വർഗ്ഗത്തിന്റെ മാത്രം കുത്തകയാണെന്ന് അയാൾ അറിയുന്നു. ഈ അറിവുകളിൽ നിന്നാണ് പ്രതികാരഭ്രാന്തനായ ഒരു ഹിറ്റ്ലർ ജനിച്ചത്.

ലെനിന്റെ ചെറുപ്പകാലം റഷ്യയെ സംബന്ധിച്ചിടത്തോളം പീഡനങ്ങളുടെ കാലഘട്ടമായിരുന്നു. വിജയന്റെ കഥയിലെ കഥാപാത്രമായ ജനശത്രു അധികാരശക്തിയുടെ പ്രതീകമാണ്. ബോൾഷെവിക് വിപ്ളവത്തിനുമുൻപ് പല വിപ്ളവഗ്രൂപ്പുകളും റഷ്യയിലുണ്ടായിരുന്നു. അതിലൊന്നായിരുന്നു നരോദ്നിക് ഗ്രൂപ്പ്. ലെനിന്റെ ജ്യേഷ്ഠൻ അതിന്റെ അംഗമായിരുന്നു. അദ്ദേഹത്തെ സാർ നിക്കൊളാസ് ചക്രവർത്തിയുടെ പൊലീസ് തൂക്കിക്കൊന്നു. ചെറുപ്പത്തിൽ താനനുഭവിച്ച അപമാനങ്ങളെക്കുറിച്ച് ലെനിൻ ജനശത്രുവിനോട് വിളിച്ചു പറയുന്നു: '' കുളിർകാലത്തിന്റെ ചൂടില്ലാത്ത വെയിലിൽ സെമത്തേരിക്കല്ലുകൾക്കിടയിൽ നമ്മൾ ഓടിക്കളിച്ചു. എന്നിട്ടു മറ്റുകുട്ടികളുടെ കൺമുൻപിൽ വച്ച് നീ എന്നെ ബലാത്സംഗം ചെയ്യാൻ ശ്രമിച്ചു. തലനിറയെമുടിയും മിനുത്തകവിളുകളുമുള്ള പത്തുവയസ്സായ എന്നെ എന്റെ കൺപീലികളിൽ വിങ്ങിനിന്ന കണ്ണീരുകാണാതെ നിഷ്ഠൂരനായി നീ ആക്രമിച്ചു. ഞാൻ കുതറിച്ചാടി രക്ഷപ്പെട്ടപ്പോൾ നിനക്കു സ്ഖലനമുണ്ടായി. നിന്റെ സ്ഖലനത്തിലേക്ക് തിരിഞ്ഞുനോക്കി ഒരു നൊടിനിന്നുപോയ എന്നെ പരിഹസിച്ചുകൊണ്ട് നീ വിളിച്ചു പറഞ്ഞു: '' വൊളോദ്യാ. നിന്റെ ചേട്ടനെ തൂക്കിക്കൊന്നതല്ലേ, എന്റെ ചേട്ടനാകട്ടെ ചക്രവർത്തിയുടെ കുതിരപ്പടയിൽ കപ്പിത്താനാണല്ലോ.'' ഇതിന്റെയെല്ലാം പ്രതികാരം കൂടിയുണ്ടായിരുന്നിരിക്കണം. ചുരുക്കത്തിൽ രാഷ്ട്രീയമായ കൂട്ടക്കുരുതികൾക്കു പിന്നിൽ ചരിത്രപരമായ അനിവാര്യതയോടൊപ്പം രാഷ്ട്രീയനായകന്മാരുടെ മാനസികാവസ്ഥ രൂപപ്പെടുത്തുന്ന ജീവിതാനുഭവങ്ങൾക്കും പങ്കുണ്ടെന്നാണ് ഈ കഥകൾ നമുക്കു പറഞ്ഞു തരുന്നത്. അതാകട്ടെ. സംഭവങ്ങളുടെ ശുഷ്കമായ വിവരണം എന്ന നിലയിലല്ല. ഹിറ്റ്ലറുടെയും ലെനിന്റെയും ആത്മഗതങ്ങളിലൂടെ ഭാവജനകമാംവിധമാണ് വിജയൻ അവതരിപ്പിക്കുന്നത്. അധികാരം അസംബന്ധമാണ്. അധികാരം അശ്ളീലമാണ് - ഈ വിധം അകംപുറം മറിയുന്ന ദർശനത്തെ അക്രമസ്വഭാവത്തോടെ അവതരിപ്പിക്കുന്ന ഈ കഥകൾക്കു തുല്യമായ കഥകൾ മലയാളത്തിൽ നാം വേറെ കാണുന്നില്ല.

ഇന്ദിരാഗാന്ധിയുടെ ഭരണകാലത്തെ അടിയന്തരാവസ്ഥയുടെ പശ്ചാത്തലത്തിൽ എഴുതിയ കഥയാണ് അരിമ്പാറ. ഇതിനെക്കുറിച്ച് വിജയൻ തന്നെ പറയുന്നു: '' അരിമ്പാറ അടിയന്തരാവസ്ഥയിൽ എഴുതിവച്ച്. തിരഞ്ഞെടുപ്പ് പ്രഖ്യാപിച്ച ഇടവേളയിൽ പ്രസിദ്ധീകരണത്തിന് അയച്ചുകൊടുത്ത ഒരു കഥയാണ്. കഥയ്ക്കു പ്രചോദനം അടിയന്തരാവസ്ഥയായിരുന്നു.

എന്നാൽ കഴിഞ്ഞുപോയതും വരാനിരിക്കുന്നവയുമായ എല്ലാ കിരാതഭരണങ്ങളുടെയും ചരിത്രമാണ് അരിമ്പാറ.''

ഏകാധിപത്യം ആദ്യം അതിന്റെ ഹിംസാത്മകപ്രവണതയില്ലാതെ മനുഷ്യനെ സ്വാധീനിക്കുന്നു. പിന്നീടത് വലുതായിവന്ന് മനുഷ്യനെ കീഴടക്കുന്നു. പീഡിപ്പിക്കുന്നു. ഈ യാഥാർത്ഥ്യത്തിന്റെ പ്രതിരൂപാത്മകമായ ആഖ്യാനമാണ് അരിമ്പാറ എന്ന കഥ. അരിമ്പാറ ഏകാധിപത്യത്തിന്റെ പ്രതീകമാണ്. എല്ലാ ഏകാധിപത്യപ്രവണതകളും സൗന്ദര്യമുള്ള മുഖവുമായിട്ടാണ് ആദ്യം കടന്നുവരുന്നത്. കൃഷ്ണനുണ്ണിയുടെ കീഴ്ച്ചുണ്ടിനടിയിൽ പൊങ്ങിയ ആ ചെറിയ അരിമ്പാറയെ ഭാര്യ സുമലാളിക്കുന്നു. അന്നൊക്കെ അതൊരു ചെറിയമറുകാണെന്നു മാത്രമേ അവൾ ധരിച്ചിരുന്നുള്ളൂ. പിന്നെപ്പിന്നെ അതു വളരാൻ തുടങ്ങിയപ്പോഴാണ് അതൊരരിമ്പാറയാണെന്ന് മനസ്സിലാക്കിയത്. അതോടെ സുമ അയാളിൽ നിന്നകലുന്നു. അരിമ്പാറ വളർന്നുവളർന്ന് ഒരു ഇറച്ചിക്കൊറുകിന്റെ വലിപ്പത്തിലായി. ഭാര്യ അയാളെ ഉപേക്ഷിച്ചുപോയി. അതിനുശേഷം അയാളുടെ കാമാസക്തിക്ക് നാണി എന്ന ചെറുമി കാരുണ്യപൂർവ്വം വഴങ്ങിക്കൊടുത്തു. ഒരു ദിവസം നാണിയിലേക്കു പ്രവേശിക്കാൻ തുടങ്ങിയപ്പോൾ അരിമ്പാറയ്ക്കു ലിംഗം വച്ചതായി സംഭ്രമത്തോടെ അയാൾ മനസ്സിലാക്കുന്നു. അരിമ്പാറയുടെ ലിംഗം നാണിയെ ഭേദിച്ചു. അരിമ്പാറയ്ക്കും അയാൾക്കും സഖ്ലനമുണ്ടായി. തുടർന്ന് ദിവസങ്ങളോളം നീണ്ടുനിന്ന മോഹാലസ്യത്തിൽ നിന്ന് അയാളുണർന്നത് കുളിമുറിയിൽ അഴുകുന്ന നാണിയുടെ ശവത്തിന്റെ ഗന്ധം ശ്വസിച്ചുകൊണ്ടാണ്. അരിമ്പാറ അയാളോടാഞ്ജാപിച്ചു: '' ഇനി ഇരതേടാൻ സമയമായി. കുളിമുറിയിലേക്കു നടക്കുക.'' അയാൾ അനുസരിച്ചു. അരിമ്പാറ നാണിയുടെ ശവത്തിൽ സംഭോഗം നടത്തി. അതുനാണിയുടെ തലതിന്നു. ഉടൽ ഉപേക്ഷിച്ചു. ഒരാനയോളം പോന്ന അരിമ്പാറയുടെ ദേഹത്തിൽ ഉണങ്ങിയ ഒരട്ടയെപ്പോലെ അയാൾ തൂങ്ങി. ഒടുവിൽ ഇലമരുന്നു വച്ച് അരിമ്പാറ അയാളെ വേർപ്പെടുത്തുന്നു. അരിമ്പാറയ്ക്ക് നാലുവലിയ കാലുകളുണ്ടായി. മുൻപിൽ തുമ്പിക്കൈ. രണ്ടു വെള്ളക്കൊമ്പുകൾ. ' ശ്രീയുള്ള ആന'' - ശുദ്ധാത്മക്കളായ നമ്പൂതിരിമാർ

(ശേഷം 59-ാം പേജിൽ)






# ഗോപി പുതുക്കാട്

**ഉ**പ്പ് വീണ്ടും ചർച്ചാവിഷയമാകുന്നു! സ്വാതന്ത്ര്യസമരത്തിന്റെ നിർണ്ണായകഘട്ടത്തിൽ സൂര്യനസ്തമിക്കാത്ത സാമ്രാജ്യത്തിനെതിരേ ആദ്യത്തെ ഉപ്പുസമരത്തിനു നേതൃത്വം നല്കിയത് നമ്മുടെ രാഷ്ട്രപിതാവായിരുന്നു. സ്വതന്ത്ര ഇന്ത്യയിൽ എൺപതുകളുടെ ഒടുവിൽ, രാജീവ്ഗാന്ധിയുടെ കാലത്ത്, ബഹുരാഷ്ട്രക്കുത്തകകൾക്കെതിരേ രണ്ടാമത്തെ ഉപ്പുസമരം നടന്നു. പിന്നീടു തൊണ്ണൂറുകളുടെ ആദ്യത്തിൽ, നരസിംഹറാവു പ്രധാനമന്ത്രിയായിരിക്കേ, ഗുജറാത്തിലെ കണ്ട്ലാ തുറമുഖത്ത് പതിനയ്യായിരം ഏക്കർ ഭൂമി അമേരിക്കൻ കുത്തകക്കമ്പനിയായ കാർഗിലിനു വിട്ടുകൊടുക്കാൻ ശ്രമിച്ചത് മൂന്നാമത്തെ ഉപ്പുസമരത്തിനു കാരണമായി. സ്വരാജ്യത്തിനുവേണ്ടി ശബ്ദമുയർത്താൻ ഭാരതീയർ ഒറ്റക്കെട്ടായി നിന്നതിനാൽ മൂന്നവസരങ്ങളിലും അധികാരദല്ലാളന്മാർക്കു മുട്ടുമടക്കേണ്ടി വന്നു.

ഇപ്പോഴിതാ, ഉപ്പ് വീണ്ടും ചർച്ചാവിഷയമാകുന്നു. അയോഡൈസ്ഡ് ഉപ്പ് ഉപഭോക്താക്കളുടെ സംസ്ഥാന സമ്മേളനം വരുന്ന ഒക്ടോബർ ഒന്നുമുതൽ അയോഡിൻ ചേർത്ത ഉപ്പു മാത്രമേ സംസ്ഥാനത്തു വിതരണം ചെയ്യാവൂ എന്ന് ഉത്തരവിറക്കാൻ ഗവൺമെന്റിനോട് ആവശ്യപ്പെട്ടിരിക്കയാണ്. ഈ ആവശ്യമടങ്ങുന്ന നിവേദനം സർക്കാരിനു നല്കാൻ കേന്ദ്ര സാൾട്ട് കമ്മീഷണർ തീരുമാനിക്കുകയും ചെയ്തിരിക്കുന്നു.

അയഡിന്റെ കുറവുകൊണ്ട് കേരളത്തിൽ 15 ശതമാനത്തോളം പേർക്ക് തൊണ്ടമുഴയും മറ്റ് അസുഖങ്ങളുമുണ്ടെന്നു പഠനത്തിൽ കണ്ടെത്തിയിട്ടുണ്ടത്രേ. ഈ അസുഖങ്ങൾ ഒഴിവാക്കാൻ അയഡിൻ ചേർത്ത ഉപ്പു കഴിക്കുകയാണ് എളുപ്പ വഴി. ആലപ്പുഴ, കൊല്ലം, ഇടുക്കി എന്നിവിടങ്ങളിൽ അറുനൂറോളം പേരുടെ മൂത്രം പരിശോധിച്ചപ്പോൾ 40 മുതൽ 50 ശതമാനം വരെ ആളുകളിൽ അയഡിൻ കുറവുള്ളതായി കണ്ടെത്തിയിട്ടുണ്ടെന്ന് ആൾ ഇന്ത്യാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസിലെ വിദഗ്ദ്ധന്മാർ വെളിപ്പെടുത്തിയിരിക്കുന്നു. അയഡിൻ വഴി ലഭിക്കുന്ന തൈറോക്സിൻ എന്ന ഹോർമോൺ കുറഞ്ഞാൽ തൊണ്ടമുഴയും, ബുദ്ധിമാന്ദ്യവും, ലൈംഗികശേഷിക്കുറവും ഉണ്ടാകാൻ സാദ്ധ്യതയുണ്ടത്രേ.

ഇതൊക്കെ കേട്ടാൽത്തോന്നും ആരോഗ്യരംഗത്തെ പുതിയ കണ്ടുപിടിത്തങ്ങളാണെന്ന്. ഇന്ത്യയിൽ പൂർണ്ണമായും തൊണ്ടവീക്ക (Goiter) രോഗം തുടച്ചുനീക്കുന്നതിനായി 1962-ൽത്തന്നെ കേന്ദ്രസർക്കാർ ദേശീയ ഗോയിറ്റർ നിയന്ത്രണ പരിപാടിക്കു രൂപം നല്കിയിട്ടുണ്ട്. എൺപതുകളുടെ ആദ്യത്തിൽ രാജ്യത്തെ 23 സംസ്ഥാനങ്ങളിലായി മൊത്തം നാലിലൊന്നു ജില്ലകളിൽ നടത്തിയ സർവേ ആധാരമാക്കി സർക്കാർ പറഞ്ഞത് 111 ജില്ലകളിലും ഈ രോഗമുണ്ടെന്നാണ്. ജനസംഖ്യയുടെ 18 ശതമാനത്തോളം രോഗബാധിതപ്രദേശത്താണ് ജീവിക്കുന്നതെന്നും രാജ്യത്ത് അഞ്ചുകോടി ഗോയിറ്റർ രോഗികളുണ്ടെന്നും കണക്കുകൾ ചൂണ്ടിക്കാട്ടി. ഇതിന്റെ അടിസ്ഥാനത്തിൽ നാഗാ പർവതനിരമുതൽ കാശ്മീർവരെയുള്ള 2400 കിലോമീറ്റർ പ്രദേശം സമ്പൂർണ്ണ തൊണ്ടവീക്കബാധിതപ്രദേശമായി പ്രഖ്യാപിക്കപ്പെട്ടു. ഈ രോഗത്തിന്റെ കാരണം അയഡിൻ കുറവാണെന്ന നിഗമനത്തിൽ ഉപ്പിൽ ആവശ്യാനുസരണം അയഡിൻ ചേർക്കാനുള്ള ലളിതമായ സാങ്കേതികവിദ്യയ്ക്കായി ഇംഗ്ളണ്ടിലെ 'എലൈറ്റ് മെഷീൻസ് ലിമിറ്റഡ്' എന്ന കമ്പനിയുമായി ഗവൺമെന്റ് കരാറിലേർപ്പെടുകയും അവരുടെ സാങ്കേതികവിദ്യയും യന്ത്രോപകരണങ്ങളും ഇറക്കുമതി ചെയ്യുകയും ചെയ്തു. തൊട്ടുപിറകേ 1992 ആകുമ്പോഴേക്കും ഇന്ത്യയിലെ മുഴുവൻ ജനങ്ങളും അയഡീകരിച്ച ഉപ്പു മാത്രമേ കഴിക്കാവൂ എന്ന നിഷ്കർഷ വന്നു. ഇതുസംബന്ധിച്ച സർക്കുലറുകൾ 1988-ൽത്തന്നെ കേരള ഹെൽത്ത് സർവീസസ് ഡയറക്ടർ എല്ലാ ഡോക്ടർമാർക്കും നല്കുകയുണ്ടായി.

എന്താണ് ഗോയിറ്റർ? തൊണ്ട എന്നർത്ഥം വരുന്ന ഗട്ടർ (Gutter) എന്ന ലാറ്റിൻപദത്തിൽനിന്നാണ് ഗോയിറ്റർ എന്ന പേരുണ്ടായത്. തൊണ്ടവീക്കമെന്നോ തൊണ്ടമുഴയെന്നോ ഇതിന് അർത്ഥം പറയാം. നമ്മുടെ കഴുത്തിനു കീഴ്ഭാഗത്തുള്ള സ്വനപേടകത്തിനു (voice box) താഴെയുള്ള തൈറോയ്ഡ് ഗ്രന്ഥി ഉല്പാദിപ്പിക്കുന്ന തൈറോക്സിൻ എന്ന ഹോർമോണിന്റെ ഉല്പാദനം നടക്കാതിരുന്നാലോ, കുറഞ്ഞുപോയാലോ ആണ് തൊണ്ടവീക്കമുണ്ടാകുന്നത്. അയഡിന്റെകുറവുകൊണ്ട് ശരീരത്തിന് അതിന്റെ ഊഷ്മാവ് നിയന്ത്രിക്കാനുള്ള കഴിവു നഷ്ടപ്പെടുന്നത് ഇതിന്റെ അനേക കാരണങ്ങളിലൊന്നാണ്.

മരച്ചീനി, കാബേജ്, ജീരകം തുടങ്ങിയവയുടെ അമിതമായ ഉപയോഗം തൊണ്ടവീക്കമുണ്ടാക്കുമെന്നു പറയപ്പെടുന്നു.പ്രോട്ടീൻ കുറവ് മറ്റൊരു കാരണമാണ്. കാത്സ്യം കൂടുന്നതുകൊണ്ടും വിറ്റാമിനുകൾ കുറയുന്നതുകൊണ്ടും ഈ രോഗമുണ്ടാകാം. ജൈവവളങ്ങൾക്കു പകരം രാസവളങ്ങൾ കൂടുതൽ ഉപയോഗിക്കുന്നതുകൊണ്ട് മണ്ണിൽനിന്ന് അയഡിൻ നഷ്ടപ്പെടാം. വെള്ളപ്പൊക്കംവഴി മേൽമണ്ണ് ഒലിച്ചുപോകുന്നതും വനനശീകരണവും അയഡിന്റെ അളവു കുറയ്ക്കാം.

പ്രകൃതിയിൽ അയഡിന്റെ സിംഹഭാഗവും നിക്ഷേപിക്കപ്പെട്ടിരിക്കുന്നത് കടലിലാണ്. കടൽത്തീരത്തുനിന്നും അകലെ ഉയർന്നും ചരിഞ്ഞും കിടക്കുന്ന പ്രദേശങ്ങളിൽ മാത്രമേ അയഡിന്റെ കുറവുണ്ടാകാൻ പാടുള്ളൂ. പഠനങ്ങൾ ഇതു ശരിവയ്ക്കുകയും ചെയ്യുന്നു. ഹിമാലയപ്രദേശങ്ങളും നാഗാകുന്നുകളും ഉദാഹരണം.

**അയോഡിൻ ചേർന്ന ഉപ്പു മാത്രമേ സംസ്ഥാനത്ത് വിതരണം ചെയ്യാവൂ എന്ന് കേന്ദ്ര സാൾട്ട് കമ്മീഷണർ സംസ്ഥാന സർക്കാരിനോട് ആവശ്യപ്പെട്ടിരിക്കുന്നു. ജനങ്ങളുടെ ആരോഗ്യപ്രശ്നം എന്നതിലുപരി ഇത് അന്താരാഷ്ട്ര ഗൂഢാലോചനയുടെ ഭാഗമാണ്. ഒഴിച്ചുകൂടാനാവാത്ത ഉപ്പിനെ കൂടുതൽ വിലയുള്ളതാക്കാനുള്ള ഈ തന്ത്രത്തിനെതിരെ ഒരു നാലാം ഉപ്പു സത്യാഗ്രഹം അനിവാര്യമായിരിക്കുന്നു.**

കോഴിക്കോട് മെഡിക്കൽ കോളേജ് അടിസ്ഥാനമാക്കി നടന്ന ഒരു പഠനം ഇപ്രകാരമാണ് കാണിക്കുന്നത്: കടലിൽനിന്ന് അകലെയും ഉയർന്നും കിടക്കുന്ന വയനാടുപോലെയുള്ള പ്രദേശത്തുനിന്നല്ല, കടൽത്തീരത്തുള്ള പയ്യോളി, കൊയിലാണ്ടി, വടകര, താനൂർ പ്രദേശങ്ങളിൽനിന്നാണ് ഇവിടെ ഗോയിറ്റർ രോഗികൾ കൂടുതലും വരുന്നത്. മറ്റൊരു വസ്തുത ഈ രോഗം ബാധിച്ചവരിൽ നല്ലൊരു ശതമാനവും മുസ്ലിങ്ങളാണെന്നതാണ്. (മുസ്ലിങ്ങൾ സാധാരണ 'വെജിറ്റേറിയ'നായിരിക്കില്ല.)

ഗോയിറ്റർ രോഗത്തിനു കാരണം അയഡിൻ കുറവു മാത്രമാണെന്ന വാദം എത്രമാത്രം ശരിയാണെന്നു ചൂണ്ടിക്കാണിക്കാനാണ് ഇത്രയും വിശദീകരിച്ചത്. തൊട്ടുമുമ്പത്തെ അഞ്ചുവർഷംകൊണ്ട് കേരളത്തിൽ ആകെ റിപ്പോർട്ട് ചെയ്യപ്പെട്ട തൊണ്ടവീക്കരോഗത്തിന്റെ കണക്കുകൾ പരിശോധി

ച്ചുകൊണ്ട് 1989-ൽ തൃശൂരിൽ ചേർന്ന എൻഡോക്രിനോളജിസ്റ്റുകളുടെ സെമിനാർ അഭിപ്രായപ്പെട്ടത് കേരളത്തിലെ തൊണ്ടവീക്കത്തിന്റെ കാരണം അയഡിൻ കുറവല്ലെന്നായിരുന്നു.

ഇനി വാദത്തിനുവേണ്ടി അതു സമ്മതിക്കാം. എന്നാലും എത്ര അയഡിൻ വേണം ഒരു മനുഷ്യന്? ഒരുദിവസത്തിൽ 150 മൈക്രോ ഗ്രാം അയഡിനേ ഒരാൾക്കു വേണ്ടൂ. ഒരുകപ്പു ചായയുടെ കാശുകൊണ്ട് ഒരാൾക്ക് ഒരുവർഷത്തേക്കാവശ്യമായ അയഡിൻ സമ്പാദിക്കാം. നാം കഴിക്കുന്ന മിക്കവാറും എല്ലാ ആഹാരസാധനങ്ങളിലും അയഡിനുണ്ട്. സമുദ്രോല്പന്നങ്ങളിലെല്ലാത്തിലും, അരി. ഗോതമ്പ് തുടങ്ങിയ എല്ലാ ധാന്യങ്ങളിലും, മുട്ട, പാൽ, ഇറച്ചി എന്നിവയിലും അയഡിനുണ്ട്. ഒരു കിലോഗ്രാം ഉരുളക്കിഴങ്ങിൽ 197 മൈക്രോ ഗ്രാം, ചീരയിൽ 163 മൈമ്രോ ഗ്രാം, ചെമ്മീനിൽ 4978 മൈക്രോ ഗ്രാം, തക്കാളിയിൽ 196 മൈക്രോ ഗ്രാം, കാരറ്റിൽ 202 മൈക്രോ ഗ്രാം എന്നീ അളവിൽ അയഡിൻ അടങ്ങിയിരിക്കുന്നു. ഇതൊന്നും കഴിച്ചില്ലെങ്കിലും നമുക്ക് അയഡിൻ ക്ഷാമമുണ്ടാവില്ല. കടലിന്റെ 50 കിലോമീറ്ററെങ്കിലും അടുത്തു താമസിക്കുന്നവർക്ക് കാറ്റിലൂടെ അയഡിൻ ലഭ്യമാണ്.

വാസ്തവം ഇതൊക്കെയായിരിക്കെ അയഡിൻ കുറവു നികത്താനെന്നും പറഞ്ഞ് ഉപ്പ് അയോഡൈസ് ചെയ്യുകയാണ്. അഥവാ അയഡിൻ കുറവുണ്ടെങ്കിൽത്തന്നെ അതിന് ഉപ്പിനെ ഉപദ്രവിക്കാതെ മറ്റു മാർഗ്ഗങ്ങൾ സ്വീകരിക്കരുതോ? ആവശ്യക്കാർക്ക് അയഡിൻ ഗുളികകൾ വിതരണം ചെയ്താൽപ്പോരേ? രോഗപ്രതിവിധി പലചരക്കുകടയിലൂടെയാണോ വേണ്ടത്?

മനുഷ്യന് അയഡിൻ മാത്രമല്ല ആവശ്യമായിട്ടുള്ളത്. ഫ്ളൂറിനും ഇരുമ്പും ഫോസ്ഫറസുമൊക്കെ നമുക്കു വേണം. ഇതിന്റെ ഓരോന്നിന്റെയും കുറവുകൊണ്ട് പലവിധ രോഗങ്ങളുണ്ടാകാറുമുണ്ട്. അതിന് ഇവയോരോന്നും ഓരോ ഭക്ഷണപദാർത്ഥത്തിലും ചേർത്തു കഴിക്കാൻ തുടങ്ങിയാൽ എന്താവും കഥ!

അയഡിൻ കുറവ് അനുഭവപ്പെടുന്ന സ്ഥലങ്ങളിൽ അതു ലഭ്യമാക്കേണ്ടത് ആവശ്യംതന്നെ. അവിടങ്ങളിൽ മാത്രം പോരേ? പുതിയ നീക്കം നമ്മളിൽ അയഡിന്റെ അളവ് ക്രമാതീതമായി വർദ്ധിപ്പിക്കാനേ സഹായിക്കൂ. അയഡിൻ കൂടിയാൽ എന്താണനുഭവം? വന്ധ്യത, മഞ്ഞപ്പിത്തം. ത്വഗ്രോഗങ്ങൾ. തൊണ്ടവീക്കം എന്നിവ സാർവത്രികമാകും. ആസ്ട്രേലിയയിലെ ടസ്മാനിയ എന്ന സ്ഥലത്ത് അയഡിൻ കുറവ് അനുഭവപ്പെട്ടപ്പോൾ അവിടത്തെ സർക്കാർ അയഡിൻ ചേർത്ത റൊട്ടി സൗജന്യമായി വിതരണം ചെയ്തു. കുറേക്കാലം ഈ സൗജന്യം തുടർന്നപ്പോൾ അയഡിന്റെ അളവു കൂടുകയും അയോഡിസം, അയോഡെർമ എന്നീ മാരകരോഗങ്ങൾ പ്രത്യക്ഷപ്പെടുകയും ചെയ്തു. സ്ത്രീകൾ നല്ലൊരു ശതമാനം വന്ധ്യകളായി. അമേരിക്കയിലെ ബോസ്റ്റണിലും ഇതേ പരിപാടി അരങ്ങേറി. അവിടെ തൈറോ ടോക്സിക്കോസിസ് എന്ന രോഗമാണ് കണ്ടത്. ജപ്പാന്റെ വടക്കൻ ഭാഗങ്ങളിൽ തൊണ്ടമുഴ ബാധിച്ചവർക്ക് അയഡിൻ കൂടുതലായി കൊടുത്തപ്പോൾ ഹൈപ്പർ തൈറോയിഡിസം (Hyper Thyroidism) എന്ന രോഗംകൂടി തൊണ്ടമുഴയ്ക്കു പുറമേയുണ്ടായി.

അയഡിൻ കുറവുള്ള സ്ഥലങ്ങളിൽപ്പോലും ഗോയിറ്ററിനു കാരണം അതാണെന്നു തെളിയിക്കപ്പെട്ടിട്ടില്ല. പിന്നെ, അയഡിൻ കുറവില്ലാത്തിടങ്ങളിൽ അതുകൊണ്ടാണ് ഗോയിറ്ററുണ്ടാകുന്നതെന്നു പറയുന്നതിലെ യുക്തിയെന്താണ്? അങ്ങനെയെങ്കിൽ അയഡിൻ ഒട്ടും ലഭ്യമല്ലാത്തിടങ്ങളിൽ നൂറു ശതമാനം പേർക്കും ഗോയിറ്ററുണ്ടാകേണ്ടതല്ലേ?

അയഡിൻ നമുക്കാവശ്യമാണെന്നു വയ്ക്കുക. അത് ഉപ്പിലൂടെയേ നല്കാൻ കഴിയൂ എന്നും വയ്ക്കുക. അതിന്റെ പേരിൽ സാധാരണ കറിയുപ്പു നിരോധിക്കുന്നതെന്തിന്? രണ്ടുതരം ഉപ്പും മാർക്കറ്റിൽ കിട്ടുന്നതരത്തിൽ സംവിധാനപ്പെടുത്തിക്കൂടേ? ഉപഭോക്താവ് അയാൾക്കിഷ്ടമുള്ളതു വാങ്ങട്ടെ.

നമ്മുടെ പുതിയ ഉപഭോഗ സംസ്കാരം നമ്മെത്തന്നെ തിരിഞ്ഞുകുത്തുകയാണിവിടെ. ആഡംബരവസ്തുക്കൾ ഏറ്റവുമധികം ചെലവാകുന്ന സംസ്ഥാനമാണ് കേരളം. നമ്മൾ പരസ്യങ്ങളിൽ പെട്ടെന്നു വീഴുന്നു. മാത്രവുമല്ല, അന്ധവും മൂഢവുമായ സന്മാർഗ്ഗബോധം കാത്തുസൂക്ഷിക്കുകയും ചെയ്യുന്നു. വെളുത്ത നിറത്തിൽ കാണാൻ ഭംഗിയുള്ള കവറിലാക്കിത്തന്നാൽ ഉപ്പായാലും എത്ര കാശുകൊടുത്തും നമ്മൾ വാങ്ങും. അയഡിൻ ചേർത്ത ഉപ്പ് മറ്റു സംസ്ഥാനങ്ങളിലേതിനെക്കാൾ വളരെക്കൂടുതൽ ഇപ്പോൾത്തന്നെ നമ്മുടെ മാർക്കറ്റിൽ ചെലവാകുന്നുണ്ടെന്നാണ് പഠനങ്ങൾ കാണിക്കുന്നത്. ആരോഗ്യത്തെ ബാധിക്കുന്ന പ്രശ്നങ്ങളിൽപ്പോലും പ്രാഥമികപഠനം നടത്താൻ നാം തയ്യാറാകുന്നില്ല. നമുക്കിപ്പോൾ ഏറ്റവും ഇഷ്ടപ്പെട്ട മുദ്രാവാക്യങ്ങൾ സാമൂഹ്യരംഗത്തുനിന്നല്ല വരുന്നത്. കച്ചവടരംഗത്തുനിന്നാണ്.

ഇതിനൊരു മറുവശവുമുണ്ട്. അപകടങ്ങൾക്കെതിരെയുള്ള മുന്നറിയിപ്പുകൾക്ക് കാറ്റിന്റെ വേഗതയിൽ പ്രതികരിക്കുന്നവരാണ് കേരളീയർ. അയഡിൻ സംസ്കാരത്തിനെതിരെയും ഒരു കാറ്റുവീശൽ കുത്തകകൾ പ്രതീക്ഷിക്കുന്നു. അങ്ങനെയൊരവസരത്തിൽ മറ്റൊരു 'ചോയ്സ്' ഉണ്ടാകരുത്. അതിനാണ് സാധാരണ ഉപ്പ് നിരോധിക്കണമെന്ന വെപ്രാളം. ഒരുകൂട്ടം ആസ്ഥാന ശാസ്ത്രജ്ഞന്മാരുടെ പിന്തുണയും അവർ നേടിയെടുത്തിരിക്കുന്നു.

ഈ നടപടിയിലെ ന്യായാന്യായങ്ങൾ വേർതിരിച്ചറിയാൻ ഉപ്പുല്പാദനരംഗത്തെ അണിയറരഹസ്യങ്ങൾ മനസ്സിലാക്കേണ്ടതുണ്ട്.

ഇന്ത്യയിൽ രണ്ടുതരം ഉപ്പാണ് ഇപ്പോൾ ഉപയോഗിച്ചു വരുന്നത്. ഹിമാചൽപ്രദേശത്തുള്ള ഉപ്പുപാറയിൽനിന്നും വെട്ടിയെടുക്കുന്ന ഉപ്പും, കേരളം, തമിഴ്നാട്, മഹാരാഷ്ട്ര എന്നീ സംസ്ഥാനങ്ങളിലെ കടൽത്തീരത്തുള്ള ഉപ്പളങ്ങളിൽവച്ച് കടൽവെള്ളം വറ്റിച്ചുണ്ടാക്കുന്ന ഉപ്പും. പ്രതിവർഷം ഏതാണ്ട് 15 ദശലക്ഷം ടൺ ഉപ്പ് നമുക്കാവശ്യമുണ്ട്. രണ്ടായിരം കോടിരൂപയിലധികം ഉപ്പുല്പാദനത്തിലൂടെ സമ്പാദിക്കാൻ നമുക്കു കഴിയുന്നുമുണ്ട്. കുത്തകകളെ ഈ രംഗത്തേക്ക് ആകർഷിക്കുന്ന മുഖ്യ ഘടകവും ഇതുതന്നെ. അസംസ്കൃതവസ്തുക്കളുടെ എളുപ്പത്തിലുള്ള ലഭ്യതയാണ് മറ്റൊരു ഘടകം.

ഹിന്ദുസ്ഥാൻ സാൾട്ട് ലിമിറ്റഡിന്റെയും സാൾട്ട് കമ്മിഷന്റെയും നേതൃത്വത്തിൽ മൂന്നു വ്യവസായ യൂണിറ്റുകൾ രാജസ്ഥാനിലും ഗുജറാത്തിലും പശ്ചിമബംഗാളിലുമായി സ്ഥാപിച്ചിരുന്നു. അടുത്ത കാലംവരെയും ഈ സ്ഥാപനങ്ങളുടെ പ്രവർത്തനം ആരും അറിഞ്ഞിരുന്നില്ല. അപ്പോഴാണ് 1984-ൽ സാൾട്ട് കമ്മിഷൻ ചെയർമാന്റെ നേതൃത്വത്തിലുള്ള ഒരു പഠനസംഘം ഈ പദ്ധതിയുടെ കാര്യക്ഷമതയ്ക്കുവേണ്ടി ചില ശുപാർശകൾ മുന്നോട്ടുവച്ചത്. 1990 ആകുമ്പോഴേക്കും ഇന്ത്യയിലെ മുഴുവൻ ആളുകൾക്കും അയഡിൻ ചേർത്ത ഉപ്പ് ലഭ്യമാക്കണമെന്നും, ഇതുല്പാദിപ്പിക്കുന്ന കമ്പനികൾക്കു പ്രോത്സാഹനമെന്ന നിലയിൽ ഇളവുകൾ നല്കണമെന്നും പ്രസ്തുത കമ്മിറ്റി ആവശ്യപ്പെട്ടു. ഈ ശുപാർശകൾ മുഖവിലയ്ക്കെടുത്തുകൊണ്ട് സർക്കാർ ഏഴാം പദ്ധതിയിൽ 21 കോടി രൂപ ഈ പരിപാടിക്കു നീക്കിവച്ചു. ഇതിന്റെ പിറകേയാണ് 1992 ആകുമ്പോഴേക്കും അയഡിൻ ചേർത്ത ഉപ്പു മാത്രമേ കഴിക്കാവൂ എന്ന നിഷ്കർഷ വന്നത്.

അവിടെയും നിർത്തിയില്ല. പദ്ധതി കൂടുതൽ കാര്യക്ഷമമാക്കുന്നതിനുവേണ്ടി മറ്റെല്ലാ മേഖലയിലേയുംപോലെ ഉപ്പുല്പാദനരംഗത്തും സ്വകാര്യമേഖലയ്ക്കു കൂടുതൽ സൗജന്യം അനുവദിച്ചു. ഫാക്ടറികൾ സ്ഥാപിക്കാനുള്ള വമ്പിച്ച സഹായത്തിനു പുറമേ ഈ വ്യവസായത്തിനാവശ്യമായ പൊട്ടാസ്യം അയഡേറ്റ് സൗജന്യമായി നല്കുന്നതാണെന്നും പ്രഖ്യാപിച്ചു. അതോടെ ടാറ്റയെപ്പോലുള്ള കുത്തകകൾ ഈ രംഗത്തേക്ക് ഇരച്ചുകയറി.

**തമിഴ്നാട്ടിലെ തൂത്തുക്കുടിയിൽ ടാറ്റയുടെ ഒരു രാസവളനിർമ്മാണ ഫാക്ടറിയുണ്ട്. ഈ ഫാക്ട**

> **നമ്മുടെ സൗന്ദര്യത്തിൽ ടാറ്റയ്ക്കും ബിർളയ്ക്കും ഇനി വരാനിരിക്കുന്ന മറ്റുള്ളവർക്കും ആകാംക്ഷയുണ്ടെങ്കിൽ അയഡിൻ ചേർത്ത ഉപ്പ് അവർ ഉണ്ടാക്കുകയും വില്ക്കുകയും ചെയ്യട്ടെ. പക്ഷേ, സാധാരണ കറിയുപ്പ് നിരോധിക്കരുത്. അതേപ്പറ്റി അധികാരികൾ ആലോചിക്കുകയും ചെയ്യരുത്. കോടിക്കണക്കായ സാധാരണ ഭാരതീയർ അതു വാങ്ങി ഉപയോഗിക്കും. സൗന്ദര്യത്തെക്കാൾ ഉപരിയായി മറ്റു പലതുമുണ്ടെന്ന് അവർക്കറിയാം.**



(57-ാം പേജിൽ നിന്നും തുടർച്ച)

പറഞ്ഞു. " സാത്വികബ്രാഹ്മണരേ, ഇതാനയല്ല, വിഷബീജമാണ്"- നേർത്ത ശബ്ദത്തിൽ അയാൾ വിളിച്ചുപറഞ്ഞു.

ഒരു കലാസൃഷ്ടി എന്ന നിലയിൽ സർവ്വാധിപത്യത്തെക്കുറിച്ചുള്ള വികസിപ്പിച്ച രൂപകമാണ് അരിമ്പാറ. സർവ്വാധിപത്യത്തിന്റെ നിഷ്ഠൂരതയും ജുഗുപ്സയും അതിന്റെ അശ്ളീലതയും വിജയൻ തുറന്നുകാട്ടുന്നു. അതിനെ പിന്നീട് മനുഷ്യാവസ്ഥയുടെ പൊതുസ്വഭാവമായി വളർത്തിയെടുത്ത് സർവ്വാധിപത്യത്തിൻ കീഴിൽ പീഡിപ്പിക്കപ്പെടുന്ന വ്യക്തിയുടെ കഥയായി മാറ്റുന്നു. ശൈലി കൊണ്ടും ദർശനം കൊണ്ടും അരിമ്പാറ നമ്മുടെ കഥാസാഹിത്യത്തിൽ ഒറ്റപ്പെട്ടു നില്ക്കുന്നു.

കാലം ചെന്നു. പേച്ചി മുത്തുവിന്റെ മരണശേഷം പ്രസിദ്ധീകരിച്ച കാലത്ത് ആധുനികോത്തരം എന്നു വിശേഷിപ്പിക്കപ്പെട്ട കഥയാണ് ചെങ്ങന്നൂർ വണ്ടി. അതിന്റെ പ്രമേയത്തെപ്പറ്റി വിജയൻ പറയുന്നതിങ്ങനെയാണ്: " അതുഹൃദയമില്ലാത്ത കാര്യക്ഷമതയുടെ ചിത്രമാണ്. ഉപബോധതലത്തിൽ അത് പ്രൊട്ടെസ്റ്റന്റ് വർക്ക് എത്തിക്കിനെയും ക്രിസ്തുവിനെയും വിരുദ്ധധ്രുവങ്ങളിൽ സങ്കല്പിച്ചു എന്നു വേണമെങ്കിൽ പറയാം."

അന്ന് എന്തുകൊണ്ടോ തീവണ്ടി അഞ്ചുമിനിട്ട് താമസിച്ചുപോയി. തീവണ്ടിയുടെ സമയതാമസം നിരോധിച്ച മഹാപരിഷ്കരണത്തിനുശേഷം ഇങ്ങനെ സംഭവിക്കുന്നത് ആദ്യമായാണ്. സഞ്ചാരി അഞ്ചുമിനിട്ട് താമസിച്ച് വീട്ടിലെത്തുമ്പോൾ മക്കൾ ഹോംവർക്ക് ചെയ്യുകയാണ്. അയാൾ വീട്ടിനകത്തേക്കു നോക്കി. " ആ കിടക്കുന്ന തല ആരുടേതാണ്?" - അയാൾ മക്കളോടു ചോദിച്ചു. അയൽവാസിയായിരുന്ന വിശാലാക്ഷിയുടേതാണെന്ന് കുട്ടികൾ പറഞ്ഞു. വിശാലാക്ഷി ആ സമയത്ത് വീട്ടിൽ വന്ന് തങ്ങളെ പല്ലാംകുഴികളിക്കാൻ ക്ഷണിച്ചു. ക്ഷണം സ്വീകരിച്ചിരുന്നുവെങ്കിൽ ഹോംവർക്ക് കൃത്യസമയത്തു ചെയ്തുതീർക്കാൻ കഴിയുമായിരുന്നില്ല. അതുകൊണ്ടാണ് തങ്ങൾ വിശാലാക്ഷിയെ കൊന്നത്. " അമ്മയെവിടെ?" സഞ്ചാരി ചോദിച്ചു. "മിനിയാന്ന്. അച്ഛൻ സഞ്ചാരത്തിലായിരുന്നപ്പോൾ പാമ്പുകടിച്ചു മരിച്ചു."- ഉത്തരം. " എന്നിട്ടും ശവത്തെ നിങ്ങൾ എന്തു ചെയ്തു?" " ഞങ്ങൾ ഒന്നും ചെയ്തില്ല. ഞങ്ങൾ നഗരസഭയെ അറിയിച്ചു. അവർ വേണ്ടത് ചെയ്തിരിക്കുമെന്ന് ഞങ്ങൾ കരുതുന്നു." ഇളയവൻ വേണ്ടെന്നു പറഞ്ഞതുകൊണ്ട് പാമ്പിനെ തൂക്കിനോക്കാഞ്ഞതിനാൽ അച്ഛൻ അവന്റെ വലതുകൈപ്പടം അരിയുന്നു. നാളെയുച്ചയ്ക്ക് എറണാകുളത്തെ ഒരു മരാശാരിയായ കോച്ച (യഹൂദൻ)യെ കാൽവരിക്കുന്നിൽ കുരിശേറ്റുന്നു എന്ന വിവരം മൂത്തവൾ സഞ്ചാരിയെ അറിയിച്ചു. താളക്രമവിശ്വാസികളുടെയത്രയും പാപം കഴുകിക്കളയാനായി സ്വന്തം ചോരയൊഴുക്കാൻ അനുവദിക്കണമെന്ന് കോച്ച പഞ്ചായത്തു ബോർഡിനോട് അപേക്ഷിച്ചതനുസരിച്ചാണ് കുരിശേറ്റം. പരിപാടികൾ ഒരു ഘടികാരം നോക്കിയാണ് ക്രമീകരിച്ചത്. മരാശാരി കുരിശിൽ തൂങ്ങിക്കിടന്നു. അയാൾ മരിച്ചിട്ടില്ല. അയാൾ അപ്രതീക്ഷിതമായ ഒരു കാര്യം ചെയ്തു അയാൾ വിളിച്ചു പറഞ്ഞു: " താളക്രമം നശിക്കട്ടെ! മണിക്കൂറുകളുടെയും മിനിട്ടുകളുടെയും ഭീകരവാഴ്ചയിൽ നിന്ന് മനുഷ്യൻ അലസവും സനാതനവുമായ സമയത്തിൽ മുക്തിപ്രാപിക്കട്ടെ! " മരാശാരി കുരിശിൽ നിന്നിറങ്ങിവന്നു. അയാൾ പറഞ്ഞു: "നിങ്ങളുടെയൊക്കെ പാപങ്ങൾ കഴുകിക്കളയാനാണ് ഞാൻ വന്നിട്ടുള്ളത്. അതു ഞാൻ ചെയ്യും. അതിനു യാതൊരു സമയപ്പട്ടികയുടേയും ആവശ്യമില്ല."

രചനാശൈലിയുടെ കാര്യത്തിൽ ചെങ്ങന്നൂർ വണ്ടിക്ക് ഫാന്റസിയുടെ സ്വഭാവമാണുള്ളത്. ഉള്ളടക്കത്തിൽ അത് ജീവിതത്തെ സംബന്ധിക്കുന്ന ആന്തരികസത്യം ആവിഷ്കരിക്കുകയും ചെയ്യുന്നു.

വിജയന്റെ കഥകളെക്കുറിച്ചുള്ള പഠനം ഒരു കാര്യം സ്പഷ്ടമാകുന്നു: പ്രമേയങ്ങളുടെ വൈവിധ്യം, ഭാഷാപരമായ സാന്ദ്രത, അപൂർവ്വമായ ബിംബകല്പനകൾ എന്നിവ കൊണ്ട് വിജയന്റെ കഥാലോകം സമ്പന്നമായിരിക്കുന്നു. ഇന്ന് മലയാളകഥയിൽ സർഗ്ഗാത്മകവീര്യം ഏറ്റവും കൂടുതൽ പ്രകടിപ്പിക്കുന്ന എഴുത്തുകാരിൽ ഒരാളാണ് വിജയൻ. അതുകൊണ്ട് അപൂർവ്വസുന്ദരങ്ങളായ കഥകൾ അദ്ദേഹത്തിൽ നിന്നും ഇനിയും പ്രതീക്ഷിക്കാം.

---

റിയിൽനിന്നും ആവശ്യംകഴിഞ്ഞു പുറത്തുവിടുന്ന പൊട്ടാസ്യം അയോഡേറ്റ് വെറുതേ കളയുന്നതിൽ ഉടമസ്ഥർക്കു സങ്കടം. അപ്പോഴാണ് സർക്കാരിന്റെ പുതിയ പ്രഖ്യാപനങ്ങൾ വരുന്നത്. വൈകിയില്ല. തൂത്തുക്കുടിയിലെ ഉപ്പളങ്ങൾ ടാറ്റ വിലയ്ക്കു വാങ്ങി. അവിടെയാണ് 'സ്പ്രിംഗ്ൾ' ജനിക്കുന്നത്.

സാധാരണ കറിയുപ്പിന് ഇപ്പോൾ കിലോഗ്രാമിന് 2.00 രൂപയാണു വില. അയഡിൻ ചേർത്ത ഉപ്പിനാകട്ടേ, 9.00 രൂപയും. ഇവർക്കുള്ള സബ്സിഡി (ഒരുടൺ ഉപ്പ് അയഡൈസ് ചെയ്യാൻ 70 രൂപ വീതം സർക്കാർ സബ്സിഡി നല്കുന്നു) പിൻവലിക്കുകയും. ഗതാഗതത്തിനുള്ള മുൻഗണന എടുത്തുകളയുകയും ചെയ്താൽ അയോഡൈസ്ഡ് ഉപ്പിന്റെ വില പതിന്മടങ്ങു വർദ്ധിക്കും. ഇപ്പോൾ ഉപ്പുല്പാദനത്തിന്റെ 80 ശതമാനവും വികേന്ദ്രീകൃതവും തദ്ദേശീയവുമാണ്. അയഡിൻ ചേർക്കുന്ന സാങ്കേതികവിദ്യയും യന്ത്രോപകരണങ്ങളും ഇവരുടെ കൈയെത്താദൂരത്താണ്. (ജപ്പാനിൽനിന്നും ഇറ്റലിയിൽനിന്നും പൊട്ടാസ്യം അയഡേറ്റ് ഇറക്കുമതി ചെയ്ത് ബ്രിട്ടീഷ് യന്ത്രോപകരണങ്ങളും സാങ്കേതികവിദ്യയും ഉപയോഗിച്ചാണ് ഉപ്പ് അയോഡൈസ് ചെയ്യുന്നത്.) ഫലത്തിൽ ഉപ്പിന്റെ ഉല്പാദനവും വിതരണവുമെല്ലാം കുത്തകകളുടെ കൈയിൽ ഒതുങ്ങും. തുടക്കത്തിൽ ഇരുപതിനായിരം ടൺ ഉപ്പ് അയഡൈസ് ചെയ്തിരുന്ന സ്വകാര്യമേഖല ഉല്പാദനം ഇപ്പോൾ പത്തുലക്ഷം ടണ്ണിൽ അധികമാക്കിയിരിക്കുന്നു. പൊതുമേഖലയിൽ ആനുപാതികമായ കുറവുമുണ്ടായി.

രണ്ടരലക്ഷത്തിലധികം തൊഴിലാളികളാണ് വിവിധ ഉപ്പളങ്ങളിലായി ജോലിചെയ്യുന്നത്. പ്രത്യേകിച്ച് സാങ്കേതികവിദ്യയൊന്നും ആവശ്യമില്ലാത്ത കറിയുപ്പു മേഖലയിലെ സാധാരണക്കാരായ തൊഴിലാളികളെ ആട്ടിയോടിക്കുകയാണ് കുത്തകകൾ ചെയ്യുന്നത്. സർക്കാർ ഇതിനു ചൂട്ടുപിടിക്കുന്നു. ലക്ഷങ്ങൾ തൊഴിൽരഹിതരാവുകയും ഉപഭോക്താവ് നാലും അഞ്ചും ഇരട്ടി വിലകൊടുക്കേണ്ടി വരികയും ചെയ്യുന്നു.

ഇവിടെ സാധാരണക്കാരന്റെ സാമാന്യബുദ്ധിയിൽനിന്നുയരുന്ന ഒട്ടേറെ ചോദ്യങ്ങൾക്കു മറുപടി പറയാൻ അധികാരികൾക്കു ബാദ്ധ്യതയുണ്ട്. അയഡൈസ് ചെയ്ത ഉപ്പു മാത്രമേ ഉപയോഗിക്കാവൂ എന്ന നിർബന്ധം ജനങ്ങളുടെ മൗലികാവകാശത്തിന്മേലുള്ള കൈയേറ്റമല്ലേ? ഒരു പൗരൻ എന്തു വാങ്ങണം. എന്തു വാങ്ങാതിരിക്കണം എന്നു തീരുമാനിക്കാനുള്ള അധികാരം ഒരു സർക്കാരിനുണ്ടോ? ബ്രാൻഡ് സെലക്ഷനുള്ള സ്വാതന്ത്ര്യം മാത്രമേ അവനുള്ളു എന്നു വരുന്നത് ജനാധിപത്യ ഭരണക്രമത്തിനു നിരക്കുന്നതാണോ?

ഇവിടെ ഗോയിറ്ററാണോ ഏറ്റവും ഭീകരമായ രോഗം? ഇന്ത്യയിൽ ക്ഷയം. കുഷ്ഠം. മന്ത്. മലമ്പനി എന്നിവ ഇപ്പോഴുമില്ലേ? ഇവയുടെ ഉന്മൂലനാശത്തിനെന്നും പറഞ്ഞ് എത്രയെത്ര പദ്ധതികൾ ആവിഷ്കരിക്കപ്പെട്ടു? എത്രകോടി രൂപ ചെലവഴിച്ചു? എന്നിട്ടുമെന്തേ അവയൊക്കെ തുടരുന്നു?

ഇതൊക്കെ വിസ്മരിച്ചുകൊണ്ട് ഗോയിറ്ററിനെ പിടികൂടിയിരിക്കയാണ്. അതു പിടിപെട്ടവർക്ക് സൗന്ദര്യം നഷ്ടപ്പെടുമെന്നതുകൊണ്ടാണോ ഈ വെപ്രാളം! കുത്തകകൾക്ക് ഇന്ത്യയിലെ പ്രജകളുടെ സൗന്ദര്യത്തിൽ ഇത്ര താത്പര്യമോ?

ഒരുകാര്യം ഉറപ്പാണ്. നാളെ അയഡിന്റെ അമിതോപയോഗംമൂലമുണ്ടാകുന്ന രോഗങ്ങൾക്കും ഇതേ കുത്തകകൾതന്നെ പ്രതിവിധിയുമായി വരും. തലമുറകളുടെ ജീവിതംകൊണ്ടു പന്താടാനുള്ള സ്വാതന്ത്ര്യം കുത്തകകൾക്ക് അങ്ങനെ ലഭ്യമാകുകയും ചെയ്യും.

നമ്മുടെ സൗന്ദര്യത്തിൽ ടാറ്റയ്ക്കും ബിർളയ്ക്കും ഇനി വരാനിരിക്കുന്ന മറ്റുള്ളവർക്കും ആകാംക്ഷയുണ്ടെങ്കിൽ അയഡിൻ ചേർത്ത ഉപ്പ് അവർ ഉണ്ടാക്കുകയും വില്ക്കുകയും ചെയ്യട്ടെ. പക്ഷേ. സാധാരണ കറിയുപ്പ് നിരോധിക്കരുത്. അതേപ്പറ്റി അധികാരികൾ ആലോചിക്കുകയും ചെയ്യരുത്. കോടിക്കണക്കായ സാധാരണ ഭാരതീയർ അതു വാങ്ങി ഉപയോഗിക്കും. സൗന്ദര്യത്തെക്കാൾ ഉപരിയായി മറ്റു പലതുമുണ്ടെന്ന് അവർക്കറിയാം. ബ്രിട്ടീഷുകാരുടെ ഭരണത്തെ വച്ചുപൊറുപ്പിക്കാതിരുന്ന ഇന്ത്യാക്കാരൻ ടാറ്റയുടേയും ബിർളയുടേയും കുത്തകഭരണം സഹിക്കുമെന്നു കരുതുന്നതും മണ്ടത്തരമായിരിക്കും.



ശെൽവരാജ്

# ഹരിത ഭംഗിയിലെ ചോരത്തുള്ളികൾ

മഹാനഗരങ്ങളിലെ തിരക്കേറിയ ജീവിതത്തിനുശേഷം കേരളത്തിലെത്തുന്ന ഒരാൾക്ക് ഇവിടുത്തെ പുറംകാഴ്ചകൾ ഹൃദ്യമായിരുന്നു. കോൺക്രീറ്റ് വനങ്ങളിൽനിന്നും ഹരിതാഭയിലേക്കു വരുമ്പോൾ കിട്ടുന്ന സായൂജ്യം മാത്രമായിരുന്നില്ല അത്. കാൽനടയാത്രയിലോ വാഹനയാത്രകളിലോ ഒട്ടേറെ കൺകുളിർപ്പിക്കുന്ന കാഴ്ചകൾ കിട്ടുമായിരുന്നു. വിശാലമായ വയൽ, നീണ്ടുകിടക്കുന്ന വാഴത്തോപ്പ്, ഏക്രകളോളം ദൂരത്തിൽ റബർ തോട്ടങ്ങൾ.... അങ്ങനെ നീളുന്നു കാർഷികരംഗം. പിന്നെ മനുഷ്യർ. സ്ലേറ്റും പുസ്തകവുമായി സ്ക്കൂളിലേക്ക് വയൽവരമ്പേ നടക്കുന്ന കുട്ടികൾ, മാടക്കടകളിൽ പത്രം വായിക്കുന്ന ചെറുപ്പക്കാരും വൃദ്ധരും, സൈക്കിളിൽ മീനുമായി പോകുന്ന കച്ചവടക്കാർ. പച്ചക്കറി നിരത്തി വിൽക്കുന്നവർ അങ്ങനെ ആ നിര. തലയെടുപ്പോടെ നടക്കുന്ന ചെറുപ്പക്കാരും മുദ്രാവാക്യം വിളിച്ച് ജാഥയായി പോകുന്ന ജീവനക്കാരുടെ നിരയും പതിവു കാഴ്ചകളായിരുന്നു. ഒരു വാഹനയാത്രയ്ക്കിടയിൽ മിക്കപ്പോഴും ഉന്മേഷം പകരുന്ന കാഴ്ചകളായിരുന്നു ഇതെല്ലാം. (ജാഥയും ബന്ദും വാഹനയാത്ര തടസ്സപ്പെടുത്തിയിരുന്നെങ്കിലും ശേഷിച്ച കാഴ്ചകൾ അസുഖകരമായിരുന്നില്ല.)

ഇന്ന്, ഈ കാഴ്ചയ്ക്ക് ഒപ്പം റോഡരുകിൽ അറപ്പിക്കുന്ന ഒന്നിനു കൂടി നിത്യേന മലയാളിയും സാക്ഷിയാകുന്നു. കെട്ടിത്തൂക്കിയ വലിയ ഇറച്ചിത്തുണ്ടുകളുടെ നിരയാണത്. ഓരോ മുക്കിനും മൂലയ്ക്കും ഷെഡ്ഡുകെട്ടി ഈ തോരണങ്ങളുടെ നിര കാസർകോടു മുതൽ കന്യാകുമാരി വരെ വ്യാപിച്ചുവരികയാണ്. മധ്യതിരുവിതാംകൂറിൽനിന്നും തലസ്ഥാനത്തേക്ക് ബസ്സിൽ വരുന്ന ഒരാൾക്ക് കുറഞ്ഞത് അമ്പതു തവണയെങ്കിലും ഈ അറപ്പിക്കുന്ന കാഴ്ചകൾക്ക് ദൃക്സാക്ഷിയാകേണ്ടിവരും. അതായത് 100 കിലോമീറ്റർ യാത്ര ചെയ്യുമ്പോൾ ഓരോ രണ്ടു കിലോമീറ്ററിലും മനംമടുപ്പിക്കുന്ന കാഴ്ച. ട്രാഫിക് കുരുക്കിലോ റെയിൽവേ ക്രോസിങ്ങിന് അടുത്തുവച്ചോ ചിലപ്പോൾ ബസ് നിറുത്തുക ഈ കടകളുടെ മുന്നിൽത്തന്നെയായിരിക്കും. ഒരിക്കലും കാണാൻ ആഗ്രഹിക്കാത്ത കാഴ്ചകൾക്കു പുറമേ രൂക്ഷഗന്ധവും കൂടി അപ്പോഴനുഭവിക്കേണ്ടിവരുന്നു.

ബോംബെ അടക്കമുള്ള മഹാനഗരങ്ങളെക്കുറിച്ച് ആദ്യം ഉയരുന്ന പരാതി അവിടങ്ങളിലെ വൃത്തികെട്ട ഗന്ധത്തെക്കുറിച്ചാണല്ലോ. ബോംബെയ്ക്ക് പഴംതുണിയുടെയും മനുഷ്യവിസർജ്ജ്യങ്ങളുടെയും ഗന്ധമാണെന്ന് അനുഭവസ്ഥർ സാക്ഷ്യപ്പെടുത്തും. പ്രഭാതങ്ങളിൽ അവിടുത്തെ കാഴ്ച മനുഷ്യരുടെ മലമൂത്രവിസർജ്ജനത്തിന്റേതാണ്. രാവിലെ ബോംബെ വി.ടി.യിലേക്ക് തീവണ്ടിയിലെത്തുന്ന ഒരാൾക്ക് ഷട്ടറിലൂടെ പുറത്തേക്കു നോക്കിയാൽ ഈ വൃത്തികെട്ട കാഴ്ചയേ കാണാനാകൂ.

മലയാളക്കരയിലെ പ്രഭാത കാഴ്ചകൾ മഹാനഗരത്തിലേതിനെക്കാൾ എത്രയോ വൃത്തികെട്ടതായിരിക്കുന്നു? വൃത്തികെട്ടതെന്ന് ആരോപിക്കപ്പെടുന്ന കാഴ്ചകൾ മലയാളിക്ക് പ്രിയപ്പെട്ടതായി മാറുകയാണോ? അങ്ങനെ വേണം കരുതാൻ. അല്ലെങ്കിൽ പിന്നെ ഇറച്ചിക്കടയ്ക്കു മുന്നിൽ രാവിലെ മുതൽ 'കുഞ്ഞുകുട്ടി പരാധീനങ്ങളുടെ' നീണ്ട നിര വരില്ലല്ലോ.

ഇറച്ചിക്കടകൾക്കു നേരേ സസ്യഭുക്കുകൾ പല്ലുഞെറുമ്മുമ്പോൾ മാംസാഹാരപ്രിയർ ന്യായവാദം നിരത്താം. തലച്ചോറിലെ പ്രധാനപ്പെട്ട ചില സെല്ലുകളുടെ വളർച്ചയ്ക്ക് ഇറച്ചിയിലെ അമ്ളാംശം ആവശ്യമുണ്ടെന്ന് വൈദ്യശാസ്ത്രം പറയുന്നു. ശരിതന്നെ. അതേ പോഷകാംശം പയറുവർഗ്ഗത്തിൽനിന്നു കിട്ടുമെന്നും വൈദ്യശാസ്ത്രം പറയുന്നുണ്ട്. അപ്പോഴും ഇറച്ചിക്കുപകരം പയറുകൊറിച്ചാൽ മതിയോ എന്നും തർക്കിക്കാം.

ന്യായവാദങ്ങൾക്കും തർക്കങ്ങൾക്കും അപ്പുറം മലയാളിയുടെ മനസ്സിന്റെയും ആഹാരരീതിയുടെയും പ്രതിഫലനം കൂടിയാണ് വഴിയോര ഇറച്ചിക്കടകൾ എന്ന് നാം സമ്മതിക്കണം. ചുറ്റുപാടും പതിവു കാഴ്ചകളും ഏതൊരാളുടെയും മനസ്സിനെ സ്വാധീനിക്കും എന്ന് ഉറപ്പാണ്. ചോര വാർന്നുവീഴുന്ന മാംസപിണ്ഡങ്ങൾ പതിവായി കാണുമ്പോൾ അറപ്പില്ലാത്ത മലയാളിയുടെ മനസ്സ് പോൾപോട്ടിനോളം കട്ടിയുള്ളതല്ലേ. ഇതേ ഇറച്ചിക്കഷണങ്ങൾ പാകം ചെയ്തുകഴിക്കുന്ന മലയാളിക്ക് ക്രൗര്യമല്ലാതെ മറ്റെന്തു സ്വഭാവമാണു കൈവരിക? ദിനചര്യപോലെ ആഹാരരീതിയിലെ ഈ ആവർത്തന ചക്രവും മലയാളിയെ തുടർന്നും ഇറച്ചിക്കടയിൽത്തന്നെ എത്തിച്ചുകൊണ്ടിരിക്കും. രാവിലെ പാൽ വാങ്ങുംമുമ്പേ ഇറച്ചി വാങ്ങാൻ മലയാളി പുറത്തിറങ്ങുന്ന കാലം വിദൂരമല്ല.

---

(51-ാം പേജിൽ നിന്നും തുടർച്ച)

വേണ്ടിവന്നാൽ നീണ്ട വാക്യങ്ങൾ മുറിച്ചു ചെറുതാക്കും. ഒഴിവാക്കിയാൽ കുഴപ്പമില്ലാത്ത വിരസവാക്യങ്ങൾ ഉപേക്ഷിക്കും. ഒരു തർജ്ജമയാണെന്നു തോന്നാത്ത വിധത്തിലുള്ള സംസ്കരണം ആവുന്നത്ര നടത്തും.

ഒരു എഴുത്തുകാരൻ തന്റെ സൃഷ്ടികളിലൂടെ ജീവിക്കുമെന്നതുപോലെ ഈ പരിഭാഷകൻ അദ്ദേഹത്തിന്റെ പരിഭാഷകളിലൂടെ ജീവിക്കും.

ആറന്മുള നെടുംപുറത്തു വീട്ടിൽ കുഞ്ഞിപ്പെണ്ണിന്റെയും മെഴുവേലി പാപ്പാര ശങ്കരന്റെയും മകനായി 1909 ആഗസ്റ്റ് 3-നു ദാമോദരൻ ജനിച്ചു. ശൈശവത്തിലേ മാതാപിതാക്കൾ മരിച്ചുപോകയാൽ മാതാമഹന്റെയും മാതാമഹിയുടെയും സംരക്ഷണയിൽ വളർന്നു. പ്രൈമറി സ്ക്കൂൾ വിദ്യാഭ്യാസത്തിനുശേഷം മഹാകവി കെ.വി.സൈമന്റെ കീഴിൽ ഒരു കൊല്ലം സംസ്കൃതം പഠിച്ചു. ചങ്ങനാശ്ശേരി എസ്.ബി.കോളേജിൽ നിന്ന് ഇന്റർമീഡിയറ്റും തിരുവനന്തപുരം ആർട്ട്സ് കോളേജിൽനിന്ന് ബി.എയും പാസ്സായശേഷം കുറച്ചുനാൾ മെഴുവേലി പത്മനാഭോദയം ഇംഗ്ലീഷ് മിഡിൽ സ്ക്കൂളിൽ അദ്ധ്യാപകനായി ജോലിനോക്കി. 1938-ൽ ബി.എൽ.പാസ്സായി. അക്കൊല്ലംതന്നെ സർക്കാർ സർവ്വീസിൽ പ്രവേശിക്കുകയും ചെയ്തു. സർവ്വീസിൽ നിന്ന് വിരമിച്ചശേഷം സർവ്വവിജ്ഞാനകോശത്തിലും കലാകൗമുദിയിലും പത്രാധിപസമിതി അംഗമായി പ്രവർത്തിച്ചു. വിദ്യാർത്ഥിയായിരിക്കുന്ന കാലത്തുതന്നെ കവിതകളും ലേഖനങ്ങളും എഴുതിത്തുടങ്ങിയിരുന്നു. കേരളസാഹിത്യം എന്ന ലേഖന സമാഹാരമാണ് പ്രഥമ പ്രസിദ്ധീകരണം. 'കുസുമാർച്ചന' എന്ന കവിതാ സമാഹാരവും അധികം താമസിയാതെ പുറത്തുവന്നു. ക്രമേണ വിവർത്തന രംഗത്തേക്കുതിരിഞ്ഞ ദാമോദരൻ ആ രംഗത്ത് ശ്രദ്ധേയനായി.

മൗലിക കൃതികളുമായി 'പ്രതിഭാഞ്ജലി', 'ആലോകവൈഖരി', 'വെള്ളിവെളിച്ചം' എന്നീ ലേഖനസമാഹാരങ്ങളും ഡി.സിയുടെ മഹച്ചരിത മാലയിൽ മൂലൂർ, പെരുന്നെല്ലി, വെളുത്തേരി, പള്ളത്ത്, മൂർക്കോത്തു കുമാരൻ, സി.വി. കുഞ്ഞിരാമൻ, വി.ടി. ഭട്ടതിരിപ്പാട്, ഡോ.പല്പു, സി.കൃഷ്ണൻ, ടി.കെ. മാധവൻ മുതലായവരുടെ ജീവചരിത്ര സംഗ്രഹങ്ങളടങ്ങിയ സമാഹാരങ്ങളും ഇദ്ദേഹത്തിന്റേതായുണ്ട്.

തിരുവനന്തപുരത്തെ സാഹിത്യ സാംസ്കാരിക രംഗങ്ങളിൽ ശ്രദ്ധേയമായ നേട്ടങ്ങൾ കാഴ്ചവച്ചിട്ടുള്ള ആശാൻ അക്കാദമിയുടെ സെക്രട്ടറി എന്ന നിലയിൽ പതിനഞ്ചിലധികം കൊല്ലം ഇദ്ദേഹം പ്രവർത്തിക്കുകയുണ്ടായി. അദ്ദേഹം ആശാൻ അക്കാദമിയുടെ പ്രസിഡന്റായിരുന്നു. തോന്നയ്ക്കൽ കുമാരനാശാൻ സ്മാരകത്തിന്റെ പ്രസിഡന്റ് എന്ന നിലയിൽ ദാമോദരൻ പ്രശംസാർഹമായ പ്രവർത്തനം നടത്തി.



## പുതിയപുസ്തകങ്ങൾ

# ആത്മതാപത്തിന്റെ കഥകൾ

കാഴ്ചയ്ക്കപ്പുറമാണ് സത്യമെന്ന് ഓർമ്മിപ്പിക്കുന്നവയാണ് ടി.പദ്മനാഭന്റെ കഥകൾ. ചിലപ്പോൾ അദ്ദേഹം തന്റെ ആത്മസന്താപങ്ങൾ വായനക്കാരുമായി പങ്കുവയ്ക്കുന്നു. മറ്റു ചിലപ്പോൾ തന്റെ രോഷം നമുക്കായി പകരുന്നു. അപ്പോഴൊന്നും അദ്ദേഹം നമ്മിൽനിന്നും ഒന്നും ഒളിച്ചുവയ്ക്കുന്നില്ല. തന്റെ അനുഭവങ്ങൾ, തന്റെ സ്വപ്നങ്ങൾ, വിഷാദങ്ങൾ, ഇച്ഛാഭംഗങ്ങൾ എല്ലാം നമുക്കായി അദ്ദേഹം തരികയാണു ചെയ്യുന്നത്. അങ്ങനെ അതെല്ലാം നൽകുമ്പോഴും, അല്ലെങ്കിൽ അതെല്ലാം നമ്മെ അനുഭവിപ്പിക്കുമ്പോഴും ടി. പദ്മനാഭൻ ആഹ്ളാദവാനല്ല. മറിച്ച് തന്നിലുള്ളതെല്ലാം കൊടുക്കാനായില്ലല്ലോ എന്ന് അദ്ദേഹം വേവലാതിപ്പെടുകയാണു ചെയ്യുന്നതെന്നു തോന്നുന്നു. അല്ലെങ്കിൽ നാല്പതു കൊല്ലമായി കഥകളെഴുതിക്കൊണ്ടിരിക്കുന്ന ഒരാളിന് ആ രംഗത്തുനിന്നും നിഷ്ക്രമിക്കേണ്ടിവരുമായിരുന്നല്ലോ. ടി.പദ്മനാഭന് അങ്ങനെ സംഭവിക്കുന്നേയില്ല. കാഴ്ചക്കാരെ വിസ്മയപരതന്ത്രരാക്കുന്ന മജിഷ്യന്റെ കൈമിടുക്കല്ല ഇതിനദ്ദേഹത്തെ പ്രാപ്തനാക്കുന്നത്. മറിച്ച് ജീവകാരുണ്യമാണ് പദ്മനാഭനെ നമ്മുടെ പ്രിയപ്പെട്ട കഥാകാരനാക്കിയിരിക്കുന്നത്.




അദ്ദേഹത്തിന്റെ കഥകൾക്ക് ചിരഞ്ജീവിത്വം നൽകുന്ന ആത്മീയത നമ്മുടെ സംവേദന പാരമ്പര്യത്തിന്റെ ഒരു പ്രധാന ഘടകമായിത്തീർന്നിരിക്കുന്നു. ടി. പദ്മനാഭൻ അടുത്ത കാലത്തെഴുതിയ കഥകൾ ഇതിന് പ്രത്യക്ഷ ഉദാഹരണങ്ങളാണ്. നമ്മുടെയൊക്കെ ഒരു യോഗം, ഉച്ചാടനം, വനസ്ഥലി എന്നീ കഥകൾ വായിക്കുമ്പോൾ, അതിലെ വരികൾക്കപ്പുറത്തുള്ള സത്യമാണ് നമ്മെ മഥിക്കുന്നത്.

നമ്മുടെയൊക്കെ ഒരു യോഗം എന്ന കഥ ഇതിനൊരു നല്ല ദൃഷ്ടാന്തമാണ്.

-ഒഴിഞ്ഞ പ്ളാസ്റ്റിക് സഞ്ചി അപ്പോഴും എന്റെ കൈയിലുണ്ടായിരുന്നു. ഒരു നിമിഷനേരം ഞാനോർത്തു: ഓടിച്ചെന്ന് ആ പ്ളാസ്റ്റിക് സഞ്ചി അവന്റെ കൈയിൽ കൊടുക്കേണമോ-? അതല്ല റോഡരികിൽ അത് വലിച്ചെറിയേണമോ-?

ഏടത്തി നൽകിയ പരിപ്പുവട വഴിവക്കിൽവച്ച് പരിചയപ്പെട്ട കുട്ടിക്കു നൽകിയശേഷം, വീട്ടിലേക്കു നടക്കുന്ന കഥാകൃത്ത് അപ്പോൾ രണ്ടു മനസ്സിലാണ്. ബസ്സിൽ നിന്നിറങ്ങി റോഡരികിലൂടെ നടക്കുമ്പോൾ, "എന്തോ വാസനിക്കുന്നതുപോലെ അവൻ മൂക്കിലൂടെ ശ്വാസം വലിച്ചുകയറ്റുന്നുണ്ടായിരുന്നു. എന്നിട്ട് ചുറ്റും നോക്കി പറഞ്ഞു: ഒരു മണം!" എന്നുചോദിക്കുന്ന കുട്ടിക്ക് കൈയിലുള്ള പരിപ്പുവടപ്പൊതിയിൽനിന്നും നാലെണ്ണം എടുത്തുകൊടുക്കുകയും പിന്നീട് പ്ളാസ്റ്റിക് സഞ്ചിയിൽ അവശേഷിക്കുന്ന വട മുഴുവൻ നൽകുകയും ചെയ്യുകയാണ് കഥാകൃത്ത്. തനിക്ക് ഏറ്റവും ഇഷ്ടപ്പെട്ട പലഹാരമാണ് പരിപ്പുവടയെന്ന് അറിയാമായിരുന്ന ഏടത്തി ഉണ്ടാക്കിത്തന്നതായിരുന്നു ആ പൊതിയിലുണ്ടായിരുന്നതെന്ന്, അപ്പോൾ കഥാകൃത്ത് മറന്നുപോയിരുന്നു. മരിച്ചുപോയ അമ്മ ഉറക്കത്തിൽ ഏടത്തിയോട് ആവശ്യപ്പെട്ടതനുസരിച്ചാണ് ആ പരിപ്പുവട ഉണ്ടാക്കിയതെന്നതും കഥാകൃത്ത് ഓർമ്മിച്ചതേയില്ല. കൈയിൽ അവശേഷിച്ച പ്ളാസ്റ്റിക് സഞ്ചികൊണ്ട് എന്തുചെയ്യണമെന്നറിയാതെ കഥാകൃത്ത് സ്വയം സമാധാനം കണ്ടെത്തി, ആ സഞ്ചിയുമായി വീട്ടിലേക്കു നടക്കുകയാണുചെയ്തത്.

വനസ്ഥലിയിലും, ഇതേപോലെ ആത്മസംഘർഷത്തിൽപ്പെടുകയാണ് കഥാകൃത്ത്.

-ലോലമെങ്കിലും അത്യന്തം സ്ഫുടമായ ജയ് ജയ്‌വന്തിയുടെ ആരോഹവരോഹങ്ങളിൽ ആത്മാവിന്റെ തേങ്ങലുകളും വിങ്ങിപ്പൊട്ടലുകളും....

ചെറുപ്പക്കാരൻ പാട്ടുതീരുന്നതുവരെയും ധ്യാനത്തിലെന്നപോലെ കണ്ണടച്ചിരുന്നു.... രാത്രി ചെലവിടാനുള്ള ക്ഷണം നിരാകരിച്ചുകൊണ്ട്, തനിക്കു കിട്ടാനുള്ളതെല്ലാം കിട്ടിയെന്ന തൃപ്തിയുമായി ചെറുപ്പക്കാരൻ നടന്നുപോയപ്പോൾ, "അയാൾ എപ്പോഴാണ് ഹൈവേയിലെത്തുക, എത്തിയാൽത്തന്നെ ബസ്സ് കിട്ടുമോ, കിട്ടിയാലും ഏതു ബസ്സായിരിക്കും കിട്ടുക എന്നതൊന്നുമായിരുന്നില്ല അപ്പോൾ എന്റെ മനസ്സിൽ. എന്റെ അസ്വസ്ഥമായ മനസ്സിൽ ഞാൻ മാത്രമായിരുന്നു" എന്ന് എഴുതിയ കഥാകൃത്ത് വനസ്ഥലിയിലെ പരിചിതവും അപരിചിതവുമായ വഴികളിലൂടെ അലഞ്ഞുനടക്കുകയായിരുന്നു.

ഒരുതരത്തിലുള്ള ഉച്ചാടനമായിത്തീരുകയാണ് ഈ കഥകൾ.

"ഉച്ചാടനം; ഒരുതരം ബാധയൊഴിക്കൽ- അല്ലേ? അതും നല്ലതുതന്നെ. ഒരുതരം ചികിത്സ. വിരേചനം. ഇത് എല്ലാവർക്കും ആവാം. എനിക്കും. പ്രത്യേകിച്ചും ഇന്നത്തെ കാലത്ത്.... പക്ഷെ എല്ലാവർക്കും കൊച്ചുട്ടന്റെ ചെണ്ടതന്നെയാവണമെന്നില്ല. ഓരോരുത്തർക്കും അവരവരുടെ ചെണ്ട എന്താ?"-ഉച്ചാടനം എന്ന കഥയിലെ ഈ വാക്യങ്ങൾ ടി.പദ്മനാഭന്റെ എല്ലാ കഥകൾക്കും ബാധകമാണെന്നു തോന്നുന്നു.

എഴുത്തുകാരൻ എന്നും ഏകാന്തനാണെന്ന യാഥാർത്ഥ്യം തീക്ഷ്ണ സത്യമാക്കിത്തീർക്കുകയാണ് ടി.പദ്മനാഭന്റെ കഥകൾ.

അഞ്ചു പുതിയ കഥകൾ കൂടി ഉൾപ്പെടുത്തി പതിമൂന്നു കഥകൾ ചേർത്താണ് 'ഹാരിസൺ സായ്‌വിന്റെ നായ'യുടെ പുതിയ പതിപ്പിറക്കിയിരിക്കുന്നത്. വർഷങ്ങളുടെ അകൽച്ച ഈ കഥകൾക്കുണ്ടെങ്കിലും 'മിഥ്യകളിൽ'ത്തുടങ്ങി 'നമ്മുടെയൊക്കെ ഒരു യോഗ'ത്തിൽ നാമെത്തിച്ചേരുമ്പോൾ ഈ കഥകൾ നമ്മുടെയൊക്കെ ജീവിതത്തിന്റെ ഭാഗമായിത്തീർന്നിരിക്കുന്നു എന്ന സത്യം നാം അറിയാതെ മനസ്സിലാക്കുന്നു. "മന്ദാരത്തിന്റെ ഇതളുകൾ കൊണ്ട്" "യുവതിയുടെ ചോളിയുടെ ബോർഡർ" ശരിയാക്കിയ പെൺകുട്ടിയെപ്പോലെ നമ്മുടെയൊക്കെ മനസ്സിലെ ഉള്ളറകളിൽ സ്നേഹതാപത്തിന്റെ നീരൊഴുക്കു നിലയ്ക്കാതെ ശ്രദ്ധിക്കുകയാണ് ഈ കഥാകൃത്ത്.

**ഹാരിസൺ സായ്‌വിന്റെ നായ.**
ഗ്രന്ഥകർത്താവ്: ടി. പദ്മനാഭൻ.
പ്രസാധകർ: ഡി.സി.ബുക്സ്.
വില: 30 രൂപ.

**എസ്. ജയചന്ദ്രൻനായർ**



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



"അപ്പോൾ ഞാൻ ഞാനായിരിക്കാൻ നിങ്ങൾ അനുവദിക്കുകയില്ലെന്നാണോ? ഞാൻ ഞാനായിരിക്കാൻ നിങ്ങൾ സമ്മതിക്കില്ല? മൂടൽമഞ്ഞിൽനിന്നു പുറത്തുവന്നു ജീവിക്കാൻ. ജീവിക്കാൻ. ഒടുവിൽ ജീവിക്കാൻ. എനിക്ക് എന്നെത്തന്നെ കാണാൻ. തൊടാൻ. കേൾക്കാൻ. അറിയാൻ. ക്ഷതമേല്ക്കാൻ. ഞാൻ തന്നെ ആയിരിക്കാൻ നിങ്ങൾ സമ്മതിക്കില്ല? അപ്പോൾ നിങ്ങൾ അതിന് അനുവദിക്കില്ല? കല്പിതകഥയിലെ ജീവിയായി ഞാൻ മരിക്കാനാണു നിങ്ങളുടെ ആഗ്രഹം? ഫിക്ഷനിലെ ജന്തുവായി ഞാൻ മരിക്കണം അല്ലേ? വളരെ ശ്ശരി. എന്റെ സ്രഷ്ടാവായ പ്രഭുവേ. മിഗേൽ ഊനാമൂനോ നിങ്ങളും മരിക്കും. നിങ്ങളും മരിക്കും. നിങ്ങൾ ഏതു ശൂന്യതയിൽനിന്നു വന്നുവോ ആ ശൂന്യതയിലേക്കു നിങ്ങൾ തിരിച്ചുചെല്ലും. ഈശ്വരൻ നിങ്ങളെ സ്വപ്നം കാണുന്നതു നിറുത്തും. നിങ്ങൾ മരിക്കും. അതേ. ഇഷ്ടമില്ലെങ്കിലും. നിങ്ങൾ മരിക്കും. എന്റെ കഥ വായിക്കുന്നവരും മരിക്കും. ഓരോരുത്തനും മരിക്കും ഒരാളുപോലും അവശേഷിക്കില്ല. അവരും കല്പിതകഥകളിലെ ജീവികളാണ്. എന്നെപ്പോലെ."

മിഗേൽ ഊനാമൂനോ എന്ന സ്പാനിഷ് തത്ത്വചിന്തകൻ. നോവലിസ്റ്റ് എഴുതിയ സമുജ്ജ്വലമായ "മൂടൽമഞ്ഞ്" (Mist) എന്ന നോവ്‌ലെറ്റിലെ പ്രധാന കഥാപാത്രമായ ഔഗൂസ്തോ പേരേത് (Augusto Perez) ഊനാമൂനോയോടു പറയുന്നതാണിത്. നോവലിന്റെ വെള്ളക്കടലാസ്സിലെ കറുത്ത മഷിയിൽനിന്ന് എഴുന്നേറ്റുവന്നു സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന കഥാപാത്രങ്ങൾ അവരെ സൃഷ്ടിക്കുന്ന നോവലിസ്റ്റുകളിൽനിന്നു സ്വതന്ത്രരായി വർത്തിക്കുന്നുവെന്ന് ആദ്യമായി-മൗലികമായി-പറഞ്ഞത് പ്രതിഭാശാലിയായ മീഗേൽ ദേ ഊനാമൂനോയാണ്. (Miguel de Unamuno 1864-1936) പിന്നീടു പിറാൻദെല്ലോ (Luigi Pirandello 1867-1936) ആ ആശയം കടംവാങ്ങി തന്റെ നാടകമായ 'Six Characters in Search of an Author' എന്നതിൽ നിവേശിപ്പിച്ചു. ഊനാമൂനോയുടെ നോവ്‌ലെറ്റ് 1914-ലും പിറാൻദെല്ലോയുടെ നാടകം 1921-ലുമാണ് പ്രസിദ്ധപ്പെടുത്തിയത്. താൻ രചിച്ചുകൊണ്ടിരുന്ന നാടകത്തിലെ കഥാപാത്രങ്ങളെ സവിശേഷസന്ദർഭത്തിൽ നാടകകർത്താവു കൈവിട്ടുകളഞ്ഞു. അവർ ഒരു നാടകകർത്താവിനെ തേടിനടക്കുന്നതാണ് Six Characters-ലെ വിഷയം. ആദ്യമായി ഊനാമൂനോ കൈകാര്യം ചെയ്ത വിഷയം പിന്നീടു പിറാൻദെല്ലോ പ്രതിപാദിച്ചുവെന്നേ നമ്മൾ ഗ്രഹിക്കേണ്ടതുള്ളു. എഴുത്തുകാരന്റെ ഭാവനയാണ് കഥാപാത്രങ്ങൾക്കു രൂപം കൊടുക്കുന്നത്. പക്ഷേ ജീവനാർന്നുകഴിഞ്ഞാൽ അവയ്ക്ക് ആന്തരമായ യുക്തിയുണ്ട്. അവ സ്വച്ഛന്ദചാരികളാകുന്നു. സ്രഷ്ടാവിൽനിന്നു വിഭിന്നരായിട്ടാണ് ആ കഥാപാത്രങ്ങളുടെ ജീവിതം. "I suggest that it's you who do not exist independent of me" എന്നുവരെ ഊനാമൂനോയോടു കഥാപാത്രം പറയുന്നു. തെർവാൻതെസിന്റെ (Cervantes) നോവലാണല്ലോ 'ദൻകീഹോതീ' (Don Quixote) ആ നോവലിലെ ആ പേരുള്ള കഥാപാത്രത്തിനും അയാളുടെ സഹചാരിയായ സാൻചോ പാന്തയ്ക്കും (Sancho Panza) ഉള്ളിടത്തോളം സത്യം നോവലിസ്റ്റായ തെർവാൻതെസിന് ഇല്ല എന്നാണ് മതം. ഷെയ്ക്സ്പിയറാണോ ഹാംലിറ്റിനെ സൃഷ്ടിച്ചത്? അതോ ഹാംലിറ്റ് ഷെയ്ക്സ്പിയറിനെ സൃഷ്ടിച്ചോ? രണ്ടാമതു പറഞ്ഞതിനാണ് സാദ്ധ്യത. ഷെയ്ക്സ്പിയറിന്റെ പ്രത്യക്ഷശരീരം എ.ഡി 1616-ൽ അപ്രത്യക്ഷമായി. ഹാംലിറ്റ് ഇന്നും എല്ലാവരുടെയും മനസ്സിൽ ജീവിക്കുന്നു. അതിനാൽ ആ കഥാപാത്രത്തിന് അതിന്റെ സ്രഷ്ടാവായ ഷെയ്ക്സ്പിയറിനെക്കാൾ സത്യമുണ്ട്. ജീവനുണ്ട്. ഊനാമൂനോ Don Quixote-നെക്കുറിച്ചെഴുതിയ പുസ്തകം ഞാൻ വായിച്ചിട്ടുണ്ട്. അതിൽ അദ്ദേഹം അസന്ദിഗ്ദ്ധമായി തെളിയിച്ചിട്ടുണ്ട് മുകളിൽപ്പറഞ്ഞ രണ്ടു കഥാപാത്രങ്ങൾക്ക് ഉള്ളിടത്തോളം സത്യാത്മകത അവയുടെ സ്രഷ്ടാവിനില്ലെന്ന്.

ഊനാമൂനോ ഇതിവൃത്തം നോവലിലുണ്ടായിരിക്കണമെന്ന വിശ്വാസക്കാരനല്ല. ഭൂവിഭാഗങ്ങളുടെ വർണ്ണനകളും ഇല്ല അദ്ദേഹത്തിന്റെ നോവലുകളിൽ. കഥാപാത്രങ്ങളിലൂടെ അദ്ദേഹം സംസാരിക്കുന്നു. അതുകൊണ്ട് മോണലോഗിസ്റ്റ്-ഏകാന്ത വക്താവ്- എന്ന പേരിലാണ് അദ്ദേഹം അറിയപ്പെടുന്നത്. രണ്ടു കഥാപാത്രങ്ങൾ സംഭാഷണം ചെയ്യുമ്പോഴും നമ്മൾ നോവലിസ്റ്റിന്റെ ശബ്ദമാണ് കേൾക്കുക. ഈ സംഭാഷണങ്ങളിലൂടെ നോവലിന്റെ ചെറിയ കഥ ആവിഷ്കൃതമാകുന്നു. നോവ്‌ലെറ്റിന്റെ തുടക്കത്തിൽത്തന്നെ അസാധാരണനായ എഴുത്തുകാരനാണ് ഊനാമൂനോ എന്ന പരമാർത്ഥം വ്യക്തമാകുന്നു.

"ഔഗൂസ്തോ സ്വന്തം ഭവനത്തിന്റെ വാതില്ക്കൽ പ്രത്യക്ഷനായി ഉള്ളംകൈ താഴോട്ടാക്കി വലതുകൈ നീട്ടിപ്പിടിച്ചു. ആകാശം നോക്കിക്കൊണ്ട് അയാൾ താൽകാലികമായി പ്രതിമയുടെ മട്ടുകാണിച്ചു. അയാൾ ബാഹ്യലോകത്തെ ഉൾക്കൊള്ളുകയായിരുന്നില്ല. മഴ പെയ്യുന്നോ ഇല്ലയോ എന്നു നോക്കുകയായിരുന്നു. ഇടയ്ക്കിടയ്ക്ക് നനവു പുറംകൈയിൽ തട്ടിയപ്പോൾ അയാൾ നെറ്റിചുളിച്ചു. ചാറ്റൽമഴ. തന്നെ ഉപദ്രവിച്ചതുകൊണ്ടല്ല: കുട നിവർത്തണമല്ലോ എന്നു വിചാരിച്ചാണ്. ഉറയിലാണെങ്കിൽ കുടയ്ക്കു ഭംഗിയുള്ള രേഖയുണ്ട്. മടക്കിവച്ച കുടയ്ക്കു ഭംഗിയും നിവർത്തിയ കുടയ്ക്കു വൈരൂപ്യവുമാണ്." ഉപയോഗം സൗന്ദര്യമില്ലാതാക്കും. ഏതു വസ്തുവിനെയും ധ്യാനിക്കുമ്പോഴാണ് മഹനീയതയുടെ ആവിർഭാവം. ഭക്ഷിക്കാത്ത ഓറഞ്ചിനു സൗന്ദര്യം..... ഈശ്വരനെയും നമ്മൾ പ്രയോജനപ്പെടുത്തുകയാണ്. എല്ലാത്തരത്തിലുമുള്ള വർഷാപാതങ്ങളിൽനിന്നും രക്ഷനേടാനായി നമ്മൾ ഈശ്വരനെ കുടയായി കരുതുന്നു.

പ്രയോജനപ്പെടുത്താത്ത വസ്തുവിനാണ് സൗന്ദര്യമെന്ന് ഔഗൂസ്തോ വിചാരിച്ചെങ്കിലും അതിസുന്ദരിയായ ഏയുഹാന്യോയെ (Eugenio) കണ്ടപ്പോൾ അവളെ സ്വന്തമാക്കണമെന്ന് അയാൾക്ക് അതിയായ ആഗ്രഹം. സംഗീതം പഠിപ്പിച്ച് ജീവിതം മുന്നോട്ടു കൊണ്ടുപോകുന്ന അവൾ അനാഥയാണ്. അമ്മാവൻ, അമ്മായി ഇവരുടെകൂടെയാണ് അവളുടെ താമസം. ക്ഷുദ്രമാർഗ്ഗങ്ങൾ ഉപയോഗിച്ച് അയാൾ അവളുടെ വീട്ടിലെത്തി വിവാഹാഭ്യർത്ഥന നടത്തി. വേറൊരു യുവാവിനെ സ്നേഹിക്കുന്ന അവൾ ഔഗൂസ്തോയുടെ അപേക്ഷ നിരാകരിക്കുകയാണ് ചെയ്തത്. ഏയുഹാന്യോ സ്വന്തം വീട് പണയംവച്ചിരിക്കുകയായിരുന്നു. അതറിഞ്ഞ അയാൾ അവളുടെ സമ്മതം വാങ്ങാതെ ആ കടം തീർത്ത് അവൾക്ക് വീട്ടിന്റെ ഉടമസ്ഥാവകാശം നല്കി. അവൾ അതിൽ പ്രതിഷേധിച്ചു. വിവാഹത്തിനു സമ്മതം നല്കിയതുമില്ല. ഒരു സന്ദർഭത്തിൽ മാനസാന്തരത്തിനു വിധേയയായി അവൾ ഔഗൂസ്തോയെ പരിണയിക്കാൻ സന്നദ്ധയാണെന്ന് അറിയിച്ചെങ്കിലും പിന്നീട് ആ പ്രതിജ്ഞ ലംഘിച്ചു. അയാൾ. തന്നെ സൃഷ്ടിച്ച ഊനാമൂനോയെക്കണ്ടു സംസാരിച്ചതിനുശേഷം മരിക്കുന്നു. ആ മരണം അയാളുടെ സ്നേഹഭാജനമായ ശ്വാനനെ മാത്രമേ വേദനിപ്പിച്ചുള്ളു. യജമാനന്റെ മരണം അവന്റെ ശ്വാനസംബന്ധകമായ ആത്മാവിനെയും ചൈതന്യത്തെയും മാത്രമേ ബാധിച്ചുള്ളു. ഔഗൂസ്തോ ഈശ്വരനാണെന്നായിരുന്നു ശ്വാനന്റെ വിചാരം. അതുകൊണ്ട് മരണത്തിന് അയാൾ അതീതനാണെന്നും ആ മൃഗം കരുതിയിരുന്നു. പക്ഷേ യജമാനന്റെ വിയോഗം അതിന്റെ വിശ്വാസങ്ങളെ തകർത്തു: ജീവിതത്തിലും ലോകത്തിലുമുണ്ടായിരുന്ന അവന്റെ വിശ്വാസങ്ങളാണ് തകർന്നുപോയത്. എന്തെന്നില്ലാത്ത വിഷാദം ആ ശ്വാനനെ ഗ്രസിച്ചു.

ജർമ്മൻ തത്ത്വചിന്തകൻഹുസറലിൽ (Husserl) തുടങ്ങുന്ന ക്രിസ്ത്യൻ എക്സിസ്റ്റെൻഷ്യലിസത്തിന്റെ വക്താവാണ് ഊനാമൂനോ. അദ്ദേഹത്തിന്റെ ഈ വിശ്വാസത്തിന്റെ ബീജങ്ങൾ ഉൾക്കൊള്ളുന്ന The Tragic Sense of Life എന്ന ഗ്രന്ഥം ഈ ലേഖകൻ വായിച്ചിട്ടുണ്ട്. മാംസവും അസ്ഥിയുമാർന്ന ശരീരം നശിക്കാതിരിക്കണമെന്നാണ് മനുഷ്യന്റെ ആഗ്രഹം. പക്ഷേ യുക്തി അവനോടു പറയുന്നു ആ ശാശ്വതാവസ്ഥ നടക്കില്ലെന്ന്. ഇവ രണ്ടും പോരാട്ടം നടത്തുന്നു. അതിന്റെ ഫലമായി മനുഷ്യന് ജീവിതത്തെക്കുറിച്ചുള്ള ദുരന്തബോധം ഉണ്ടാകുന്നു. 'The Tragic Sense of Life'-ലെ ഈ 'അസ്ഥി-മാംസ' സങ്കല്പം ഈ നോവലിലും ഉണ്ട്. Not the other one, the one of flesh and blood, not the one I pass by the door of my house, the chance apparition, not the concierge's Eugenia.

എക്സിസ്റ്റെൻഷ്യൻ തത്ത്വചിന്താഗതിക്കു യോജിച്ച മട്ടിൽ എല്ലാം യാദൃച്ഛികതയാണെന്നും അദ്ദേഹം കരുതുന്നു. Chance! chance is the *inner rhythm* of the world. Chance is the soul of poetry. Ah; my chanceful Eugenia! എന്ന് ഔഗൂസ്തോ യാദൃച്ഛികതയെ വാഴ്ത്തുന്നു. കൊളമ്പസുമായുള്ള കൂട്ടിമുട്ടലിൽനിന്നാണ് അമേരിക്ക രൂപംകൊണ്ടത്. ഔഗൂസ്തോയെ കാണാൻ കാമുകി രൂപമാർജ്ജിച്ചു. എല്ലാം യാദൃച്ഛികതകൾ. പര്യവസാനത്തിൽ മരണവും. അർത്ഥരഹിതമായ ജീവിതം. അർത്ഥരഹിതമായ മരണം. ശൂന്യത. ഈ നോവലിൽ ആവിഷ്കരിച്ച ശൂന്യത കണ്ട് നമ്മൾ ഞെട്ടുന്നു. ഔഗൂസ്തോ തണുത്ത്, വിളറിവെളുത്തു കിടക്കുന്നു. ആ നിശ്ചലശരീരത്തിന് അതിനോടോ ശ്വാനനോടോ സംസാരിക്കാനാവില്ല. അയാൾക്ക് ആ മൃഗത്തോട് ഒന്നും പറയാനില്ല. സംസാരിക്കാനാവാത്ത ശ്വാനന് അതിന്റെ നിശ്ശബ്ദതകൊണ്ട് അയാളോടും ഒന്നും പറയാനാവില്ല. വായനക്കാരെ പ്രകമ്പനംകൊള്ളിക്കുന്ന നോവലാണിത്. ലോകസാഹിത്യത്തിലെ മാസ്റ്റർപീസുകളിൽ ഒന്നാണിത്. ബർനാർഡ്ഷായും സാർത്രും കമ്യൂവും ഊനാമൂനോയുടെ അടുത്തു വെറും ക്ഷുദ്രജീവികളായി മാറുന്നു.

"നരജീവിതമായ വേദന"യെ ഈ നോവലിസ്റ്റിനെപ്പോലെ മറ്റാരെങ്കിലും വർണ്ണിച്ചിട്ടുണ്ടോ എന്നതിൽ എനിക്കു സംശയം. നമ്മളറിയുന്നില്ല ജീവിതത്തിന്റെ വൈരസ്യം. അബോധാത്മകമായ വൈരസ്യമുണ്ട്. ജീവിതത്തിന്റെ അടിത്തട്ടുതന്നെ വൈരസ്യത്തിന്റേതാണ്. ഈ വിരസതയിൽ നിന്നാണ് വിനോദങ്ങളും നോവലുകളും രൂപംകൊണ്ടത്.

ബോർഹേസിനുപോലും ഊനാമൂനോയോടു കടപ്പാടുണ്ട്. ഹാംലിറ്റ് നാടകത്തിൽ ഒരന്തർനാടകം. ആ അന്തർനാടകം കാണുന്ന കഥാപാത്രങ്ങളുടെ കാഴ്ചസ്വപ്നമല്ലേ? കഥാപാത്രങ്ങളുടെ നാടകാഭിനയം പ്രേക്ഷകരുടെ സ്വപ്നമല്ലേ? പ്രേക്ഷകർതന്നെ വേറെ ആരുടെയോ സ്വപ്നമായിക്കൂടേ? ബോർഹേസിന്റെ ഈ സങ്കല്പം ഊനാമൂനോയുടേതാണ്. Do I dream or am I alive എന്ന് ഔഗൂസ്തോ ചോദിക്കുന്നതു ശ്രദ്ധിക്കുക. വിരസതയിൽ നിന്നു പിഴിഞ്ഞെടുക്കുന്നതാണു പ്രേമമെന്നുവരെ ഊനാമൂനോ പറയുന്നുണ്ട്.

എക്സിസ്റ്റെൻഷ്യലിസത്തിൽ വിശ്വസിക്കാത്തവർക്കും ഊനാമൂനോയുടെ ശൂന്യതാവാദത്തെ അംഗീകരിക്കാത്തവർക്കും ഈ നോവലിന്റെ മഹനീയതയെയും സൗന്ദര്യത്തെയും നിഷേധിക്കാനാവില്ല. നോവലിന്റെ ആശയസാമ്രാജ്യം കണ്ട് ആഹ്ലാദിക്കാതെതന്നെ അതിന്റെ രാമണീയകവും മഹത്ത്വവും സഹൃദയനു കാണാൻ കഴിയും.

"എനിക്കു മരിക്കാൻ വയ്യ" എന്നാണ് കഥാപാത്രമായ ഔഗൂസ്തോ നോവലിസ്റ്റായ ഊനാമൂനോയോടു പറയുന്നത്. അതേസമയം അയാൾ മരിക്കുകയും ചെയ്തു. ജീവിത

ഊനാമൂനോ ഇതിവൃത്തം നോവലിലുണ്ടായിരിക്കണമെന്ന വിശ്വാസക്കാരനല്ല. ഭൂവിഭാഗങ്ങളുടെ വർണ്ണനകളും ഇല്ല അദ്ദേഹത്തിന്റെ നോവലുകളിൽ. കഥാപാത്രങ്ങളിലൂടെ അദ്ദേഹം സംസാരിക്കുന്നു. അതുകൊണ്ട് മോണലോഗിസ്റ്റ്-ഏകാന്ത വക്താവ്- എന്ന പേരിലാണ് അദ്ദേഹം അറിയപ്പെടുന്നത്. രണ്ടു കഥാപാത്രങ്ങൾ സംഭാഷണം ചെയ്യുമ്പോഴും നമ്മൾ നോവലിസ്റ്റിന്റെ ശബ്ദമാണ് കേൾക്കുക.



ബോർഹേസ്

ബോർഹേസിനുപോലും ഊനാമൂനോയോടു കടപ്പാടുണ്ട്. ഹാംലിറ്റ് നാടകത്തിൽ ഒരന്തർ നാടകം. ആ അന്തർ നാടകം കാണുന്ന കഥാപാത്രങ്ങളുടെ കാഴ്ചസ്വപ്നമല്ലേ? കഥാപാത്രങ്ങളുടെ നാടകാഭിനയം പ്രേക്ഷകരുടെ സ്വപ്നമല്ലേ? പ്രേക്ഷകർ തന്നെ വേറെ ആരുടെയോ സ്വപ്നമായിക്കൂടേ? ബോർഹേസിന്റെ ഈ സങ്കല്പം ഊനാമൂനോയുടേതാണ്.

ത്തിന്റെ ദുരന്തബോധം ഔഗുസ്തോക്കുണ്ടായി. നമുക്കും.

## ചോദ്യം, ഉത്തരം

"വിവാഹമോചനം അടുത്തകാലത്തു നേടിയ സ്ത്രീയാണു ഞാൻ. എന്റെ മനസ്സിന്റെ സ്ഥിതി താങ്കൾക്കു പറയാമോ?"

"ഹിറ്റ്ലറെക്കാൾ വലിയ ഒരു കൊലപാതകി ഒഴിഞ്ഞു. ഇദി അമീനെക്കാൾ വലിയ ഒരു മർദ്ദകൻ ഒഴിഞ്ഞു. സരോവിവായെക്കൊന്ന നൈജീരിയൻ ഭരണാധികാരിയെക്കാൾ ക്രൂരനായ ഒരുത്തൻ ഒഴിഞ്ഞു എന്നൊക്കെയാവും ഭവതി വിചാരിക്കുന്നത്."

"ഈ മഴക്കാലത്തെ വലിയ അസൗകര്യമെന്ത്?"

"നനഞ്ഞു കുതിർന്ന ചെരിപ്പിട്ടു നടക്കുക എന്നത്."

"എന്തെല്ലാം വിശേഷം?"

"നിങ്ങൾ അത് എന്നോടല്ല ചോദിക്കേണ്ടത്. കാമുകിയുണ്ടെങ്കിൽ അവളോടു ചോദിക്കൂ."

"ഓഫീസ് ശിപായിയുടെ മകൻ ഐ.എ.എസ് ഉദ്യോഗസ്ഥനായാൽ?"

"ഉദ്യോഗസ്ഥനായാൽ ഭരിക്കും. ആശാരിയുടെ മകനു യേശുക്രിസ്തുവാകാമെങ്കിൽ ശിപായിയുടെ മകന് ഐ.എ.എസ് ഉദ്യോഗസ്ഥനായിക്കൂടേ?"

"നിങ്ങൾ കള്ളം പറയുമോ?"

"കള്ളം പറയാത്തവരായി ഈ ലോകത്ത് ആരുമില്ല. എനിക്കെന്തെങ്കിലും നേടേണ്ടതായി ഉണ്ടെങ്കിൽ എനിക്കു കള്ളം പറഞ്ഞേ തീരൂ."

"നിങ്ങൾ കേരളത്തിലെ എല്ലാ എഴുത്തുകാരെയും കുറ്റം പറയുന്നു. നിങ്ങൾക്ക് ഉറൂബിനെപ്പോലെ, തകഴിയെപ്പോലെ ഒരു ചെറുകഥയെഴുതാൻ പറ്റുമോ?"

"എന്തൊരു വിവരംകെട്ട ചോദ്യം! ഇന്ദിരാഗാന്ധി ഇന്ത്യ ഭരിച്ചു. അവരോടു പി.ടി. ഉഷയെപ്പോലെ ഓടാൻ പറഞ്ഞാൽ അവർക്ക് ഓടാൻ സാധിക്കുമോ?"

"പ്രായം കൂടുന്തോറും?"

"വൾഗാറിറ്റി കൂടും."

"നിരൂപണത്തിൽ അത്യുക്തിയുള്ള നിരൂപകനാര്? അതില്ലാത്തത് ആർക്ക്?"

"എൻ. കൃഷ്ണപിള്ളയുടെ എല്ലാ നിരൂപണങ്ങളിലും അത്യുക്തികളേ ഉള്ളൂ. അത്യുക്തിയില്ലാത്ത നിരൂപണങ്ങൾ എം.ആർ. നായരുടേത്."



പി.കേശവദേവ്

"ഈ മഴക്കാലത്തെ വലിയ അസൗകര്യമെന്ത്?" "നനഞ്ഞു കുതിർന്ന ചെരിപ്പിട്ടു നടക്കുക എന്നത്."

## അവകാശസ്ഥാപനം

'കലാകൗമുദി ആഴ്ചയിൽ രണ്ടുതവണ പ്രസിദ്ധപ്പെടുത്തുമോ എനിക്കു സാഹിത്യവാരഫലം രണ്ടുതവണ വായിക്കാനായി' എന്ന് ഒരാൾ എന്നോടു ചോദിച്ചത് വിവേകശൂന്യമായി ഞാൻ ഈ കോളത്തിൽ എഴുതി. അതിനെപ്പറ്റി അഭിപ്രായം പറഞ്ഞ പ്രൊഫെസർ തുറവൂർ വിശ്വംഭരൻ ഒരുചോദ്യം എന്റെനേർക്കെറിഞ്ഞു. സാഹിത്യവാരഫലം മാത്രമായി കലാകൗമുദി പ്രസിദ്ധപ്പെടുത്തിയാൽ അത് എത്രപേർ വായിക്കുമെന്നാണ് അദ്ദേഹത്തിന്റെ ചോദ്യം. അത് എന്റെ കണ്ണുതുറപ്പിച്ചു. ഒരു ദുർബലനിമിഷത്തിൽ ഒട്ടും വിവേകമില്ലാതെ ഞാൻ എഴുതിയതാണത്. ഇത് എന്നെ ഒരു പാഠം പഠിപ്പിച്ചു. ഒന്നിലും അവകാശസ്ഥാപനം അരുത്. (അവകാശമെന്നത് മലയാളത്തിൽ പ്രയോഗിക്കുന്ന അർത്ഥത്തിൽ) ഒരാൾ കടംകൊണ്ടു കഷ്ടപ്പെടുന്നുവെന്നിരിക്കട്ടെ. നിങ്ങൾക്ക് അയാളെ സഹായിക്കണമെന്നുണ്ടെങ്കിൽ കൊടുക്കാവുന്നിടത്തോളം രൂപ കൊടുത്തേക്കൂ. പിന്നീടു കാണുന്നവരോടൊക്കെ ഞാൻ അയാൾക്ക് ഇരുപതിനായിരം രൂപ കൊടുത്തു എന്നു പറയരുത്. ക്രിസ്തുവും ബുദ്ധനും ഗാന്ധിജിയും വിചാരിച്ചിട്ടു നന്നാകാത്ത ഈ ലോകത്തെ നന്നാക്കാനാണ് നിങ്ങളുടെ ഉദ്ദേശ്യമെങ്കിൽ അതിനുവേണ്ടി ശ്രമിച്ചുകൊള്ളൂ. പക്ഷേ ഞാൻ ഇന്ന പ്രവൃത്തികൾ ചെയ്തു ലോകം നന്നാക്കാൻ പോകുകയാണെന്നു പറയരുത്. മന്ത്രിമാർക്കും ഇതു സ്വീകാര്യമാണ്. 'കൈക്കൂലി അവസാനിപ്പിക്കും ഞാൻ' എന്ന് ഉദ്ഘോഷിക്കാതെ അതിനുവേണ്ടി ശ്രമിക്കൂ. വിജയം വരിച്ചാൽ ജനത അതു കണ്ടറിയും. ഞാൻ പരോക്ഷമായി എന്റെ കോളത്തിന്റെ മേന്മയെക്കുറിച്ചു പറയാൻ പാടില്ലായിരുന്നു. അതു ബുദ്ധിപൂർവ്വം ചൂണ്ടിക്കാണിച്ച തുറവൂർ വിശ്വംഭരനു നന്ദി. (അദ്ദേഹത്തിന്റെ ലേഖനം ജന്മഭൂമി ദിനപത്രത്തിൽ.)

നമ്മുടെ കഥാകാരന്മാർക്കും സ്വീകരിക്കാവുന്ന തത്ത്വമാണിത്. കല കലയാവുന്നത് അതു കലയാണെന്ന് അറിയാതിരിക്കുമ്പോഴാണെന്ന് ആരോ പറഞ്ഞിട്ടുണ്ടല്ലോ. മലബാർ സുകുമാരന്റെ 'ജഡ്ജിയുടെ കോട്ട്' എന്ന കഥയോ പി. കേശവദേവിന്റെ 'വില്പനക്കാരൻ' എന്ന കഥയോ വായിക്കുമ്പോൾ ഞങ്ങൾ കഥയെഴുതുകയാണെന്ന അവകാശസ്ഥാപനം രണ്ടുപേരും നിർവഹിക്കുന്നില്ല. അതുകൊണ്ടു കഥാകാരന്മാരെ നമ്മൾ കാണുന്നില്ല. കഥകളിലെ സംഭവപ്രവാഹങ്ങളിലൂടെ ഒഴുകുന്നതേയുള്ളൂ. അതല്ല ശ്രീ. എം.ആർ. മനോഹരവർമ്മയുടെ 'പല്ല്' എന്ന കഥയുടെ സ്ഥിതി. ഒരുത്തൻ കേടുവന്ന പല്ലു ഡോക്ടറെക്കൊണ്ട് അടപ്പിക്കുന്നു. ആ പല്ലു വളർന്നു വലുതാകുന്നു. അയാൾ അതുകൊണ്ടു കമ്പൗണ്ടറുടെ വിരലുകൾ കടിച്ചുമുറിക്കുന്നു. അയാളുടെ എല്ലാപ്പല്ലുകളും വളർന്നു വളർന്നു വരുന്നു. ഒരാശയം കണ്ടുപിടിച്ചുകഴിഞ്ഞാൽ ദൈനംദിനജീവിതത്തിലെ ഒരു സംഭവത്തെ സ്വീകരിച്ച് രണ്ടും ജുഗുപ്സാവഹമായി കൂട്ടിയിണക്കുക. എന്നിട്ട് കഥയാണെന്നു പരോക്ഷപ്രഖ്യാപനം നടത്തുക. ഇതാണ് മനോഹരവർമ്മയുടെ എപ്പോഴുമുള്ള രീതി. മനോഹരവർമ്മ എന്ന നല്ല മനുഷ്യനോട് എനിക്ക് ഇതു പറയാൻ മടി. എങ്കിലും പറയാതിരിക്കുന്നതെങ്ങനെ? (രചന മാതൃഭൂമി ആഴ്ചപ്പതിപ്പിൽ)





## നിരീക്ഷണങ്ങൾ

ശ്രീ. എൻ.പി. മുഹമ്മദ് മാതൃഭൂമി ആഴ്ചപ്പതിപ്പിലും ശ്രീ. ബാബു ഭരദ്വാജ് ദേശാഭിമാനി ദിനപത്രത്തിന്റെ വാരാന്ത്യപ്പതിപ്പിലും ശ്രീ. പി.ജി. സോമനാഥൻനായർ കുങ്കുമം വാരികയിലും എല്ലാവരും വായിച്ചിട്ടുള്ള അനുപഴഞ്ചൻ പുസ്തകങ്ങളെക്കുറിച്ചാണ് എഴുതുന്നത്. സാഹിത്യവാരഫലക്കാരൻ പഴയ പുസ്തകങ്ങളെക്കുറിച്ച് എഴുതുന്നുണ്ടാവും. പക്ഷേ അവ അധികമാരും വായിച്ചിട്ടില്ലാത്ത പുസ്തകങ്ങളാണ്. 1995-ലോ 1996-ലോ പ്രകാശിപ്പിക്കപ്പെട്ട ഗ്രന്ഥങ്ങളുടെ നിരൂപണങ്ങളാണ് ഏറിയകൂറും സാഹിത്യവാരഫലത്തിൽ വരുന്നത്. മുകളിൽ ഊനാമൂനോയുടെ ഒരു നോവ്ലെറ്റിനെക്കുറിച്ച് എഴുതിയിട്ടുണ്ട്. ഊനാമൂനോയെക്കുറിച്ചു ദാർശനികഗ്രന്ഥങ്ങൾ വായിക്കുന്നവർക്കേ അറിവുള്ളൂ. അദ്ദേഹത്തിന്റെ നോവ്ലെറ്റിനെക്കുറിച്ച് എനിക്കും അറിവില്ലായിരുന്നു. ഏറെ സാഹിത്യഗ്രന്ഥങ്ങൾ വായിച്ച, വായിച്ചുകൊണ്ടിരിക്കുന്ന ശ്രീ. വൈക്കം മുരളിയാണ് ഇപ്പുസ്തകം എനിക്കു വായിക്കാൻ തന്നത്. ഇല്ലെങ്കിൽ ഊനാമൂനോ നോവ്ലെറ്റ് എഴുതിയെന്ന സത്യം ഞാൻ അറിയുകയില്ലായിരുന്നു.

2. ലിയോനാർദോ ദാവിഞ്ചി പറഞ്ഞിട്ടുണ്ട് ചെറിയ വീട്ടിൽ ചെറിയ മുറിയിൽ കഴിഞ്ഞുകൂടുന്നവർക്കേ മാനസികമായ സുശിക്ഷിതത്വമുണ്ടാകൂ എന്ന്. ശ്രീനാരായണനും കുമാരനാശാനും സംസ്കാരത്തെ വികസിപ്പിച്ചത് എന്തുകൊണ്ടാണെന്ന് ഇപ്പോൾ മനസ്സിലായില്ലേ? കൊട്ടാരംപോലെയുള്ള ഭവനങ്ങളിൽ വലിയ മുറികളിൽ ഇരുന്നുകൊണ്ടു കവിതയും കഥയും നോവലുമെഴുതുന്നവർ ജനതയുടെ സംസ്കാരത്തെ സങ്കുചിതമാക്കുന്നതിന്റെ കാരണവും സ്പഷ്ടമായില്ലേ?

3. വർഷംതോറും വീട്ടുചുവരുകളിൽ വെള്ളയടിക്കുന്നതും വാതിലുകളിൽ വാർണീഷ് തേക്കുന്നതുമൊക്കെ ഒരു പുതിയ വീടുവയ്ക്കുന്നതിനെക്കാൾ ചെലവുകൂടിയ ഏർപ്പാടാണിപ്പോൾ. എന്റെ വീട്ടിന്റെ ചുവരുകൾ വെള്ളയടിച്ചപ്പോൾ ചെലവു കുറയ്ക്കാൻവേണ്ടി പുസ്തകം വച്ചിരിക്കുന്ന അലമാരികളുടെ കതകുകളിൽ വാർണീഷടിക്കണ്ട എന്നു ഞാൻ പറഞ്ഞു. ജോലിക്കാരെ കൂലി കൊടുത്തു പറഞ്ഞയച്ചതിനുശേഷം ഞാൻ വീടൊന്നു നോക്കിയപ്പോൾ മുൻപുണ്ടായിരുന്ന വൈരൂപ്യം ഇരട്ടിച്ചതായി തോന്നി. വെളുത്ത ചുവരുകളും കറുത്ത അലമാരിപ്പലകകളും വാതിൽപ്പലകകളും തമ്മിലുള്ള കോൺട്രാസ്റ്റാണ്-അന്തരമാണ്- ഈ വൈരൂപ്യപ്രതീതി ജനിപ്പിച്ചത്. ബ്യൂട്ടിപാർലറുകളിൽ കയറി 'ഫേഷ്യൽ' എന്ന ഓമനപ്പേരിലുള്ള കുമ്മായമടിക്കൽ എന്ന പ്രക്രിയ നടത്തി 'വെളുവെളാ' എന്നുള്ള മുഖങ്ങളുമായി പുറത്തേക്കു പോരുന്ന സ്ത്രീകളെ കാണുമ്പോഴൊക്കെ എന്റെ വീട്ടിന്റെ 'ആന്റിഎസ്തെറ്റിക് മെയ്ന്റനൻസ്' ഞാൻ ഓർമ്മിക്കും. ധവളാഭമായ ഭിത്തികൾ, അഴുക്കുപുരണ്ട പലകകൾ. സ്ത്രീകൾക്കു വൈറ്റ് വാഷ് നടത്തിയ മുഖങ്ങൾ. മറ്റു ഭാഗങ്ങൾക്കു മെയ്ന്റനൻസ് ഇല്ലാത്തതുകൊണ്ട് ദ്രഷ്ടാക്കൾക്കു വൈരൂപ്യപ്രതീതി.



ഷെയ്ക്സ്പിയർ

നമ്മുടെ നദികൾ ഭാരതീയ സംസ്കാരത്തെ രൂപപ്പെടുത്തി എന്നതിൽ ഒരു സംശയവുമില്ല. പക്ഷേ ഗംഗയെന്നു കേൾക്കുമ്പോൾ ചിലർക്കുണ്ടാകുന്ന രോമാഞ്ചത്തിന്റെ അർത്ഥമെന്തെന്ന് എനിക്കു ഗ്രഹിക്കാനാവുന്നില്ല.

## ഗംഗയും കൊച്ചാറും

പ്രകൃതിയിലെ വസ്തുക്കളും സംഭവങ്ങളും മനുഷ്യന്റെ വിഷാദത്തെയും ആഹ്ലാദത്തെയും പ്രതിഫലിപ്പിക്കുന്നുവെന്നു കരുതുന്നത് വെറും വ്യാമോഹമാണ്. റസ്കിൻ അതിനെ pathetic fallacy എന്നു വിളിച്ചു. കലപ്പകൊണ്ടു ഭൂമി ഉഴുതുമറിക്കുമ്പോൾ ഒരു ഡെയ്സിപ്പുഷ്പം ചതഞ്ഞരഞ്ഞു പോയപ്പോൾ കവി കണ്ണീർപൊഴിച്ചതും ഈ pathetic fallacy-യുടെ വേറൊരു സ്ഥിതിവിശേഷമാണ്. വേഡ്സ്വർത്തിന്റെ 'ലേയോഡേമിയ' എന്ന കാവ്യം 1942-ലാണ് ഞാൻ വായിച്ചത്. വിശദാംശങ്ങൾ ഓർമ്മയിൽനിന്ന് ഓടിപ്പോയിരിക്കുന്നു. ലേയോഡേമിയയുടെ ഭർത്താവായ പ്രോറ്റസലേസ് മരിച്ചുവീണിടം കാണുന്ന ചില പൊക്കംകൂടിയ വൃക്ഷങ്ങളുടെ അഗ്രഭാഗങ്ങൾ വാടിപ്പോയിരുന്നു എന്നു കവി പറയുന്നുണ്ട്. ഇതും pathetic fallacy ആണ്.

നമ്മുടെ നദികൾ ഭാരതീയ സംസ്കാരത്തെ രൂപപ്പെടുത്തി എന്നതിൽ ഒരു സംശയവുമില്ല. പക്ഷേ ഗംഗയെന്നു കേൾക്കുമ്പോൾ ചിലർക്കുണ്ടാകുന്ന രോമാഞ്ചത്തിന്റെ അർത്ഥമെന്തെന്ന് എനിക്കു ഗ്രഹിക്കാനാവുന്നില്ല. ചില നദികളിലെ ജലത്തിൽ സൾഫർ, ബിറ്റുമൻ ഇവയുടെ അംശങ്ങളുള്ളതുകൊണ്ട് രോഗങ്ങൾ ഭേദമാക്കാൻ അവ പ്രയോജനപ്പെട്ടേക്കും. അതിൽക്കവിഞ്ഞ് ഒരു പ്രാധാന്യവും നദീജലത്തിനില്ല. ഔഷധാംശങ്ങളുള്ള ഗംഗയിലൂടെ ശവശരീരങ്ങൾ തൊട്ടു പുരീഷംവരെ ഒഴുകുന്നുണ്ട്. ആ ഗംഗയെ ഇത്രയേറെ വാഴ്ത്തുന്നതിൽ അനൗചിത്യം മാത്രമേയുള്ളൂ. നിള എന്ന പേരുള്ള നദിയെക്കാൾ വീതികൂടിയത് കാവേരി. കാവേരിയെക്കാൾ വീതിയുണ്ട് ഗംഗയ്ക്ക്. അത്രമാത്രം. അതുകൊണ്ട് ഗംഗയാണ്, നിളയാണ്, കാവേരിയാണ്, പെരിയാറാണ്, പമ്പയാണ് എന്റെ സംസ്കാരത്തിനൊക്കെ കാരണം എന്നു പറയുന്നത് pathetic fallacy ആണ്. എന്റെ വീട്ടിനടുത്തുകൂടെ പത്തടി വീതിയിൽ കൊച്ചാർ ഒഴുകുന്നുണ്ട്. വീതി വളരെക്കുറഞ്ഞ ഈ കൊച്ചാറിനും ഗംഗയ്ക്കുമുള്ള വ്യത്യാസം വടക്കേയിന്ത്യയിലെ ആ മഹാനദിക്ക് വീതിയും നീളവും കൂടുതലുണ്ട് എന്നതു മാത്രമാണ്. കൊച്ചാറിന്റെ അരികിൽ താമസിക്കുന്നതുകൊണ്ടാണ് ഞാൻ 2- കൊല്ലമായി ഈ കോളമെഴുതുന്നതെന്നു പറയാമോ?

## ഇന്ദ്രധനുസ്സ്

(50-ാം പേജിൽ നിന്നും തുടർച്ച)

ഇനിയുമുള്ള 4 മാസം എങ്ങനെയാണ് ചെലവഴിക്കുന്നത് എന്നതിനെപ്പറ്റി ഒരേകദേശ പദ്ധതി എഴുതിക്കിട്ടണം എന്നും തെര്യപ്പെടുത്തി. ഏതെങ്കിലും ഒരു യൂണിവേഴ്സിറ്റിയിൽ കുറച്ചുസമയം ചെലവഴിക്കാനുള്ള ആഗ്രഹവും ഉണർത്തിച്ചു. വളരെ ഫലപ്രദമായിരുന്നി കൂടിക്കാഴ്ച. പിറ്റേദിവസംതന്നെ അടുത്ത 4 മാസങ്ങളിലേക്കുള്ള കാര്യപരിപാടിയുടെ ചുരുക്കം എഴുതിക്കിട്ടി. സ്കോട്ട്ലന്റിൽ സ്ട്രാത്ക്ലൈഡ് യൂണിവേഴ്സിറ്റിയിൽ ഒരാഴ്ച. അപ്പോൾ മുന്നാംലോകത്തിന്റെ ഉയർച്ചയിൽ ശാസ്ത്രത്തിന്റെ പങ്ക് എന്ന വിഷയത്തെ പുരസ്കരിച്ച് ഒരു അന്താരാഷ്ട്ര സിംപോസിയത്തിൽ പങ്കെടുക്കാനുള്ള അവസരം. റെസിംഗ് യൂണിവേഴ്സിറ്റിയുടെ ആഹാര ... വിഭാഗത്തിൽ ... ആഴ്ച ... ഗിൽഫോർഡിലുള്ള ... യൂണിവേഴ്സിറ്റിയുടെ ആഹാര പരിരക്ഷ വിഭാഗവുമായി ചേർന്നുള്ള ഗവേഷണ പഠനങ്ങൾ ഇവയൊക്കെ ആയിരുന്നു കാര്യപരിപാടിയിലെ മുഖ്യ ഇനങ്ങൾ.

തുടരും




**ഏ**ഷ്യയിലെ ഏക കവയിത്രിയാണു ഞാൻ. വിദേശരാജ്യങ്ങളിലാണ് എന്റെ കൃതികൾ കൂടുതൽ വായിക്കപ്പെടുകയും ആസ്വദിക്കപ്പെടുകയും ചെയ്തിട്ടുള്ളത്. അവിടെയുള്ള യൂണിവേഴ്സിറ്റികളിൽ എന്നെ ക്ഷണിച്ചു സംസാരിപ്പിക്കുന്നു. എന്നാൽ നമ്മുടെ നാട്ടിൽ എന്റെ കൃതികൾ അർഹിക്കുന്ന തരത്തിൽ ആസ്വദിക്കപ്പെടുന്നതായി കരുതുന്നില്ല.

മാധവിക്കുട്ടി

*അതു കവിതയ്ക്കു വൃത്തമില്ലാത്തതുകൊണ്ടാണ്.*

* * * * * * *

**ഒ.**എൻ.വി നല്ല കവിയാ. പക്ഷേ കുറച്ചു കടുപ്പാ. ഓന് സംസ്കൃതാ അധികോം. എം.ടിയുടെ 'നാലുകെട്ട്' തരക്കേടില്ല. പക്ഷേ, ഓന്റെ 'രണ്ടാമൂഴ'ത്തെ ഞാൻ ക്രിട്ടിസൈസ് ചെയ്തിട്ടുണ്ട്.

മുഖ്യമന്ത്രി ഇ.കെ. നായനാർ

*നായനാർ രാഷ്ട്രീയത്തിലേക്കു വന്നില്ലായിരുന്നെങ്കിൽ കുട്ടിക്കൃഷ്ണമാരാരെക്കാൾ വലിയൊരു നിരൂപകനെ മലയാളത്തിനു ലഭിക്കുമായിരുന്നു.*

* * * * * * *

**പാ**ർട്ടി പ്രസിഡന്റാവാൻ നേതാക്കളുടെ കുറവ് കോൺഗ്രസ്സിൽ ഇല്ല. പാർലമെന്ററി പാർട്ടി ലീഡർ തെക്കേ ഇന്ത്യയിൽനിന്നുള്ള ആളായതു കാരണം പാർട്ടി പ്രസിഡന്റ് ഉത്തരേന്ത്യയിൽനിന്നുള്ള ആളായിരിക്കണമെന്നാണ് എന്റെ അഭിപ്രായം.

കെ. കരുണാകരൻ

*ആന്റണി കുറച്ചു ഹിന്ദി പഠിച്ചാൽ പോരേ?*

* * * * * * *

**റ**ഷ്യയിൽ കമ്മ്യൂണിസ്റ്റ് പാർട്ടിക്കു ദാരിദ്ര്യം.

വാർത്ത

*ഈ അവസരത്തിൽ കേരളത്തിലെ കമ്മ്യൂണിസ്റ്റുകാർ എങ്ങനെയെങ്കിലും റഷ്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിയെ സഹായിക്കേണ്ടതാണ്. എന്തെല്ലാം സഹായങ്ങൾ പണ്ടു ചെയ്തതാണ് റഷ്യൻ കമ്മ്യൂണിസ്റ്റ് പാർട്ടി.*

* * * * * * *

**ക്രി**യാത്മക പ്രതിപക്ഷമായിരിക്കുമെന്ന പ്രഖ്യാപനത്തിനു വിരുദ്ധമായാണ് യു.ഡി.എഫ് പ്രവർത്തിക്കുന്നത്.

ചടയൻ ഗോവിന്ദൻ

*അവരെ ക്രിയാത്മക പ്രതിപക്ഷമാക്കി ഇരുത്താൻ അഞ്ചുകോടിരൂപയെങ്കിലും ചെലവിടേണ്ടിവരും.*

* * * * * * *

**സ**ഹകരണരംഗത്ത് പകപോക്കലിന് ഉദ്ദേശ്യമില്ല.

മന്ത്രി പിണറായി വിജയൻ

*എം.വി. രാഘവനും ഇങ്ങനെതന്നെയാണ് പറഞ്ഞത്.*

* * * * * * *

**മു**ൻ തമിഴ്നാട് മുഖ്യമന്ത്രി ജയലളിതയുമായി എനിക്കു ബിസിനസ്സ് ബന്ധമുണ്ടെന്ന റിപ്പോർട്ടുകൾ തെറ്റാണ്.

പ്രഭാകര റാവു

*അച്ഛന് എന്തോ ചില ബിസിനസ്സ് ബന്ധങ്ങളുണ്ടെന്നാണ്.....*

* * * * * * *

**റെ**യ്ച്ചൂരിൽ ഒരു വൻ ആശുപത്രി സ്ഥാപിക്കുന്നതാണ്. 120 കോടി രൂപ ചെലവിൽ ഇന്ത്യ പോപ്പുലേഷൻ പ്രോജക്ടും കർണ്ണാടകയിൽ നടപ്പാക്കുന്നതാണ്.

പ്രധാനമന്ത്രി ദേവഗൗഡ

*ദേവഗൗഡ കർണ്ണാടക പ്രധാനമന്ത്രിതന്നെ.*

* * * * * * *

**സ**ർവ്വകലാശാലയുടെ പ്രധാന ജോലി പരീക്ഷ നടത്തിപ്പു മാത്രമായി മാറിയിട്ടുണ്ട്.

വിദ്യാഭ്യാസമന്ത്രി
പി.ജെ. ജോസഫ്

*ജോസഫ് വിദ്യാഭ്യാസമന്ത്രിയോ, പുള്ളുവകുപ്പു മന്ത്രിയോ?*

* * * * * * *

**നാ**ട്ടിലെ കൂട്ട ബലാത്സംഗം പെരുകുകയും സ്ത്രീപീഡനം വർദ്ധിക്കുകയും ചെയ്തിട്ടും കാര്യമായ ഒരു നടപടിയും സ്വീകരിക്കാത്ത സർക്കാർ രാഷ്ട്രീയ പകപോക്കൽ നടത്തി രക്ഷപ്പെടാൻ ശ്രമിക്കുകയാണ്.

വയലാർ രവി

*ആരു ഭരിച്ചാലും ജനങ്ങൾ കോൺഗ്രസ്സ് സംസ്കാരത്തിലാണ് ജീവിക്കുന്നത്.*

* * * * * * *

**ഇ**ന്നു ഞാൻ എത്തിയ നിലയിൽനിന്നു തിരിഞ്ഞുനോക്കുമ്പോൾ എന്നെ ഈ നിലയിലെത്തിച്ച ഏറ്റവും പ്രധാനപ്പെട്ട പ്രേരണ പുസ്തകം വായനയാണെന്ന് എല്ലാംകൂടെ ചിന്തിച്ചിട്ട് എനിക്കു തോന്നുന്നു.

ഡോ. സുകുമാർ അഴീക്കോട്

*വായനകൊണ്ടോ, പ്രസംഗംകൊണ്ടോ ഈ നിലയിലെത്തിയത്?*

* * * * * * *

**ഏ**തു പദ്ധതിയായാലും ജനകീയ പങ്കാളിത്തത്തോടെ നടപ്പാക്കിയില്ലെങ്കിൽ വിജയിക്കില്ല.

ഇ.എം.എസ്

*അങ്ങനെയാണെങ്കിൽ, നായനാരെ ജനങ്ങൾ തിരഞ്ഞെടുത്തിട്ടില്ലല്ലോ.*

* * * * * * *

**ഒ**രു മുൻ സർക്കാർ ജീവനക്കാരനായ നടരാജനുമായി എനിക്കോ, എന്റെ പാർട്ടിക്കോ യാതൊരു ബന്ധവുമില്ല. ഇതു നേരത്തേ വ്യക്തമാക്കിയിട്ടുള്ളതാണ്. ആ നിലപാടിൽത്തന്നെ ഇപ്പോഴും നില്ക്കുന്നു.

ജയലളിത

*എന്തോന്നാ. പിന്നെ അദ്ദേഹത്തിന്റെ ഭാര്യ ശശികലയുമായുള്ള ഈ ബന്ധം?*

* * * * * * *

**ക**ലയുടെ വളർച്ചയും കലാകാരന്മാരുടെ ജീവിതവളർച്ചയും പരസ്പരപൂരകങ്ങളായിരിക്കണം.

മന്ത്രി ടി.കെ. രാമകൃഷ്ണൻ

*ഒ.വി. വിജയൻ ഖസാക്കിൽപ്പോയി താമസിക്കണമെന്നാണോ പറയുന്നത്?*

* * * * * * *

**നാ**യനാർ സർക്കാരിനു നയമില്ല.

എ.കെ. ആന്റണി

*കാരണം പണമില്ല.*

* * * * * * *

**സൂ**ര്യനെല്ലി പറഞ്ഞ് വോട്ടുപിടിച്ചവരുടെ ഭരണത്തിൽ കൂട്ടയോട്ടംപോലെയാണ് കൂട്ട ബലാത്സംഗങ്ങൾ.

എം.എം. ഹസ്സൻ

*വായിച്ചാസ്വദിക്കൂ.*

* * * * * * *

**പ്ര**ധാനമന്ത്രിയായെങ്കിലും ഈ ദേവഗൗഡയ്ക്ക് ഒരു മാറ്റവുമില്ല. എന്റെ വേഷവും ഭക്ഷണശീലവുമൊക്കെ പഴയതുതന്നെയാണ്.

പ്രധാനമന്ത്രി ദേവഗൗഡ

*പക്ഷേ, പഴയ ഇംഗ്ലീഷൊന്നു മാറ്റണം.*

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran